സലീമുൽ ഹിലാലി, അലി ഹസൻ അൽ ഹലബി

# صفة صوم النبي ﷺ في رمضان

# നബിﷺയുടെ നോമ്പ്

മൊഴിമാറ്റം:
ജഅ്ഫർ മുഹമ്മദ് അന്നജ്മി

**DA'WA BOOKS**
**P.B No: 1981, Vyttila, Cochin - 19**

# DA'WA BOOKS

Malayalam | Study | Nabiﷺyude Nomb
നബിﷺയുടെ നോമ്പ്
Original Title : Swifathu Swaumi An-nabiyyiﷺ Fee Ramadan
Authors : Saleem Al-Hilaly, Ali Hasan Al-Halaby
Translator : Jafar Muhammad An-Najmi
First Edition : July 2011
**Price: Rs. 90.00**

Publisher | Distribution
Da'wa Books | Vyttila | Kochi - 19 | Kerala | India
Web: www.dawabooks.org | Email: dawabook@gmail.com
Cover: Primrose | Type Setting : Shabin, Areacode | Printing : Anaswara Offset, Kochi
ISBN: 978-81-920340-9-6

അന്താരാഷ്ട്ര നിലവാരത്തിൽ മലയാള പുസ്തകങ്ങൾ പുറത്തിറക്കുകയും പ്രസക്തമായ വിവിധ ഭാഷാഗ്രന്ഥങ്ങൾ മലയാളത്തിലേക്ക് മൊഴിമാറ്റം നടത്തി പ്രസിദ്ധീകരിക്കുകയും അന്താരാഷ്ട്ര സമൂഹത്തിന് പരിചയപ്പെടുത്തേണ്ട മലയാള മൗലിക കൃതികൾ മറ്റു ഭാഷകളിലേക്ക് പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിക്കുകയും ചെയ്യുകയെന്ന ലക്ഷ്യത്തോടെ തുടക്കം കുറിച്ച 'ദഅ്‌വാ ബുക്സ്' ശ്രദ്ധേയവും വ്യതിരിക്തവുമായ പുസ്തകങ്ങൾ പുറത്തിറക്കിക്കൊണ്ട് ഇതിനകം തന്നെ പുസ്തക പ്രസാധന രംഗത്ത് സ്ഥിരപ്രതിഷ്ഠ നേടിക്കഴിഞ്ഞിട്ടുണ്ട്, الحمد لله.

വിശുദ്ധ ഖുർആനും തിരുസുന്നത്തുമാകുന്ന ഇസ്‌ലാമിന്റെ അടിസ്ഥാന പ്രമാണങ്ങളെ, പ്രവാചകന്റെﷺ പ്രത്യേകമായ അംഗീകാരം ലഭിച്ച ആദിമ തലമുറക്കാർ മനസ്സിലാക്കിയതുപോലെ മനസ്സിലാക്കണമെന്ന അഹ്‌ലുസുന്നത്തി വൽ ജമാഅത്തിന്റെ രീതിശാസ്ത്രത്തിൽ ഗ്രന്ഥരചന നടത്തിയിട്ടുള്ള പണ്ഡിതൻമാരുടെ പുസ്തകങ്ങളാണ് പ്രധാനമായും ദഅ്‌വ ബുക്സ് പുറത്തിറക്കുന്നത്. ഗ്രന്ഥകർത്താക്കളുടെ സ്വന്തമായ അഭിപ്രായങ്ങളിലേക്ക് ക്ഷണിക്കുകയല്ല, പ്രമാണബദ്ധമായി കാര്യങ്ങളെ വിലയിരുത്തുകയും മനസ്സിലാക്കുകയും ചെയ്യുന്നതിലേക്ക് നയിക്കുകയാണ് ഇത്തരം ഗ്രന്ഥങ്ങൾ പുറത്തിറക്കുമ്പോൾ 'ദഅ്‌വ ബുക്സ്' ഉദ്ദേശിക്കുന്നത്. ഗ്രന്ഥകർത്താക്കളുടെ സ്വന്തമായ അഭിപ്രായങ്ങൾ ദഅ്‌വാ ബുക്സിന്റെ അഭിപ്രായങ്ങളല്ലെന്നർത്ഥം.

തിന്മകളൊഴിഞ്ഞ് നന്മകൾ പൂക്കുന്ന ജീവിതസാഹചര്യം സൃഷ്ടിച്ച് മനുഷ്യരെ സ്വർഗത്തിലേക്കടുപ്പിക്കുകയാണ് നോമ്പ് ചെയ്യുന്നത്. മനഃശുദ്ധീകരണവും പരലോകമോക്ഷവുമാകുന്ന വ്രതലക്ഷ്യങ്ങൾ സാക്ഷാത്കരിക്കപ്പെടണമെങ്കിൽ, അനുഷ്ഠാനം പൂർണമായും പ്രവാചകചര്യയിലധിഷ്ഠിതമാവണം. നബിﷺയുടെ നോമ്പിന്റെ വിശദാംശങ്ങൾ ഹദീഥുകളുടെ വെളിച്ചത്തിൽ സൂക്ഷ്മമായി അപഗ്രഥിക്കുന്ന പഠനം.

നാഥാ.... നീ ഇതൊരു പ്രതിഫലാർഹമായ പ്രവർത്തനമായി സ്വീകരിക്കേണമേ (ആമീൻ)

**മാനേജർ**

# താളുകളിൽ

# വിവർത്തകക്കുറിപ്പ്

അല്ലാഹുവിന് സ്തുതി. അവന്റെ അപാരമായ അനുഗ്രഹം ഒന്നു കൊണ്ടു മാത്രമാണ് ഈ ഗ്രന്ഥം വെളിച്ചം കണ്ടത്. വിവരണത്തിന്റെ ലാളിത്യവും പ്രമാണബദ്ധമായ വിവരണ ശൈലിയുമാണ് ഈ ഗ്രന്ഥത്തോട് താൽപര്യം തോന്നാനുള്ള പ്രധാന കാരണം. വായിച്ചു കഴിഞ്ഞപ്പോൾ പരിഭാഷപ്പെടുത്താൻ താൽപര്യം തോന്നി. ഏതാനും അധ്യായങ്ങൾ ചെയ്തു തീർത്തപ്പോൾ പലപ്പോഴും സംഭവിച്ചതുപോലെ ഇടയ്ക്കുവെച്ച് നിറുത്തി. പിന്നെ മറ്റൊരു ഗ്രന്ഥത്തിന്റെ പരിഭാഷയിലായി മനസ്സ്. ആയിടക്കാണ് പ്രിയ സ്നേഹിതൻ ഉസ്മാൻ പാലക്കാഴിയെ കാണാനിടയായത്. അദ്ദേഹമാണ് ഈ ഗ്രന്ഥത്തിന്റെ പരിഭാഷ പൂർത്തീകരിച്ച് പ്രസിദ്ധീകരിക്കാൻ ആവേശവും പ്രചോദനവും നൽകിയത്. അല്ലാഹു അദ്ദേഹത്തിന് തക്കതായ പ്രതിഫലം നൽകട്ടെ.

ഒരു വിദ്യാർഥി മാത്രമായ വ്യക്തി പ്രഗത്ഭരായ പണ്ഡിതന്മാരുടെ ഗ്രന്ഥം പരിഭാഷപ്പെടുത്തുമ്പോൾ കണ്ടേക്കാവുന്ന അപാകതകളെല്ലാം ഇതിൽ കണ്ടേക്കാം. അറിവുള്ളവർ കണ്ടെത്തുന്ന അപാകതകൾ ചൂണ്ടിക്കാണിക്കണമെന്ന് അപേക്ഷ. അടുത്ത പതിപ്പിൽ അവ തിരുത്താമല്ലോ. ദീനീ പ്രബോധനത്തിന്റെ വഴിയിൽ രചനകൾ നടത്തി ഇനിയും മുന്നോട്ടു പോകുവാൻ ഇതൊരു നിമിത്തമായിത്തീരുമെന്ന് പ്രത്യാശിക്കുന്നു. സത്യാന്വേഷികൾക്ക് വെളിച്ചം നൽകുന്ന നിത്യസുകൃതമായി അല്ലാഹു ഇതിനെ സ്വീകരിക്കുമാറാകട്ടെ, ആമീൻ. പദാനുപദ വിവർത്തനത്തെക്കാൾ ആശയ വിവർത്തനത്തിനാണ് ഇതിൽ ശ്രദ്ധിച്ചിരിക്കുന്നത്.

കഠിന ത്യാഗങ്ങൾക്കിടയിലും മതവിജ്ഞാനരംഗത്ത് എന്നെ പിടിച്ചു നിറുത്തിയ സാത്വികനായ എന്റെ പിതാവിനും സ്നേഹനിധി യായ മാതാവിനും അല്ലാഹു മഗ്ഫിറതും മർഹമതും നൽകുമാറാക ട്ടെ. അറിവു പകർന്നു നൽകിയ എല്ലാ ഗുരുക്കന്മാർക്കും ദഅ്വാ ബുക്സിലെ അണിയറ ശിൽപികൾക്കും മറ്റ് അഭ്യുദയകാംക്ഷികൾ ക്കും അല്ലാഹു ഇഹ, പര സൗഭാഗ്യങ്ങൾ നൽകുമാറാകട്ടെ, ആമീൻ.

**ജഅ്ഫർ മുഹമ്മദ് അന്നജ്മി**
**അൽഐൻ**

# 1. നോമ്പിന്റെ ശ്രേഷ്ഠതകൾ

മഹാനും അത്യുന്നതനുമായ അല്ലാഹുവിന്റെ പ്രീതി പ്രതീക്ഷിച്ചുകൊണ്ട് നോമ്പനുഷ്ഠിക്കുന്നതിന് പ്രേരണ നൽകുന്ന നിരവധി ഖണ്ഡിത സൂക്തങ്ങൾ വിശുദ്ധ ഖുർആനിൽ നമുക്ക് കാണുവാൻ സാധിക്കും.

﴿ إِنَّ ٱلْمُسْلِمِينَ وَٱلْمُسْلِمَٰتِ وَٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ
وَٱلْقَٰنِتِينَ وَٱلْقَٰنِتَٰتِ وَٱلصَّٰدِقِينَ وَٱلصَّٰدِقَٰتِ وَٱلصَّٰبِرِينَ
وَٱلصَّٰبِرَٰتِ وَٱلْخَٰشِعِينَ وَٱلْخَٰشِعَٰتِ وَٱلْمُتَصَدِّقِينَ
وَٱلْمُتَصَدِّقَٰتِ وَٱلصَّٰٓئِمِينَ وَٱلصَّٰٓئِمَٰتِ وَٱلْحَٰفِظِينَ
فُرُوجَهُمْ وَٱلْحَٰفِظَٰتِ وَٱلذَّٰكِرِينَ ٱللَّهَ كَثِيرًا وَٱلذَّٰكِرَٰتِ
أَعَدَّ ٱللَّهُ لَهُم مَّغْفِرَةً وَأَجْرًا عَظِيمًا ﴿٣٥﴾ ﴾

“(അല്ലാഹുവിന്) കീഴ്പ്പെടുന്നവരായ പുരുഷന്മാർ, സ്ത്രീകൾ, വിശ്വാസികളായ പുരുഷന്മാർ, സ്ത്രീകൾ, ഭക്തിയുള്ളവരായ പുരുഷന്മാർ, സ്ത്രീകൾ, സത്യസന്ധരായ പുരുഷന്മാർ, സ്ത്രീകൾ, ക്ഷമാശീലരായ പുരുഷന്മാർ, സ്ത്രീകൾ, വിനീതരായ പുരുഷന്മാർ, സ്ത്രീകൾ, ദാനം ചെയ്യുന്നവരായ പുരുഷന്മാർ, സ്ത്രീകൾ, വ്രതമനുഷ്ഠി

ക്കുന്നവരായ പുരുഷന്മാർ, സ്ത്രീകൾ, തങ്ങളുടെ ഗുഹ്യാവയവങ്ങൾ കാത്തുസൂക്ഷിക്കുന്നവരായ പുരുഷന്മാർ, സ്ത്രീകൾ, ധാരാളമായി അല്ലാഹുവെ ഓർമിക്കുന്നവരായ പുരുഷന്മാർ, സ്ത്രീകൾ ഇവർക്ക് തീർച്ചയായും അല്ലാഹു പാപമോചനവും മഹത്തായ പ്രതിഫലവും ഒരുക്കിവെച്ചിരിക്കുന്നു." (33:35)

﴿يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ كُتِبَ عَلَيۡكُمُ ٱلصِّيَامُ كَمَا كُتِبَ عَلَى ٱلَّذِينَ مِن قَبۡلِكُمۡ لَعَلَّكُمۡ تَتَّقُونَ ١٨٣﴾

"സത്യവിശാസികളേ, നിങ്ങളുടെ മുമ്പുള്ളവരോട് കൽപിച്ചിരുന്ന പോലെത്തന്നെ നിങ്ങൾക്കും നോമ്പ് നിർബന്ധമായി കൽപിക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ ദോഷബാധയെ സൂക്ഷിക്കുവാൻ വേണ്ടിയത്രെ അത്." (2:183)

നോമ്പ് നരകത്തിൽനിന്നുള്ള രക്ഷാകവചവും ദേഹേഛകളിൽ നിന്നുള്ള കാവൽകോട്ടയുമാണെന്ന് സ്ഥിരപ്പെട്ട ഹദീഥുകളിലൂടെ പ്രവാചകൻﷺ നമ്മെ പഠിപ്പിക്കുന്നുണ്ട്. അനുഗൃഹീത നാമങ്ങളുടെ ഉടമസ്ഥനായ അല്ലാഹു നോമ്പുകാർക്കായി സ്വർഗ കവാടങ്ങളിൽ ഒന്നിനെ പ്രത്യേകം തയാറാക്കി വെച്ചിരിക്കുന്നു. മനസ്സുകളെ അവയുടെ തന്നിഷ്ടങ്ങളിൽനിന്ന് മാറ്റാനും അവയുടെ ദുർബലശീലങ്ങൾക്ക് തടയിടാനും നോമ്പിന് സാധിക്കുന്നതുകൊണ്ട് നോമ്പുമൂലം മനസ്സിന് സമാധാനം കൂടി ലഭിക്കുന്നു. നോമ്പിന്റെ ശ്രേഷ്ഠതകളെക്കുറിച്ചും അതിന് ലഭിക്കുന്ന ഉന്നതമായ പ്രതിഫലങ്ങളെക്കുറിച്ചും ശേഷം പ്രതിപാദിക്കപ്പെടുന്ന സ്വീകാര്യയോഗ്യമായ ഹദീഥുകൾ നമുക്ക് വ്യക്തമായ വിശദീകരണം നൽകുന്നതായി കാണാം.

### 1. നോമ്പ് നല്ലൊരു പരിച

വിവാഹം കഴിക്കാനുള്ള തീവ്രമായ മോഹമുണ്ടായിട്ടും (സാമ്പത്തിക പ്രയാസങ്ങളോ വിപൽ സാഹചര്യങ്ങളോ നിമിത്തം) അതിന് സാധിക്കാത്തവരോട് നോമ്പനുഷ്ഠിക്കാൻ നിർദേശിച്ചതിലൂടെ നോമ്പ് നല്ലൊരു ലൈംഗികവികാര സംഹാരിയാണെന്ന് പ്രവാചകൻﷺ നമ്മെ പഠിപ്പിക്കുന്നു. മനുഷ്യാവയവങ്ങളുടെ അനിയന്ത്രിത കരുത്തിന് തടയിടാനും അവയെ ശാന്തമാക്കുവാനും കടിഞ്ഞാണിട്ടു നിറുത്തുവാനും നോമ്പിന് സാധിക്കുന്നു. ആന്തരിക കഴിവുകളെയും ബാഹ്യാവയവങ്ങളെയും (മ്ലേഛതകളിൽനിന്നും) കാത്തു സംരക്ഷി

ക്കുന്നതിൽ നോമ്പിന് ആശ്ചര്യകരമായ സ്വാധീനം ചെലുത്താൻ സാധിക്കുമെന്നത് സർവാംഗീകൃതമായ ഒരു വസ്തുതയാണ്. നബിﷺ പറയുന്നു:

يَا مَعْشَرَ الشَّبَابِ مَنْ اسْتَطَاعَ الْبَاءَةَ فَلْيَتَزَوَّجْ، فَإِنَّهُ أَغَضُّ لِلْبَصَرِ، وَأَحْصَنُ لِلْفَرْجِ، وَمَنْ لَمْ يَسْتَطِعْ، فَعَلَيْهِ بِالصَّوْمِ، فَإِنَّهُ لَهُ وِجَاءٌ

"യുവ സമൂഹമേ, നിങ്ങളിൽ ആർക്കെങ്കിലും വിവാഹത്തിന് സൗകര്യപ്പെട്ടാൽ വൈകാതെ അവൻ വിവാഹിതനാകട്ടെ. കാരണം വിവാഹം (വിലക്കപ്പെട്ട നോട്ടങ്ങളിൽനിന്ന്) കണ്ണിനെ താഴ്ത്തിക്കുന്നതും ഗുഹ്യാവയവത്തെ ഏറ്റവും നന്നായി സംരക്ഷിക്കുന്നതുമാണ്. എന്നാൽ ആർക്കെങ്കിലും വിവാഹം ചെയ്യാൻ സാധിക്കാതെ വന്നാൽ അവൻ നോമ്പ് മുറുകെ പിടിക്കട്ടെ. കാരണം നോമ്പ് അവന് ഒരു വികാരശമനിയാകുന്നു."[1]

സ്വർഗം മനുഷ്യന് അനിഷ്ടകരമായ കാര്യങ്ങൾകൊണ്ടും നരകം ദേഹേഛകൾ കൊണ്ടുമാണ് വലയം ചെയ്യപ്പെട്ടിരിക്കുന്നതെന്ന് നബി ﷺ വിശദീകരിച്ചിട്ടുണ്ട്. തന്നിഷ്ടങ്ങളെ പിഴുതെറിയുന്നതും നരകത്തിലേക്കടുപ്പിക്കുന്ന വികാര വിക്ഷോഭങ്ങളെ തകർക്കുന്നതും നോമ്പാണെന്നു വന്നാൽ, സത്യത്തിൽ നോമ്പാണ് മനുഷ്യനും നരകത്തിനുമിടയിൽ 'മറ'യായി നിലകൊള്ളുന്നതെന്നു പറയാൻ സാധിക്കും. ഇതുകൊണ്ടാണ് ഹദീഥുകളിൽ നോമ്പിനെക്കുറിച്ച് 'നരകത്തിൽ നിന്നു രക്ഷ നേടാനുള്ള കോട്ട'യെന്നും നരകാഗ്നിയിൽനിന്ന് (ശരീരത്തെ) മറച്ചുപിടിക്കാനുള്ള പരിചയെന്നും പരിചയപ്പെടുത്തിയിരിക്കുന്നത്. നബിﷺ പറഞ്ഞു:

مَا مِنْ عَبْدٍ يَصُومُ يَوْمًا فِى سَبِيلِ اللَّهِ إِلاَّ بَاعَدَ اللَّهُ بِذَلِكَ الْيَوْمِ وَجْهَهُ عَنِ النَّارِ سَبْعِينَ خَرِيفًا

"ഏതൊരു ദാസൻ അല്ലാഹുവിന്റെ മാർഗത്തിൽ (ഒരു ദിവസം) നോമ്പെടുത്താലും ആ ഒരു ദിവസത്തെ നോമ്പ് കാരണം അല്ലാഹു അവന്റെ മുഖത്തെ നരകത്തിൽ നിന്ന് എഴുപത് 'ഖരീഫ്'[2] അകലെ

1. ബുഖാരി(4/106), മുസ്‌ലിം(1400); ഇബ്നു മസ്ഊദിﷺൽ നിന്ന്.
2. 'എഴുപത് ഖരീഫ്' എന്നാൽ എഴുപത് വർഷത്തെ യാത്രാ ദൂരമാണ്. ഇപ്രകാരം *ഫത്ഹുൽ ബാരി*(6/48)യിൽ പറഞ്ഞിട്ടുണ്ട്.

യാക്കാതിരിക്കില്ല."[3]

നബിﷺ പറഞ്ഞു:

الصِّيَامُ جُنَّةٌ يَسْتَجِنُّ بِهَا الْعَبْدُ مِنْ النَّارِ

"നോമ്പ് ഒരു പരിചയാണ്. നോമ്പുകാരൻ അതുപയോഗിച്ച് നരകത്തിൽ നിന്ന് പരിരക്ഷ നേടുന്നു."[4]

നബിﷺ വീണ്ടും പറഞ്ഞു:

مَنْ صَامَ يَوْماً فِي سَبِيلِ اللهِ جَعَلَ اللهُ بَيْنَهُ وَبَيْنَ النَّارِ خَنْدَقاً كَمَا بَيْنَ السَّمَاءِ وَالْأَرْضِ

"അല്ലാഹുവിന്റെ മാർഗത്തിലായിരിക്കെ ആരെങ്കിലും ഒരു ദിവസം നോമ്പനുഷ്ഠിച്ചാൽ അവനും നരകത്തിനുമിടയിൽ ആകാശ ഭൂമികൾക്കിടയിലെ അകലത്തോളം വിശാലമായ ഒരു കിടങ്ങ് അല്ലാഹു തീർക്കുന്നതാണ്."[5]

ഈ പറഞ്ഞ ഹദീഥുകൾ യുദ്ധവേളയിലും സമര രംഗത്തുമായി നോമ്പനുഷ്ഠിക്കുന്നതിന്റെ ശ്രേഷ്ഠതകളാണ് വിവരിച്ചിരിക്കുന്നതെന്ന് ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ അല്ലാഹുവിന്റെ മാത്രം പ്രീതി ആഗ്രഹിച്ചും മുഹമ്മദ് നബിﷺയുടെ ചര്യയനുസരിച്ചും അനുഷ്ഠിക്കപ്പെടുന്ന ഓരോ നോമ്പും അല്ലാഹുവിന്റെ 'മാർഗത്തിൽ' എന്ന ഗണത്തിൽ പെടുമെന്നതാണ് വാസ്തവം.

3. ബുഖാരി(6/35), മുസ്‌ലിം(1153); അബൂസഈദിൽ ഖുദ്‌രിയ്യിﷺൽ നിന്ന്.

4. അഹ്മദ്(3/241), (3/296); ജാബിറിﷺൽ നിന്ന്, അഹ്മദ്(4/22); ഉഥ്മാനുബ്നു അബിൽ ആസിﷺൽ നിന്ന്. ഇത് സ്വഹീഹായ ഹദീഥാണ്.

5. തിർമിദി(1624) അബൂഉമാമഃﷺയുടെ ഹദീഥിൽ നിന്ന്, ഇതിന്റെ സനദി(പരമ്പരയി)ൽ ഒരു കുഴപ്പമുണ്ട്. അത് അൽവലീദിബ്നു ജമീൽ ആണ്; അദ്ദേഹം സത്യസന്ധനാണ്, തെറ്റു പറ്റും. പക്ഷേ അദ്ദേഹം പിന്തുടരപ്പെട്ടിട്ടു(മുതാബഅത്തു)ണ്ട്; ത്വബ്റാനി *മുഅ്ജമുൽ കബീറി*(8/260, 274, 280)ൽ രണ്ട് മാർഗങ്ങളിലൂടെ അൽ ക്വാസിമിൽ നിന്നും, അദ്ദേഹം അബൂഉമാമഃﷺയിൽ നിന്നും ഉദ്ധരിച്ചത്. ഇവ്വിഷയകമായി അബുദ്ദർദാഅ്ﷺൽ നിന്നുള്ള നിവേദനവുമുണ്ട്; ത്വബ്റാനി *മുഅ്ജമുസ്സ്വഗീറി*(1/273)ൽ ഉദ്ധരിച്ചത്, അതിൽ 'ദുഅ്ഫു'(ദുർബലതയു)ണ്ട്. എന്നാൽ ഹദീഥ് സ്വഹീഹാണ്.

**2. നോമ്പ് സ്വർഗത്തിലേക്ക് വഴികാണിക്കുന്നു**

സുകൃതവാനായ സുഹൃത്തേ, കൂടുതൽ സുകൃതങ്ങൾ ചെയ്യുവാനുള്ള ഭാഗ്യവും ആത്മീയ പിന്തുണയും താങ്കൾക്കും നമുക്കും അല്ലാഹു നൽകട്ടെ! നോമ്പ് ഒരുവനെ നരകാഗ്നിയിൽനിന്നും അകറ്റുമെന്നു വന്നാൽ പിന്നെ അത് സ്വർഗത്തിലേക്കാണ് നയിക്കുന്നതെന്ന് മനസ്സിലാക്കാൻ പ്രയാസമില്ല.

അബൂ ഉമാമ رضي الله عنه പറയുന്നു: "ഞാൻ ചോദിച്ചു: അല്ലാഹുവിന്റെ പ്രവാചകരേ, സ്വർഗത്തിൽ പ്രവേശിക്കാനുതകുന്ന ഒരു ആരാധനയെക്കുറിച്ച് പറഞ്ഞുതന്നാലും." അവിടുന്ന് പഞ്ഞു:

عَلَيْكَ بِالصَّوْمِ، لا مِثْلَ لَهُ

"താങ്കൾ നോമ്പ് മുറുകെ പിടിക്കുക; അതിന് സമാനം മറ്റൊന്നില്ല."[6]

**3. നോമ്പുകാർക്ക് അതിന്റെ പ്രതിഫലം കണക്കില്ലാത്തനിലയിൽ പൂർത്തീകരിച്ചു നൽകപ്പെടുന്നതാണ്.**

**4. നോമ്പുകാരന് രണ്ടു സന്തോഷ(സന്ദർഭ)ങ്ങൾ ലഭിക്കുന്നു.**

**5. നോമ്പുകാരന്റെ വായുടെ ഗന്ധം അല്ലാഹുവിന്റെയടുത്ത് കസ്തൂരിയെക്കാൾ സുഗന്ധമുള്ളതായി ഗണിക്കപ്പെടുന്നു.**

അബൂഹുറയ്റ رضي الله عنه യിൽ നിന്നും നിവേദനം. നബിﷺ പറയുന്നു:

قَالَ اللَّهُ: كُلُّ عَمَلِ ابْنِ آدَمَ لَهُ إِلَّا الصِّيَامَ فَإِنَّهُ لِي وَأَنَا أَجْزِي بِهِ وَالصِّيَامُ جُنَّةٌ وَإِذَا كَانَ يَوْمُ صَوْمِ أَحَدِكُمْ فَلَا يَرْفُثْ وَلَا يَصْخَبْ فَإِنْ سَابَّهُ أَحَدٌ أَوْ قَاتَلَهُ فَلْيَقُلْ إِنِّي امْرُؤٌ صَائِمٌ وَالَّذِي نَفْسُ مُحَمَّدٍ بِيَدِهِ لَخُلُوفُ فَمِ الصَّائِمِ أَطْيَبُ عِنْدَ اللَّهِ مِنْ رِيحِ الْمِسْكِ لِلصَّائِمِ فَرْحَتَانِ يَفْرَحُهُمَا إِذَا أَفْطَرَ فَرِحَ وَإِذَا لَقِيَ رَبَّهُ فَرِحَ بِصَوْمِهِ

6. നസാഈ(4/165), ഇബ്നു ഹിബ്ബാൻ(മവാരിദ്-പേജ് 232), ഹാക്കിം(1/421) എന്നിവർ ഉദ്ധരിച്ചത്. ഇതിന്റെ പരമ്പര സ്വഹീഹാണ്.

അല്ലാഹു പറഞ്ഞു: "മനുഷ്യന്റെ എല്ലാ പ്രവൃത്തികളും അവനുള്ളതാണ് (അവയ്ക്ക് നിർണിത പ്രതിഫലങ്ങൾ നൽകപ്പെടുന്നതാണ്). എന്നാൽ നോമ്പ് എനിക്കു(മാത്ര)ള്ളതാണ്. അതിനാൽ ഞാൻ തന്നെ അതിന് പ്രതിഫലം നൽകുന്നതാണ്. നോമ്പ് ഒരു പരിചയാണ്. നിങ്ങളിലാരും നോമ്പുദിനത്തിൽ വഴക്കുണ്ടാക്കുകയോ അശ്ലീ ഭാഷണത്തിലേർപെടുകയോ ചെയ്യരുത്. ഇനി ആരെങ്കിലും അവനെ വഴക്കു പറയുകയോ മർദിക്കുകയോ ചെയ്താൽ 'ഞാൻ നോമ്പുകാരനാണെ'ന്ന് പറഞ്ഞുകൊള്ളട്ടെ. മുഹമ്മദിന്റെ ആത്മാവ് ഏതൊരുവന്റെ കരങ്ങളിലാണോ അവനിൽ സത്യം! നോമ്പുകാരന്റെ വായുടെ ഗന്ധം അല്ലാഹുവിന്റെയടുക്കൽ കസ്തൂരിയെക്കാൾ സുഗന്ധമുള്ളതാണ്. നോമ്പുകാരന് സന്തോഷിക്കത്തക്ക രണ്ട് ആനന്ദവേളകളുണ്ട്. നോമ്പ് മുറിക്കുന്ന വേളയിൽ അവൻ സന്തോഷിക്കുന്നു. തന്റെ രക്ഷിതാവിനെ കണ്ടുമുട്ടുന്ന ദിനത്തിൽ നോമ്പിന്റെ പ്രതിഫലം കണ്ടും അവൻ സന്തോഷിക്കുന്നു."[7]

ഇമാം ബുഖാരിയുടെ നിവേദനത്തിൽ ഇപ്രകാരംകൂടി കാണാം:

يَتْرُكُ طَعَامَهُ وَشَرَابَهُ وَشَهْوَتَهُ مِنْ أَجْلِي، الصِّيَامُ لِي، وَأَنَا أَجْزِي بِهِ، وَالْحَسَنَةُ بِعَشْرِ أَمْثَالِهَا

"നോമ്പുകാരൻ അന്നപാനീയങ്ങളും ലൈംഗികേച്ഛകളും എനിക്കായി വർജിക്കുന്നു. നോമ്പ് എനിക്കു(മാത്ര)ള്ളതാണ്. ഞാനതിന് (തക്ക) പ്രതിഫലം നൽകുകതന്നെ ചെയ്യും. ഒരു നന്മക്ക് അതിന്റെ പത്തിരട്ടിയാണ് പ്രതിഫലം നൽകപ്പെടുക."

ഇമാം മുസ്‌ലിമിന്റെ റിപ്പോർട്ട് ഇങ്ങനെയാണ്:

كُلُّ عَمَلِ ابْنِ آدَمَ يُضَاعَفُ الْحَسَنَةُ عَشْرُ أَمْثَالِهَا إِلَى سَبْعمِائَة ضِعْفٍ قَالَ اللَّهُ عَزَّ وَجَلَّ إِلاَّ الصَّوْمَ فَإِنَّهُ لِى وَأَنَا أَجْزِى بِهِ يَدَعُ شَهْوَتَهُ وَطَعَامَهُ مِنْ أَجْلِى لِلصَّائِمِ فَرْحَتَانِ فَرْحَةٌ عِنْدَ فِطْرِهِ وَفَرْحَةٌ عِنْدَ لِقَاءِ رَبِّهِ. وَلَخُلُوفُ فِيهِ أَطْيَبُ عِنْدَ اللَّهِ مِنْ رِيحِ الْمِسْكِ

7. ബുഖാരി(4/88), മുസ്‌ലിം(1151). ലഫ്ദ്(വാചകങ്ങൾ) ബുഖാരിയുടേത്.

"ആദം സന്തതികളുടെ കർമങ്ങൾ പത്തുമടങ്ങ് മുതൽ എഴുന്നൂറ് മടങ്ങുവരെ ഇരട്ടിക്കപ്പെടുന്നതാണ്. അല്ലാഹു പറയുന്നു: 'നോമ്പൊഴികെ. (നോമ്പിന് ഇത് ബാധകമല്ല). കാരണം അതെനിക്ക് മാത്രമുള്ളതാണ്. ഞാൻ തന്നെ അതിന് (തക്ക) പ്രതിഫലം നൽകുന്നതാണ്. നോമ്പുകാരൻ തന്റെ ആഹാരവും വികാരവും എനിക്കായി ഉപേക്ഷിക്കുന്നു. അവന് രണ്ടു സന്തോഷങ്ങളുണ്ട്. (ഒന്ന്) തന്റെ നോമ്പു മുറിക്കുമ്പോഴുള്ള സന്തോഷം. (മറ്റൊന്ന്)തന്റെ നാഥനെ കണ്ടുമുട്ടുന്ന ദിവസത്തിലും. നോമ്പുകാരന്റെ വായുടെ ഗന്ധം അല്ലാഹുവിന്റെയടുക്കൽ കസ്തൂരിയെക്കാൾ സുഗന്ധമുള്ളതാകുന്നു."

## 6. നോമ്പും ഖുർആനും ശുപാർശ ചെയ്യും

നബി ﷺ പറഞ്ഞു:

الصِّيَامُ وَالْقُرْآنُ يَشْفَعَانِ لِلْعَبْدِ يَوْمَ الْقِيَامَةِ يَقُولُ الصِّيَامُ أَيْ رَبِّ مَنَعْتُهُ الطَّعَامَ وَالشَّهَوَاتِ بِالنَّهَارِ فَشَفِّعْنِي فِيهِ وَيَقُولُ الْقُرْآنُ مَنَعْتُهُ النَّوْمَ بِاللَّيْلِ فَشَفِّعْنِي فِيهِ قَالَ فَيُشَفَّعَانِ

"നോമ്പും ഖുർആനും അന്ത്യനാളിൽ അതിന്റെയാളുകൾക്ക് ശുപാർശകരായി വരുന്നതാണ്. നോമ്പ് പറയും: 'നാഥാ, ഞാൻ ഇയാളെ അന്നപാനീയങ്ങളിൽനിന്നും തടഞ്ഞുനിർത്തി. അതിനാൽ ഇയാളുടെ കാര്യത്തിൽ എന്റെ ശുപാർശ സ്വീകരിച്ചാലും!' ഖുർആൻ പറയും: 'നാഥാ, ഇയാളെ രാത്രികാല നിദ്രകളിൽ നിന്നും ഞാൻ തടഞ്ഞു. അതിനാൽ ഇയാളുടെ കാര്യത്തിൽ എന്റെ ശുപാർശ സ്വീകരിച്ചാലും.' തുടർന്ന് അവയുടെ ശുപാർശകൾ സ്വീകരിക്കപ്പെടുന്നതാണ്."[8]

---

8. അഹ്മദ്(6626), ഹാകിം(1/554), അബൂനുഐം(8/161) എന്നിവർ വിവിധ മാർഗങ്ങളിലൂടെ ഹുയയ്യ് ബ്നു അബ്ദില്ലയിൽ നിന്നും, അദ്ദേഹം അബ്ദുർറഹ്മാനുൽ ഹുബുലിയിൽ നിന്നും, അദ്ദേഹം അബ്ദുല്ലാഹിബ്നു അംറി ﷺ ൽ നിന്നും ഉദ്ധരിച്ചത്. ത്വബ്റാനിയുടെ *മുഅ്ജമുൽ കബീറി*ലേക്കുകൂടി ചേർത്തു പറഞ്ഞതിന് ശേഷം *മജ്മഉസ്സവാഇദി*(3/181)ൽ ഹൈഥമി പറഞ്ഞു: "ഇതിലെ നിവേദകന്മാർ സ്വഹീഹിന്റെ നിവേദകന്മാരാണ്."

**ശ്രദ്ധക്ക്:** പ്രവർത്തനങ്ങളുടെ ശരീരാശ്ലേഷണവുമായി ബന്ധപ്പെട്ട് നിവേദനം ചെയ്യപ്പെട്ട ഈ ഹദീഥും അതുപോലുള്ള മറ്റു ഹദീഥുകളും യാതൊരുവിധ ഭേദഗതിയോ വ്യാഖ്യാനമോ കൂടാതെ ഉറച്ചു വിശ്വസിക്കൽ നിർബന്ധമാണ്.

## 7. നോമ്പ് പ്രായശ്ചിത്തം

തലയിൽ (പേൻ പോലുള്ള) വല്ല ശല്യം നിമിത്തമോ രോഗകാരണത്താലോ ഇഹ്റാമിന്റെ വേളയിൽ തലമുണ്ഡനം ചെയ്യേണ്ടി വരിക. (ഹജ്ജ് വേളയിൽ) ബലിമൃഗത്തെ അറുക്കാൻ സാധിക്കാതെവരിക, കരാറിലേർപെട്ടവനെ അബദ്ധത്തിൽ കൊലചെയ്യുക, ശപഥലംഘനം നടത്തുക, ഇഹ്റാമിലായിരിക്കെ കരജീവിയെ വേട്ടയാടുക, ദിഹാർ നടത്തുക (ഭാര്യ മാതാവിന് തുല്യമാണെന്ന് വാദിക്കുക) തുടങ്ങിയ പ്രശ്നങ്ങൾക്ക് പ്രായശ്ചിത്തമായി അല്ലാഹു നോമ്പിനെ നിശ്ചയിച്ചിരിക്കുന്നത് അതിന്റെ നിസ്തുലമായ ശ്രേഷ്ഠതയെ കാണിക്കുന്നു.

ഇത് സംബന്ധമായ ഖുർആൻ സൂക്തങ്ങൾ യഥാക്രമം താഴെ കൊടുക്കുന്നു:

ഇഹ്റാമിന്റെ വേളയിലെ തലമുണ്ഡനത്തിനും ഹദ്‌യ നൽകാത്തതിനുമുള്ള പ്രായശ്ചിത്തത്തെക്കുറിച്ച് അല്ലാഹു പറയുന്നു:

﴿وَأَتِمُّوا ٱلْحَجَّ وَٱلْعُمْرَةَ لِلَّهِ ۚ فَإِنْ أُحْصِرْتُمْ فَمَا ٱسْتَيْسَرَ مِنَ
ٱلْهَدْيِ ۖ وَلَا تَحْلِقُوا۟ رُءُوسَكُمْ حَتَّىٰ يَبْلُغَ ٱلْهَدْىُ مَحِلَّهُۥ ۚ
فَمَن كَانَ مِنكُم مَّرِيضًا أَوْ بِهِۦٓ أَذًى مِّن رَّأْسِهِۦ فَفِدْيَةٌ مِّن
صِيَامٍ أَوْ صَدَقَةٍ أَوْ نُسُكٍ ۚ فَإِذَآ أَمِنتُمْ فَمَن تَمَتَّعَ بِٱلْعُمْرَةِ
إِلَى ٱلْحَجِّ فَمَا ٱسْتَيْسَرَ مِنَ ٱلْهَدْيِ ۚ فَمَن لَّمْ يَجِدْ فَصِيَامُ
ثَلَٰثَةِ أَيَّامٍ فِى ٱلْحَجِّ وَسَبْعَةٍ إِذَا رَجَعْتُمْ ۗ تِلْكَ عَشَرَةٌ كَامِلَةٌ ۗ

---

കാരണം അതാണ് സച്ചരിതരായ സലഫുകളുടെ മാർഗം. നിസ്സംശയം ആ മാർഗമാണ് ഏറ്റവും സുരക്ഷിതവും വൈജ്ഞാനികവും തത്ത്വസമ്പൂർണവുമായിട്ടുള്ളത്. ശ്രദ്ധിക്കുക ഈ നിലപാട് വിശ്വാസത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട നിബന്ധനകളിലൊന്നാണ്. അല്ലാഹു പറഞ്ഞു:

“അദൃശ്യകാര്യങ്ങളിൽ വിശ്വസിക്കുകയും, നമസ്കാരം മുറപ്രകാരം നിർവഹിക്കുകയും, അവർക്ക് നാം നൽകിയതിൽ നിന്നും ചിലവഴിക്കുന്നവരുമാണ് അവ(തക്വയുള്ള)ർ.” (2:3)

ذَٰلِكَ لِمَن لَّمْ يَكُنْ أَهْلُهُۥ حَاضِرِى ٱلْمَسْجِدِ ٱلْحَرَامِ ۚ وَٱتَّقُوا۟ ٱللَّهَ وَٱعْلَمُوٓا۟ أَنَّ ٱللَّهَ شَدِيدُ ٱلْعِقَابِ ﴿١٩٦﴾

"നിങ്ങൾ അല്ലാഹുവിനു വേണ്ടി ഹജ്ജും ഉംറയും പൂർണമായി നിർവഹിക്കുക. ഇനി നിങ്ങൾക്ക് (ഹജ്ജ് നിർവഹിക്കുന്നതിന്) തടസ്സം സൃഷ്ടിക്കപ്പെട്ടാൽ നിങ്ങൾക്ക് സൗകര്യപ്പെടുന്ന ഒരു ബലിമൃഗത്തെ (ബലിയർപ്പിക്കേണ്ടതാണ്). ബലിമൃഗം എത്തേണ്ട സ്ഥാനത്ത് എത്തുന്നതുവരെ നിങ്ങൾ തല മുണ്ഡനം ചെയ്യാവുന്നതല്ല. നിങ്ങളിലാരെങ്കിലും രോഗിയാവുകയോ തലയിൽ വല്ല ശല്യവും അനുഭവപ്പെടുകയോ ആണെങ്കിൽ (മുടി നീക്കുന്നതിന്) പ്രായശ്ചിത്തമായി നോമ്പോ ദാനധർമമോ ബലികർമമോ ചെയ്താൽ മതിയാകും. ഇനി നിങ്ങൾ നിർഭയാവസ്ഥയിലാണെങ്കിലോ, അപ്പോൾ ഒരാൾ ഉംറ നിർവഹിച്ചിട്ട് ഹജ്ജുവരെ സുഖമെടുക്കുന്ന പക്ഷം സൗകര്യപ്പെടുന്ന ഒരു ബലിമൃഗത്തെ (പ്രായശ്ചിത്തമായി ബലിനൽകേണ്ടതാണ്). ഇനി ആർക്കെങ്കിലും അത് കിട്ടാത്തപക്ഷം ഹജ്ജിനിടയിൽ മൂന്നു ദിവസവും നിങ്ങൾ (നാട്ടിൽ) തിരിച്ചെത്തിയിട്ട് ഏഴു ദിവസവും ചേർത്ത് പത്തു ദിവസം നോമ്പനുഷ്ഠിക്കേണ്ടതാണ്. കുടുംബസമേതം മസ്ജിദുൽ ഹറാമിൽ താമസിക്കുന്നവരല്ലാത്തവർക്കാകുന്നു ഈ വിധി. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണെന്ന് മനസ്സിലാക്കുകയും ചെയ്യുക." (2:196)

അബദ്ധത്തിൽ, കരാറിലേർപെട്ടവനെ കൊന്നതിനുള്ള പ്രായശ്ചിത്തത്തെക്കുറിച്ച് അല്ലാഹു പറയുന്നു:

﴿وَإِن كَانَ مِن قَوْمٍۭ بَيْنَكُمْ وَبَيْنَهُم مِّيثَـٰقٌ فَدِيَةٌ مُّسَلَّمَةٌ إِلَىٰٓ أَهْلِهِۦ وَتَحْرِيرُ رَقَبَةٍ مُّؤْمِنَةٍ ۖ فَمَن لَّمْ يَجِدْ فَصِيَامُ شَهْرَيْنِ مُتَتَابِعَيْنِ تَوْبَةً مِّنَ ٱللَّهِ ۗ وَكَانَ ٱللَّهُ عَلِيمًا حَكِيمًا ﴿٩٢﴾﴾

“ഇനി അവൻ (കൊല്ലപ്പെട്ടവൻ) നിങ്ങളുമായി സഖ്യത്തിലുള്ള ഒരു ജനവിഭാഗത്തിൽ പെട്ടവനാണെങ്കിൽ അവന്റെ അവകാശികൾക്ക് നഷ്ടപരിഹാരം നൽകുകയും വിശ്വാസിയായ ഒരടിമയെ മോചിപ്പിക്കുകയും ചെയ്യേണ്ടതാണ്. വല്ലവനും അത് സാധിച്ചു കിട്ടിയില്ലയെങ്കിൽ തുടർച്ചയായി രണ്ടു മാസം നോമ്പനുഷ്ഠിക്കേണ്ടതാണ്. അല്ലാഹു നിശ്ചയിച്ച പശ്ചാതാപ മാർഗമാണിത്. അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.” (4:92)

ശപഥലംഘനത്തിന്റെ പ്രായശ്ചിത്തത്തെക്കുറിച്ച് അല്ലാഹു പറയുന്നു:

﴿لَا يُؤَاخِذُكُمُ ٱللَّهُ بِٱللَّغْوِ فِىٓ أَيْمَـٰنِكُمْ وَلَـٰكِن يُؤَاخِذُكُم بِمَا عَقَّدتُّمُ ٱلْأَيْمَـٰنَ ۖ فَكَفَّـٰرَتُهُۥٓ إِطْعَامُ عَشَرَةِ مَسَـٰكِينَ مِنْ أَوْسَطِ مَا تُطْعِمُونَ أَهْلِيكُمْ أَوْ كِسْوَتُهُمْ أَوْ تَحْرِيرُ رَقَبَةٍ ۖ فَمَن لَّمْ يَجِدْ فَصِيَامُ ثَلَـٰثَةِ أَيَّامٍ ۚ ذَٰلِكَ كَفَّـٰرَةُ أَيْمَـٰنِكُمْ إِذَا حَلَفْتُمْ ۚ وَٱحْفَظُوٓا۟ أَيْمَـٰنَكُمْ ۚ كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمْ ءَايَـٰتِهِۦ لَعَلَّكُمْ تَشْكُرُونَ ﴿٨٩﴾﴾

“ബോധപൂർവമല്ലാതെ നിങ്ങളുടെ ശപഥങ്ങളുടെ പേരിൽ നിങ്ങളെ പിടികൂടുകയില്ല. എന്നാൽ ഉറപ്പിച്ചു ചെയ്ത ശപഥങ്ങളുടെ പേരിൽ അവൻ നിങ്ങളെ പിടികൂടുന്നതാണ്. അപ്പോൾ അതിന്റെ (അത് ലംഘിക്കുന്നതിന്റെ) പ്രായശ്ചിത്തം നിങ്ങൾ നിങ്ങളുടെ വീട്ടുകാർക്ക് നൽകാറുള്ള മധ്യനിലയിലുള്ള ഭക്ഷണത്തിൽ നിന്ന് പത്തു സാധുക്കൾക്ക് ഭക്ഷിക്കാൻ കൊടുക്കുകയോ അല്ലെങ്കിൽ അവർക്ക് വസ്ത്രം നൽകുകയോ അല്ലെങ്കിൽ ഒരു അടിമയെ മോചിപ്പിക്കുകയോ ആകുന്നു. ഇനി വല്ലവനും അതൊന്നും കിട്ടിയില്ലെങ്കിൽ മൂന്ന് ദിവസം നോമ്പെടുക്കുകയാണ് വേണ്ടത്. നിങ്ങൾ സത്യം ചെയ്തു പറഞ്ഞാൽ നിങ്ങളുടെ ശപഥങ്ങൾ ലംഘിക്കുന്നതിനുള്ള പ്രായച്ഛി

ത്തമാകുന്നു അത്. നിങ്ങളുടെ ശപഥങ്ങളെ നിങ്ങൾ സൂക്ഷിച്ചു കൊള്ളുക. അപ്രകാരം അല്ലാഹു അവന്റെ വചനങ്ങൾ നിങ്ങൾക്കു വിവരിച്ചുതരുന്നു; നിങ്ങൾ നന്ദിയുള്ളവരായിരിക്കുവാൻ വേണ്ടി." (5:89)

ഇഹ്റാമിലായിരിക്കെ കരജീവിയെ വേട്ടയാടുന്നതിനുള്ള പ്രായ ച്ഛിത്തത്തെക്കുറിച്ച് അല്ലാഹു പറയുന്നു:

﴿يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَقْتُلُوا۟ ٱلصَّيْدَ وَأَنتُمْ حُرُمٌ ۚ وَمَن قَتَلَهُۥ مِنكُم مُّتَعَمِّدًا فَجَزَآءٌ مِّثْلُ مَا قَتَلَ مِنَ ٱلنَّعَمِ يَحْكُمُ بِهِۦ ذَوَا عَدْلٍ مِّنكُمْ هَدْيًۢا بَـٰلِغَ ٱلْكَعْبَةِ أَوْ كَفَّـٰرَةٌ طَعَامُ مَسَـٰكِينَ أَوْ عَدْلُ ذَٰلِكَ صِيَامًا لِّيَذُوقَ وَبَالَ أَمْرِهِۦ ۗ عَفَا ٱللَّهُ عَمَّا سَلَفَ ۚ وَمَنْ عَادَ فَيَنتَقِمُ ٱللَّهُ مِنْهُ ۗ وَٱللَّهُ عَزِيزٌ ذُو ٱنتِقَامٍ ﴿٩٥﴾﴾

"സത്യവിശ്വാസികളേ, നിങ്ങൾ ഇഹ്റാമിലായിരിക്കെ വേട്ടമൃഗ ത്തെ കൊല്ലരുത്. നിങ്ങളിലൊരാൾ മനഃപൂർവം അതിനെ കൊല്ലുന്ന പക്ഷം, അവൻ കൊന്നതിന് തുല്യമെന്ന് നിങ്ങളിൽനിന്നുള്ള രണ്ടു നീതിമാന്മാർ തീർപ്പുകൽപിക്കുന്ന കാലിയെ (അഥവാ കാലികളെ) കഅ്ബത്തിങ്കൽ എത്തിച്ചേരേണ്ട ബലിമൃഗമായി നൽകേണ്ടതാണ്. അലെങ്കിൽ പ്രായച്ഛിത്തമായി ഏതാനും അഗതികൾക്ക് ആഹാരം നൽകുകയോ അല്ലെങ്കിൽ അതിന് തുല്യമായി നോമ്പെടുക്കുകയോ ചെയ്യേണ്ടതാണ്. അവൻ ചെയ്തതിന്റെ ഭവിഷ്യത്ത് അവൻ അനുഭവി ക്കാൻ വേണ്ടിയാണിത്. മുമ്പ് ചെയ്തുപോയതിന് അല്ലാഹു മാപ്പു നൽകിയിരിക്കുന്നു. വല്ലവനും അത് ആവർത്തിക്കുന്നപക്ഷം അല്ലാ ഹു അവന്റെ നേരെ ശിക്ഷാനടപടി സ്വീകരിക്കുന്നതാണ്. അല്ലാഹു പ്രതാപിയും ശിക്ഷാനടപടി കൈക്കൊള്ളുന്നവനുമാകുന്നു." (5:95)

ഭാര്യമാരെ മാതാക്കൾക്ക് തുല്യമായി പ്രഖ്യാപിക്കുന്ന ദുരാചാര

ത്തിനുള്ള പ്രായശ്ചിത്തത്തെക്കുറിച്ച് അല്ലാഹു പറയുന്നു:

﴿وَٱلَّذِينَ يُظَٰهِرُونَ مِن نِّسَآئِهِمْ ثُمَّ يَعُودُونَ لِمَا قَالُواْ فَتَحْرِيرُ رَقَبَةٍ مِّن قَبْلِ أَن يَتَمَآسَّا ۚ ذَٰلِكُمْ تُوعَظُونَ بِهِۦ ۚ وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ۝٣ فَمَن لَّمْ يَجِدْ فَصِيَامُ شَهْرَيْنِ مُتَتَابِعَيْنِ مِن قَبْلِ أَن يَتَمَآسَّا ۖ فَمَن لَّمْ يَسْتَطِعْ فَإِطْعَامُ سِتِّينَ مِسْكِينًا ۚ ذَٰلِكَ لِتُؤْمِنُواْ بِٱللَّهِ وَرَسُولِهِۦ ۚ وَتِلْكَ حُدُودُ ٱللَّهِ ۗ وَلِلْكَٰفِرِينَ عَذَابٌ أَلِيمٌ ۝٤﴾

"തങ്ങളുടെ ഭാര്യമാരെ മാതാക്കൾക്ക് തുല്യമായി പ്രഖ്യാപിക്കുകയും പിന്നീട് തങ്ങൾ പറഞ്ഞതിൽ നിന്നും മടങ്ങുകയും ചെയ്യുന്നവർ, അവർ പരസ്പരം സ്പർശിക്കുന്നതിനു മുമ്പായി ഒരു അടിമയെ മോചിപ്പിക്കേണ്ടതാണ്. അത് നിങ്ങൾക്കു നൽകപ്പെടുന്ന ഉപദേശമാണ്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മജ്ഞാനമുള്ളവനാകുന്നു. ഇനി വല്ലവനും (അടിമയെ) ലഭിക്കാത്ത പക്ഷം അവർ പരസ്പരം സ്പർശിക്കുന്നതിനു മുമ്പായി തുടർച്ചയായി രണ്ടുമാസക്കാലം നോമ്പനുഷ്ഠിക്കേണ്ടതാണ്. വല്ലവനും (അത്) സാധ്യമാകാത്ത പക്ഷം അറുപത് അഗതികൾക്ക് ആഹാരം നൽകേണ്ടതാണ്. അത് അല്ലാഹുവിലും അവന്റെ ദൂതനിലും നിങ്ങൾ വിശ്വസിക്കാൻ വേണ്ടിയത്രെ! അവ അല്ലാഹുവിന്റെ പരിധികളാകുന്നു. സത്യനിഷേധികൾക്ക് വേദനയേറിയ ശിക്ഷയുണ്ട്." (83:3,4)

അപ്രകാരം, ധനത്തിലും കുടുംബകാര്യത്തിലും അയൽക്കാരുടെ പ്രശ്നങ്ങളിലും ഒരാൾക്ക് പിണയാവുന്ന പിഴവുകൾക്ക് പരിഹാരമായി നോമ്പും ദാനവും നിലകൊള്ളുന്നു.

ഹുദൈഫരض നിവേദനം ചെയ്യുന്നു. നബിﷺ പറഞ്ഞു:

**فِتْنَةُ الرَّجُلِ فِي أَهْلِهِ وَمَالِهِ وَجَارِهِ تُكَفِّرُهَا الصَّلَاةُ وَالصِّيَامُ وَالصَّدَقَةُ**

“അയൽക്കാരുടെ കാര്യത്തിലും കുടുംബവിഷയങ്ങളിലും ധന ഇടപാടുകളിലും മനുഷ്യന് പിഴവുകൾ പറ്റാം. അവയെ ദാനവും നോമ്പും നമസ്കാരവും പരിഹരിക്കുന്നു.”[9]

## 8. നോമ്പുകാർക്കുള്ള ‘ദാഹശമനി’ കവാടം

സഹ്ലുബ്നു സഅ്ദ്رضي الله عنه നിവേദനം. നബിﷺ പറഞ്ഞു:

إِنَّ فِي الْجَنَّةِ بَابًا يُقَالُ لَهُ: الرَّيَّانُ، يَدْخُلُ مِنْهُ الصَّائِمُونَ يَوْمَ الْقِيَامَةِ، لَا يَدْخُلُ مِنْهُ أَحَدٌ غَيْرُهُمْ فَإِذَا دَخَلُوا أُغْلِقَ، فَلَمْ يَدْخُلْ مِنْهُ أَحَدٌ.

“സ്വർഗത്തിൽ ‘റയ്യാൻ’ (ദാഹശമനി) എന്ന് നാമകരണം ചെയ്യപ്പെട്ട ഒരു കവാടമുണ്ട്. അന്ത്യനാളിൽ നോമ്പുകാർ അതിലൂടെ പ്രവേശിക്കുന്നതാണ്. അവരല്ലാതെ മറ്റാരും അതിലൂടെ കടക്കുന്നതല്ല. അവർ കടന്നുകഴിഞ്ഞാലുടനെ ആ കവാടം അടക്കപ്പെടും. പിന്നെ ആരും അതിലൂടെ പ്രവേശിക്കുന്നതല്ല.”[10]

മറ്റൊരു റിപ്പോർട്ടിൽ ഇങ്ങനെ കാണാം:

فَإِذَا دَخَلَ آخِرُهُمْ أُغْلِقَ، وَمَنْ دَخَلَ شرِبَ، وَمَنْ شرِبَ لَمْ يَظْمَأْ أَبَداً

“അതിലൂടെ പ്രവേശിക്കുന്നവർ (ഒരു പ്രത്യേകതരം) പാനീയം കുടിക്കുന്നതാണ്. അത് കുടിച്ചവർ പിന്നീടൊരിക്കലും ദാഹം അനുഭവിക്കുകയില്ല.”[11]

9. ബുഖാരി(2/7), മുസ്ലിം(114).
10. ബുഖാരി(4/95), മുസ്ലിം(1152).
11. ഇബ്നു ഖുസൈമ അദ്ദേഹത്തിന്റെ *സ്വഹീഹി*(1903)ൽ ഉദ്ധരിച്ചത്.

# 2. റമദാനിന്റെ മഹത്ത്വം

റമദാൻ നന്മയുടെയും അഭിവൃദ്ധിയുടെയും മാസമാകുന്നു. നിരവധി സവിശേഷതകൾ നൽകി അല്ലാഹു അതിനെ ആദരിച്ചിട്ടുണ്ട്.

### 1. ഖുർആൻ അവതരണത്തിന്റെ മാസം

മനുഷ്യർക്ക് വഴികാട്ടിയും വിശ്വാസികൾക്ക് ശമനൗഷധവുമായാണ് വിശുദ്ധ ഖുർആനിനെ അല്ലാഹു അവതരിപ്പിച്ചിട്ടുള്ളത്. ഏറ്റവും ശരിയായതിലേക്ക് അത് ജനങ്ങളെ നയിക്കുകയും സന്മാർഗപാത അവർക്ക് വിവരിച്ചുകൊടുക്കുകയും ചെയ്യുന്നു. പുണ്യറമദാനിലെ ഖദ്റിന്റെ രാവിലായിരുന്നു സുപ്രധാനമായ ഈ സംഭവത്തിന് (ഖുർആൻ അവതരണത്തിന്) തുടക്കം കുറിക്കപ്പെട്ടത്. അല്ലാഹു പറയുന്നു:

﴿شَهْرُ رَمَضَانَ ٱلَّذِىٓ أُنزِلَ فِيهِ ٱلْقُرْءَانُ هُدًى لِّلنَّاسِ وَبَيِّنَٰتٍ مِّنَ ٱلْهُدَىٰ وَٱلْفُرْقَانِ ۚ فَمَن شَهِدَ مِنكُمُ ٱلشَّهْرَ فَلْيَصُمْهُ ۖ﴾

“ജനങ്ങൾക്ക് മാർഗദർശനമായിക്കൊണ്ടും നേർവഴികാട്ടുന്നതും സത്യവും അസത്യവും വേർതിരിച്ചു കാണിക്കുന്നതുമായ സുവ്യക്തമായ തെളിവുകളായിക്കൊണ്ടും വിശുദ്ധ ഖുർആൻ അവതരിപ്പിക്കപ്പെട്ട മാസമാകുന്നു റമദാൻ. അതുകൊണ്ട് നിങ്ങളിൽ ആർ ആ മാ

സത്തിൽ സന്നിഹിതരാണോ അവർ ആ മാസം വ്രതമനുഷ്ഠിക്കേണ്ടതാണ്.” (2:185)

﴿إِنَّآ أَنزَلْنَٰهُ فِى لَيْلَةِ ٱلْقَدْرِ ۝١﴾

“തീർച്ചയായും നാം ഇതിനെ നിർണയത്തിന്റെ (ഖദ്റിന്റെ) രാത്രിയിൽ അവതരിപ്പിച്ചിരിക്കുന്നു.” (97:1)

ഖുർആൻ അവതരിപ്പിക്കപ്പെട്ട മാസം എന്ന് റമദാനിനെ പരിചയപ്പെടുത്തിയതിനെ തുടർന്ന് ‘നിങ്ങളിൽ ആർ ആ മാസത്തിൽ സന്നിഹിതരാണോ അവർ ആ മാസം വ്രതമനുഷ്ഠിക്കേണ്ടതാണ്’ എന്നു പറഞ്ഞേടത്ത് അറബി ഭാഷയിൽ കാരണത്തെ സൂചിപ്പിക്കുവാൻ ഉപയോഗിക്കുന്ന ‘ഫ’ എന്ന പ്രത്യയം ഉപയോഗിച്ചത് സൂചിപ്പിക്കുന്നത് റമദാനിനെ വ്രതകാലമായി നിശ്ചയിച്ചതുതന്നെ വിശുദ്ധ ഖുർആൻ ആ മാസത്തിൽ അവതരിക്കപ്പെട്ടതുകൊണ്ടാണ് എന്നാണ്.

### 2. പിശാചുക്കൾ ബന്ധനസ്ഥരാക്കപ്പെടുന്നു

പുണ്യറമദാനിൽ ധിക്കാരികളായ പിശാചുക്കൾ ചങ്ങലകളിലും കയ്യാമങ്ങളിലും ബന്ധനസ്ഥരാക്കപ്പെടുന്നതുമൂലം ഭൂമിയിൽ തിന്മകളും തെറ്റുകളും താരതമ്യേന കുറഞ്ഞു കാണപ്പെടുന്നു. വിശ്വാസികൾ ദേഹേഛയെ നിഷ്കാസനം ചെയ്യാനുതകുന്ന വ്രതത്തിലും മനഃസംസ്കരണത്തിന് സഹായകമായ ഖുർആൻ പാരായണത്തിലും ഇതര ആരാധനകളിലും മുഴുകുന്നതിനാൽ മറ്റു മാസങ്ങളിൽ മനുഷ്യരെ ക്ഷിപ്രയാസം വഴികേടിലാക്കാൻ സാധിക്കുന്നതുപോലെ റമദാനിൽ അവർക്ക് സാധിക്കുന്നതല്ല. അല്ലാഹു പറയുന്നു:

﴿يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ كُتِبَ عَلَيْكُمُ ٱلصِّيَامُ كَمَا كُتِبَ
عَلَى ٱلَّذِينَ مِن قَبْلِكُمْ لَعَلَّكُمْ تَتَّقُونَ ۝١٨٣﴾

“നിങ്ങൾക്ക് മുമ്പുള്ളവരുടെമേൽ നിർബന്ധമാക്കപ്പെട്ടതുപോലെ നിങ്ങളുടെമേലും നോമ്പ് നിർബന്ധമാക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ ദോഷബാധയെ സൂക്ഷിക്കുവാനത്രെ അത്.” (2:183)

പിശാചുക്കൾ ബന്ധനങ്ങളിൽ അകപ്പെടുന്നതിനാൽ ഭൂമിയിൽ

സൽവചനങ്ങളും സൽകർമങ്ങളും വർധിക്കുന്നു. (അവയെ സ്വീകരിക്കാനായി) സ്വർഗവാതിലുകൾ തുറക്കപ്പെടുകയും നരക കവാടങ്ങൾ കൊട്ടിയടക്കപ്പെടുകയും ചെയ്യുന്നു. നബിﷺ പറയുന്നു:

**إِذَا جَاءَ رَمَضَانُ فُتِّحَتْ أَبْوَابُ الْجَنَّةِ وَغُلِّقَتْ أَبْوَابُ النَّارِ وَصُفِّدَتِ الشَّيَاطِينُ**

"റമദാൻ മാസം സമാഗതമായാൽ സ്വർഗവാതിലുകൾ[12] തുറക്കപ്പെടുകയും നരക വാതിലുകൾ അടയ്ക്കപ്പെടുകയും പിശാചുക്കൾ ചങ്ങലകളിൽ തളയ്ക്കപ്പെടുകയും ചെയ്യുന്നു."[13]

ഈ പറഞ്ഞവയെല്ലാം പുണ്യമാസത്തിന്റെ ആദ്യത്തിൽ തന്നെ സമ്പൂർണമായി നടപ്പാക്കപ്പെടുന്നതാണ്. നബിﷺ പറയുന്നു:

**إِذَا كَانَ أَوَّلُ لَيْلَةٍ مِنْ رَمَضَانَ، صُفِّدَتْ الشَّيَاطِيْنُ مَردةُ الجِنِّ، وغُلِّقَتْ أَبْوَابُ النَّارِ فَلَمْ يُفْتَحْ مِنْهَا بَابٌ، وَفُتِّحَتْ أَبْوَابُ الجِنَان فَلَمْ يُغلقْ مِنْهَا بَابٌ، وَيُنَادِي مُنَاد: يَا بَاغِيَ الخَيْرِ أَقْبِلْ، وَيَا بَاغِيَ الشَّرِّ أَقْصِرْ، وَلِلّهِ عُتَقَاءُ مِنَ النَّارِ وَذَلِكَ كُلَّ لَيْلَةٍ**

"റമദാൻ മാസത്തിലെ ആദ്യരാത്രിയിൽ തന്നെ പിശാചുക്കളും ധിക്കാരി ജിന്നുകളും തളയ്ക്കപ്പെടുകയും ഒന്നുപോലും തുറക്കപ്പെടാത്ത നിലയിൽ നരകവാതിലുകൾ അടയ്ക്കപ്പെടുകയും ഒന്നു പോലും അടയ്ക്കപ്പെടാത്ത നിലയിൽ സ്വർഗ കവാടങ്ങൾ തുറക്കപ്പെടുകയും ചെയ്യുന്നതാണ്. (കൂടെ) അല്ലാഹുവിന്റെ ഭാഗത്തുനിന്ന് (പ്രത്യേക മലക്ക്) ഇപ്രകാരം വിളംബരം ചെയ്തുകൊണ്ടിരിക്കും: "നന്മ കാംക്ഷിക്കുന്ന വിശ്വാസീ, നീ മുന്നോട്ടു ഗമിക്കുക; തിന്മ ചെയ്യാൻ താൽപര്യപ്പെടുന്നവനേ, നീ (സ്വയം നിയന്ത്രിച്ച്) പിൻവാങ്ങൂ. റമദാനിന്റെ ഓരോ രാത്രിയിലും ധാരാളം പേരെ അല്ലാഹു നരകത്തിൽ നിന്നും മോചിപ്പിക്കുന്നതാണ്."[14]

---

12. മുസ്‌ലിമിന്റെ ഒരു നിവേദനത്തിൽ "കാരുണ്യത്തിന്റെ കവാടങ്ങൾ തുറക്കപ്പെടും" എന്നാണുള്ളത്.
13. ബുഖാരി(4/97), മുസ്‌ലിം(1079).
14. തിർമിദി(682), ഇബ്നുമാജഃ(1642), ഇബ്നു ഖുസൈമ(3/188) എന്നിവർ അബൂഹുറയ്റﷺയിൽ നിന്നും ഉദ്ധരിച്ചത്. ഈ പരമ്പര ഹസനാണ്.

### 3. ഖദ്റിന്റെ രാത്രി

സത്യവിശ്വാസിയായ സഹോദരാ, വിശുദ്ധ ഖുർആനിന്റെ അവതരണം നടന്ന മാസമെന്നതിനാൽ പ്രപഞ്ചനാഥനായ അല്ലാഹു പുണ്യറമദാനിന് മറ്റു മാസങ്ങളെക്കാൾ ശ്രേഷ്ഠത നൽകിയെന്നത് നീ മനസ്സിലാക്കിയല്ലോ. ഈ യാഥാർഥ്യം വിചിന്തന വിധേയമാക്കുമ്പോൾ താഴെ പറയുന്ന നിഗമനങ്ങളിൽ നമുക്കെത്തിച്ചേരാവുന്നതാണ്.

1. അല്ലാഹുവിന്റെ അടുക്കൽ ഏറ്റവും ആദരണീയമായ ദിനം തീർച്ചയായും വിശുദ്ധ ഖുർആൻ ഇറങ്ങിയ മാസത്തിൽ തന്നെയായിരിക്കും. അതിനാൽ ആ മാസത്തെ കൂടുതൽ ആരാധനകൾകൊണ്ട് സജീവമാക്കേണ്ടതാണ്. ലൈലതുൽ ഖദ്റിനെ പ്രതീക്ഷിച്ചിരിക്കാനും ആ ദിനത്തെ കൂടുതൽ ആരാധനകൾ കൊണ്ട് സജീവമാക്കാനുമുള്ള പ്രവാചക നിർദേശങ്ങൾ ഈ നിഗമനത്തെ ശരിവെക്കുന്നു. ഇതു സംബന്ധമായ കൂടുതൽ വിവരണങ്ങൾ ലൈലതുൽ ഖദ്റിനെക്കുറിച്ചുള്ള ചർച്ചയിൽ വരുന്നുണ്ട്.
2. മുസ്‌ലിംകൾക്ക് ലഭിക്കുന്ന ഏതൊരു അനുഗ്രഹത്തിനും നന്ദി സൂചകമായി കൂടുതൽ ആരാധനകൾ നിർവഹിക്കാൻ അവർ ബാധ്യസ്ഥരാണ്. 'വ്രതമാസ'മെന്ന അനുഗ്രഹത്തെക്കുറിച്ച് വിവരിച്ച ശേഷം അല്ലാഹു പറയുന്നു:

﴿وَلِتُكْمِلُوا۟ ٱلْعِدَّةَ وَلِتُكَبِّرُوا۟ ٱللَّهَ عَلَىٰ مَا هَدَىٰكُمْ وَلَعَلَّكُمْ تَشْكُرُونَ ﴿١٨٥﴾﴾

"നിങ്ങൾ ആ എണ്ണങ്ങളെ പൂർത്തീകരിക്കാനും അല്ലാഹുവിനെ – അവൻ നിങ്ങളെ സന്മാർഗത്തിലാക്കിയതിന്റെ പേരിൽ പ്രകീർത്തിക്കുവാനും നിങ്ങൾ നന്ദിയുള്ളവരായിത്തീരുവാനും വേണ്ടി (അവൻ വ്രതം നിർബന്ധമാക്കിയിരിക്കുന്നു.)" (2:185)

ഹജ്ജാകുന്ന അനുഗ്രഹത്തെക്കുറിച്ച് വിവരിച്ചശേഷം അല്ലാഹു പറഞ്ഞ വാക്കുകളും ഈ വസ്തുത വ്യക്തമാക്കുന്നു:

﴿فَإِذَا قَضَيْتُم مَّنَٰسِكَكُمْ فَٱذْكُرُوا۟ ٱللَّهَ كَذِكْرِكُمْ

ءَابَآءَكُمۡ أَوۡ أَشَدَّ ذِكۡرٗاۗ ﴾

"അങ്ങനെ നിങ്ങൾ ഹജ്ജുകർമങ്ങൾ നിർവഹിച്ചുകഴിഞ്ഞാൽ നിങ്ങളുടെ പിതാക്കളെ നിങ്ങൾ പ്രകീർത്തിച്ചിരുന്നത് പോലെയോ അതിനെക്കാൾ ശക്തമായ നിലയിലോ അല്ലാഹുവെ നിങ്ങൾ പ്രകീർത്തിക്കുക." (2:200)

# 3. റമദാൻ വ്രതം നിർബന്ധകർമമാണ്

## 1. സ്വയം സന്നദ്ധരായി വ്രതമനുഷ്ഠിക്കൽ

മുമ്പ് നാം വിവരിച്ച ശ്രേഷ്ഠതകളുടെയെല്ലാം കാരണത്താൽ 'റമദാൻ വ്രതം' മുസ്‌ലിംകൾക്ക് ഒഴിച്ചുകൂടാൻ പറ്റാത്ത ഒരു ബാധ്യതയായി അല്ലാഹു നിശ്ചയിച്ചു. പക്ഷേ, ശരീരങ്ങളെ അവയുടെ ഇഛകളിൽനിന്നകറ്റലും അത് ശീലിച്ച കാര്യങ്ങളിൽനിന്ന് പിടിച്ചുനിറുത്തലും ഏറെ ശ്രമകരമായ കാര്യമായതിനാൽ നോമ്പ് നിർബന്ധമാണെന്ന അല്ലാഹുവിന്റെ പ്രഖ്യാപനം വരാൻ ഹിജ്റ രണ്ടാം വർഷംവരെ കാത്തിരിക്കേണ്ടിവന്നു. പിന്നീട് ജനമനസ്സുകൾ തൗഹീദിൽ ദൃഢത പ്രാപിക്കുകയും അല്ലാഹുവിന്റെ ചിഹ്നങ്ങളെ ആദരിക്കാനുള്ള സന്നദ്ധത അവരിൽ ദൃശ്യമാവുകയും ചെയ്തപ്പോൾ ഘട്ടങ്ങളായി അവർക്ക് വ്രതം നിർബന്ധമാക്കപ്പെട്ടു. ഒട്ടുമിക്ക സ്വഹാബിമാർക്കും നോമ്പൊരു സങ്കീർണ പ്രശ്നമായതിനാൽ ആദ്യപടിയെന്ന നിലയിൽ, നോമ്പെടുക്കുവാൻ പ്രേരണ നൽകിക്കൊണ്ടുതന്നെ അതൊഴിവാക്കാനുള്ള സ്വാതന്ത്ര്യവും നൽകപ്പെട്ടു. അന്ന് ആർക്കെങ്കിലും നോമ്പെടുക്കുവാൻ താൽപര്യമില്ലെങ്കിൽ 'ഫിദ്‌യ' (പ്രായശ്ചിത്തം) നൽകിയാലും മതിയായിരുന്നു. അല്ലാഹു പറയുന്നു:

﴿وَعَلَى ٱلَّذِينَ يُطِيقُونَهُۥ فِدْيَةٌ طَعَامُ مِسْكِينٍ ۖ فَمَن

تَطَوَّعَ خَيْرًا فَهُوَ خَيْرٌ لَّهُۥ ۚ وَأَن تَصُومُوا۟ خَيْرٌ لَّكُمْ ۖ إِن

كُنتُمْ تَعْلَمُونَ ﴿١٨٤﴾

"(ഞെരുങ്ങിക്കൊണ്ട് മാത്രം) അതിന് സാധിക്കുന്നവർ (പകരം) ഒരു പാവപ്പെട്ടവന്നുള്ള ഭക്ഷണം പ്രായശ്ചിത്തമായി നൽകേണ്ടതാണ്. എന്നാൽ ആരെങ്കിലും സ്വയം സന്നദ്ധനായി കൂടുതൽ നന്മ ചെയ്താൽ അതവന് ഗുണകരമാകുന്നു. നിങ്ങൾ കാര്യം ഗ്രഹിക്കുന്നവരാണെങ്കിൽ നോമ്പനുഷ്ഠിക്കുന്നതാകുന്നു നിങ്ങൾക്ക് കൂടുതൽ ഉത്തമം." (2:184)

## 2. നോമ്പ് നിർബന്ധമാക്കപ്പെടുന്നു

സൂറതുൽ ബഖറയിലെ ഉപര്യുക്ത സൂക്തത്തിനു ശേഷമുള്ള സൂക്തങ്ങൾ ശാരീരിക സുഖമുള്ളവർക്കു പോലും ഫിദ്‌യ നൽകി നോമ്പ് ഒഴിവാക്കാമെന്ന നിയമത്തെ ദുർബലമാക്കിക്കൊണ്ട് അല്ലാഹു അവതരിപ്പിച്ചു. പ്രമുഖ സ്വഹാബിമാരായ അബ്ദുല്ലാഹിബ്നു ഉമറുംؓ സലമത് ഇബ്നു അക്‌വഉംؓ വിവരിക്കുന്നു:

**نَسَخَتْهَا:** ﴿ شَهْرُ رَمَضَانَ ٱلَّذِىٓ أُنزِلَ فِيهِ ٱلْقُرْءَانُ هُدًى لِّلنَّاسِ وَبَيِّنَٰتٍ مِّنَ ٱلْهُدَىٰ وَٱلْفُرْقَانِ ۚ فَمَن شَهِدَ مِنكُمُ ٱلشَّهْرَ فَلْيَصُمْهُ ۖ وَمَن كَانَ مَرِيضًا أَوْ عَلَىٰ سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ ۗ يُرِيدُ ٱللَّهُ بِكُمُ ٱلْيُسْرَ وَلَا يُرِيدُ بِكُمُ ٱلْعُسْرَ وَلِتُكْمِلُوا۟ ٱلْعِدَّةَ وَلِتُكَبِّرُوا۟ ٱللَّهَ عَلَىٰ مَا هَدَىٰكُمْ وَلَعَلَّكُمْ تَشْكُرُونَ ﴿١٨٥﴾

"ജനങ്ങൾക്ക് മാർഗദർശനമായിക്കൊണ്ടും നേർവഴി കാട്ടുന്നതും സത്യവും അസത്യവും വേർതിരിച്ചുകാണിക്കുന്നതുമായ സുവ്യക്ത തെളിവുകളായിക്കൊണ്ടും വിശുദ്ധ ഖുർആൻ അവതീർണമായ മാസമാകുന്നു റമദാൻ. അതുകൊണ്ട് നിങ്ങളിൽ ആർ ആ മാസത്തിൽ സന്നിഹിതരാണോ അവർ ആ മാസം വ്രതമനുഷ്ഠിക്കേണ്ടതാണ്. ആരെങ്കിലും രോഗിയാവുകയോ യാത്രയിലാവുകയോ ചെയ്താൽ പകരം അത്രയും എണ്ണം (നോമ്പെടുക്കേണ്ടതാണ്). നിങ്ങൾക്ക് ആശ്വാസം വരുത്താനാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. നിങ്ങൾക്ക്

ഞെരുക്കം വരുത്താൻ അവനുദ്ദേശിക്കുന്നില്ല. നിങ്ങൾ എണ്ണം പൂർത്തിയാക്കാനും നിങ്ങൾക്ക് നേർവഴി കാണിച്ചുതന്നതിന്റെ പേരിൽ അല്ലാഹുവിന്റെ മഹത്ത്വം നിങ്ങൾ പ്രകീർത്തിക്കാനും നിങ്ങൾ നന്ദിയുള്ളവരായിരിക്കാനും വേണ്ടിയത്രെ ഇങ്ങനെ കൽപിച്ചിടുള്ളത്" എന്ന സൂക്തം ഇതിനു തൊട്ടുമുമ്പുള്ള സൂക്തത്തിൽ പറഞ്ഞ നിയമത്തെ ദുർബലപ്പെടുത്തിയിരിക്കുന്നു.(15)

താബിഈ പണ്ഡിതനായ ഇബ്നു അബീലൈല പറയുന്നു:

حَدَّثَنَا أَصْحَابُ مُحَمَّد صَلَّى اللَّهُ عَلَيْهِ وَسَلَّمَ: نَزَلَ رَمَضَانُ فَشَقَّ عَلَيْهِمْ، فَكَانَ مَنْ أَطْعَمَ كُلَّ يَوْمٍ مِسْكِينًا تَرَكَ الصَّوْمَ مِمَّنْ يُطِيقُهُ، وَرُخِّصَ لَهُمْ فِي ذَلِكَ، فَنَسَخَتْهَا: ﴿ وَأَن تَصُومُواْ خَيْرٌ لَّكُمْ ﴾ فَأُمِرُوا بِالصَّوْمِ

"ഞങ്ങളോട് മുഹമ്മദ് നബിﷺയുടെ അനുചരന്മാർ ഇപ്രകാരം വിശദീകരിച്ചുതന്നു: റമദാൻ വ്രതം നിർബന്ധമാണെന്ന നിയമം അവതരിച്ചപ്പോൾ ഞങ്ങളിൽ പലർക്കും അത് പ്രയാസമായിത്തോന്നി. അപ്പോൾ ദിനംപ്രതിഒരു ദരിദ്രന് ആഹാരം നൽകി. നോമ്പ് ഒഴിവാക്കാൻ നോമ്പിന് ശാരീരികമായി സാധിക്കുന്നവർക്കുപോലും അനുവാദം നൽകപ്പെട്ടു. പിന്നീട് "നിങ്ങൾ നോമ്പനുഷ്ഠിക്കുന്നതാണ് നിങ്ങൾക്ക് ഉത്തമം" എന്ന ആയത്ത് അവതരിച്ചതോടുകൂടി ഈ നിയമം ദുർബലപ്പെടുകയും ശാരീരികമായി കഴിവുള്ള എല്ലാവരും നോമ്പനുഷ്ഠിക്കാൻ കൽപിക്കപ്പെടുകയും ചെയ്തു."(16)

പിന്നീടിന്നേവരെ റമദാൻ വ്രതം ഇസ്‌ലാമിന്റെ ഒഴിച്ചുകൂടാനാകാ

15. ഇബ്നു ഉമറിﷺന്റെ ഹദീഥ് ബുഖാരി(4/188)യും, സലമഃﷺയുടെ ഹദീഥ് ബുഖാരി (8/181)യും മുസ്‌ലി(1145)മും ഉദ്ധരിച്ചു.

16. 'തഅ്ലീക്'(സനദ് പറയാതെ) ആയ രൂപത്തിൽ ബുഖാരി(8/181 – ഫത്ഹ്) ഉദ്ധരിച്ചു. സനദോടു കൂടെ ബൈഹഖി അദ്ദേഹത്തിന്റെ *സുനനി*(4/200)ൽ. അതിന്റെ സനദ് സ്വഹീഹാണ്. മറ്റൊരു മാർഗത്തിലൂടെ ഇതേ രൂപത്തിലുള്ള ഒരു നീണ്ട ഹദീഥ് അബൂദാവൂദ്(നം 507). അതിന്റെ സനദ് സാക്ഷിനിൽക്കുന്ന('ശാഹിദു'കൾ) മറ്റു ഹദീഥുകളാൽ ഹസനാണ്. *തഅ്ലീകുത്തഅ്ലീകി*(3/185)ലുള്ളതു പോലെ മൂന്നാമതൊരു മാർഗത്തിലൂടെ അബൂനുഐം *അൽ മുസ്തദ്റക്കിൽ* സ്വഹീഹായ സനദോട് കൂടിയും ഉദ്ധരിച്ചിട്ടുണ്ട്.

ത്ത ഭാഗമായി വിലയിരുത്തപ്പെട്ടുപോന്നു. മഹാനായ പ്രവാചകൻﷺ പറയുന്നു:

بُنِيَ الْإِسْلَامُ عَلَى خَمْسٍ: شَهَادَةِ أَنْ لَا إِلَهَ إِلَّا اللَّهُ، وَأَنَّ مُحَمَّدًا رَسُولُ اللَّهِ، وَإِقَامِ الصَّلَاةِ، وَإِيتَاءِ الزَّكَاةِ، وَحَجِّ البَيْتِ، وَصَوْمِ رَمَضَانَ

"ഇസ്‌ലാം അഞ്ചു കാര്യങ്ങളിൽ സ്ഥാപിതമാണ്. അല്ലാഹുവല്ലാതെ മറ്റൊരു ആരാധ്യനുമില്ലെന്നും മുഹമ്മദ്ﷺ അവന്റെ ദൂതനാണെന്നും സാക്ഷ്യം വഹിക്കൽ, നമസ്കാരം നിലനിർത്തൽ, നിർബന്ധ ദാനം നൽകൽ, റമദാൻ വ്രതം അനുഷ്ഠിക്കൽ, കഅ്ബത്തിങ്കൽ ചെന്ന് ഹജ്ജ് ചെയ്യൽ (എന്നിവയാകുന്നു അവ.)"[17]

17. ഇബ്നു ഉമർﷺവിൽ നിന്നും ബുഖാരി(1/47)യും മുസ്‌ലി(16)മും ഉദ്ധരിച്ചു.

# 4. റമദാൻ വ്രതത്തിന്റെ ശ്രേഷ്ഠത

### 1. പാപം പൊറുക്കപ്പെടുന്നു

റമദാൻ വ്രതത്തിന്റെ ശ്രേഷ്ഠതയും മഹത്ത്വവും വിവരിച്ചുകൊണ്ട് നോമ്പനുഷ്ഠിക്കാൻ പ്രേരണ നൽകുന്ന ധാരാളം ഹദീഥുകൾ നമുക്ക് കാണാനാകുന്നതാണ്. നോമ്പുകാരനായ വിശ്വാസിക്ക് സമുദ്ര നുരയോളം വരുന്ന പാപങ്ങളുണ്ടെങ്കിലും വിശുദ്ധവും അനുഗൃഹീതവുമായ ഈ ആരാധനയുടെ പേരിൽ അവ പൊറുക്കപ്പെടുന്നതാണ്.

അബൂഹുറയ്റ ﵁ നിവേദനം ചെയ്യുന്നു. നബി ﷺ പറഞ്ഞു:

مَنْ صَامَ رَمَضَانَ إِيمَانًا وَاحْتِسَابًا غُفِرَ لَهُ مَا تَقَدَّمَ مِنْ ذَنْبِهِ

"പ്രതിഫലം പ്രതീക്ഷിച്ചുകൊണ്ടും നിർബന്ധമാണെന്ന വിശ്വാസത്തോടുകൂടിയും ഒരാൾ റമദാൻ വ്രതമനുഷ്ഠിക്കുന്നുവെങ്കിൽ അയാളുടെ മുൻകഴിഞ്ഞ പാപങ്ങൾ പൊറുക്കപ്പെടുന്നതാണ്."(18)

---

18. ബുഖാരി(4/99), മുസ്‌ലിം(759). 'വിശ്വാസത്തോടെയും പ്രതിഫലേച്ഛയോടെയും' അതായത്, നോമ്പ് നിർബന്ധമാണെന്നുള്ളത് സത്യപ്പെടുത്തിക്കൊണ്ടും, അതനുഷ്ഠിക്കുക വഴി ലഭിക്കുന്ന പ്രതിഫലം ആഗ്രഹിച്ചുകൊണ്ടും, അതുമുഖേന സ്വയം പരിശുദ്ധമായിക്കൊണ്ടും, നോമ്പനുഷ്ഠിക്കുന്നതിനോട് യാതൊരു നിലക്കുമുള്ള വെറുപ്പും വെക്കാതെയും, അത് നിലനിർത്തുന്നത് ഭാരമുള്ളതായി കരുതാതെയും.

അബൂഹുറയ്റ‎ﷺ നിവേദനം ചെയ്യുന്നു. നബിﷺ പറഞ്ഞു:

الصَّلَوَاتُ الْخَمْسُ وَالْجُمُعَةُ إِلَى الْجُمُعَةِ، وَرَمَضَانُ إِلَى رَمَضَانَ، مُكَفِّرَاتٌ لِمَا بَيْنَهُنَّ إِذَا اجْتُنِبَتِ الْكَبَائِرُ

“അഞ്ചു നമസ്കാരങ്ങളും ഒരു ജുമുഅഃ മുതൽ അടുത്ത ജുമുഅഃ വരെയും ഒരു റമദാൻ മുതൽ അടുത്ത റമദാൻ വരെയും അവയ്ക്കിടയിലുണ്ടാകുന്ന പാപങ്ങളെ പൊറുപ്പിക്കുന്നവയാണ്; മഹാപാപങ്ങൾ വർജിക്കപ്പെട്ടാൽ.”[19]

അബൂഹുറയ്റ‎ﷺ നിവേദനം ചെയ്യുന്നു:

أَنّ النبيّ صلّى الله عليه وسلّم صعد المنبر فقال: آمين، آمين، آمين. قيل: يا رسول الله! إنك صعدت المنبر فقلت: آمين، آمين، آمين؟ فقال: إن جبرائيل عليه السّلام أتاني فقال: من أدرك شهر رمضان فلم يغفر له فدخل النار فأبعده الله. قل: آمين. فقلت: آمين.... الحديث

ഒരിക്കൽ നബിﷺ മിമ്പറിൽ (പ്രസംഗത്തിനായി) കയറിക്കൊണ്ടിരുന്നപ്പോൾ ‘ആമീൻ, ആമീൻ, ആമീൻ’ എന്നു പറയുന്നത് കേൾക്കാനിടയായി. അവിടുന്ന് ചോദിക്കപ്പെട്ടു: ‘പ്രവാചകരേ, ഇന്ന് മിമ്പറിൽ കയറിക്കൊണ്ടിരുന്നപ്പോൾ ‘ആമീൻ, ആമീൻ, ആമീൻ’ എന്ന് പറഞ്ഞുവല്ലോ’. അപ്പോൾ അവിടുന്ന് വിശദീകരിച്ചു: ‘ഞാൻ മിമ്പറിൽ കയറിക്കൊണ്ടിരുന്നപ്പോൾ ജിബ്‌രീൽ‎عليه السلام എന്റെ അടുക്കൽ വന്നു, എന്നിട്ട് റമദാൻ കരഗതമായിട്ടും പാപം പൊറുക്കപ്പെടാതെ ഒരാൾ നരകത്തിൽ പ്രവേശിക്കേണ്ട ഗതിവന്നാൽ അവൻ അല്ലാഹുവന്റെ അനുഗ്രഹത്തിൽ നിന്നും വിദൂരമാകട്ടെ എന്നു പ്രാർഥിച്ചു. പിന്നീട് എന്നോട് ആമീൻ എന്ന് പറയാൻ പറഞ്ഞു. ഞാൻ ആമീൻ പറഞ്ഞു.”[20]

19. മുസ്‌ലിം(233).

20. ഇബ്നു ഖുസൈമ(3/192), അഹ്മദ്(2/246, 254), ബൈഹകി(4/204) എന്നിവർ വിവിധ പരമ്പരകളിലൂടെ അബൂഹുറയ്റ‎ﷺയിൽ നിന്ന് ഉദ്ധരിച്ചത്. ഇത് സ്വഹീഹായ ഹദീഥാണ്. ഇതിന്റെ മൂലം *സ്വഹീഹു മുസ്‌ലിമി*(4/1978)ൽ ഉണ്ട്. ഇവ്വിഷയകമായി ഒന്നിലധികം സ്വഹാബിമാരിൽ നിന്നും നിവേദനങ്ങളുണ്ട്. അതിന് ഇബ്നു ശാഹീനിന്റെ *ഫദാഇലു ശഹ്‌രി റമദാൻ* (പുറങ്ങൾ 25–34) എന്ന കൃതി കാണുക.

## 2. നരകവിമുക്തിയും പ്രാർഥനക്ക് ഉത്തരവും

നബിﷺ പറഞ്ഞു:

إن لله في كل يوم وليلة عتقاءَ من النار، في شهر رمضان، وإن لكل مسلم دعوةً يدعو بها، فيستجاب له

"റമദാനിലെ ഒരോ ദിനരാത്രങ്ങളിലും അല്ലാഹു കുറെ പേരെ നരകത്തിൽനിന്ന് മോചിപ്പിക്കുന്നതാണ്. ഓരോ മുസ്‌ലിമിനും റമദാനിൽ ഉത്തരം ഉറപ്പായും ലഭിക്കപ്പെടുന്ന ഒരു പ്രാർഥനയുണ്ട്."[21]

## 3. രക്തസാക്ഷികളോടും സത്യസന്ധന്മാരോടുമൊപ്പം

അംറുബ്നുൽ മുർറതുൽ ജുഹനിؓ പറയുന്നു:

جاء رجل إلى النبي صلى الله عليه وسلم فقال: يارسول الله! أرأيت إن شهدتُ أن لا إله إلا الله، وَأَنَّكَ رسول الله، وَصَلَّيْتُ الصلوات الخمس، وأَدَّيْتُ الزكاة، وصُمْتُ رَمَضَانَ وَقُمْتُهُ، فَمِمَّنْ أَنَا؟ قال : مِنَ الصِّدِّيقِينَ وَالشُّهَدَاء

ഒരാൾ നബിﷺയെ സമീപിച്ച് ഇപ്രകാരം പറഞ്ഞു: പ്രവാചകരേ, അല്ലാഹുവല്ലാതെ മറ്റൊരാരാധ്യനില്ലെന്നും താങ്കൾ അല്ലാഹുവിന്റെ ദൂതനാണെന്നും ഞാൻ സാക്ഷ്യം വഹിക്കുകയും അഞ്ചുനേരത്തെ നമസ്കാരം നിർവഹിക്കുകയും സകാത്ത് കൊടുത്തുവീട്ടുകയും റമദാനിൽ പകൽ നോമ്പെടുക്കുകയും രാത്രി നമസ്കാരത്തിലായി നിന്നുകഴിയുകയും ചെയ്താൽ ഞാൻ ആരോടൊപ്പമായിരിക്കും?". നബിﷺ പറഞ്ഞു: "രക്തസാക്ഷികളോടും സത്യസന്ധന്മാരോടുമൊപ്പമായിരിക്കും."[22]

---

21. ബസ്സാർ(3142), അഹ്മദ്(2/254) എന്നിവർ അൽ അഅ്മശിന്റെ മാർത്തിലൂടെ, അദ്ദേഹം അബൂ സ്വാലിഹിൽ നിന്നും, അദ്ദേഹം ജാബിർؓൽ നിന്നും ഉദ്ധരിച്ചത്. മറ്റൊരു മാർഗത്തിലൂടെ അദ്ദേഹത്തിൽ നിന്ന് തന്നെ സംക്ഷിപ്തമായ രൂപത്തിൽ ഇബ്നു മാജഃ(1643)യും ഉദ്ധരിച്ചു. അത് സ്വഹീഹാണ്. തുടർന്ന് വരുന്നത് പോലെ നോമ്പു തുറക്കുന്ന സന്ദർഭത്തിലുള്ള പ്രാർഥനയാണ് ഉത്തരം ലഭിക്കുന്ന പ്രാർഥന. അൽ ബൂസ്വീരിയുടെ *മിസ്ബാഹുസ്സുജാജഃ ഫീ സവാഇദിബ്നി മാജഃ*(നംബർ: 604) കാണുക.
22. ഇബ്നു ഹിബ്ബാൻ(നംബർ: 19-സവാഇദ്) ഉദ്ധരിച്ചത്. ഇത് സ്വഹീഹാണ്.

# 5. മനഃപൂർവം നോമ്പുപേക്ഷിക്കുന്നവർക്ക് മുന്നറിയിപ്പ്

അബൂഉമാമതുൽ ബാഹിലിﷺ നിവേദനം: നബിﷺ പറഞ്ഞു:

**بينما أنا نائم إذا أتاني رجلان فأخذا بِضَبُعِي ثم فأتيا بي جبلا وعراً فقالا: اصعد، فقلتُ: إني لا أطيقه. فقالا: سَنُسَهِّلُه لك. فصعدت، حتى إذا كنت في سواد الجبل إذا بأصوات شديدة. قلت: ما هذه الأصوات؟ قالوا: هذا عواء أهل النار ثم انطلق بي، فإذا أنا بقوم معلقين بعراقيبهم، مشققة أشداقهم، تسيل أشداقهم دماً. قال: قلت من هؤلاء؟ قال: الذين يفطرون قبل تحلة صومهم....**

ഒരിക്കത്തിൽ ഞാൻ ഉറക്കത്തിലായിരിക്കെ (സ്വപ്നത്തിൽ) രണ്ടാളുകൾ വന്ന് എന്നെ തോളിൽപിടിച്ചെഴുന്നേൽപിച്ചു. എന്നിട്ട് ചളിനിറഞ്ഞതും ദുർഘടവുമായ ഒരു പർവതത്തിനു സമീപത്തേക്ക് എന്നെ കൊണ്ടുപോയി. എന്നിട്ട് എന്നോട് അതിൽ കയറാൻ പറഞ്ഞു. ഞാൻ പറഞ്ഞു: 'എനിക്ക് കയറാൻ സാധിക്കുകയില്ല.' അവർ പറഞ്ഞു: 'താങ്കൾക്ക് കയറാൻ ഞങ്ങൾ സൗകര്യം ചെയ്തുതരാം.' അങ്ങനെ ഞാനതിൽ കയറി അതിന്റെ നെറുകയിലെത്തിയപ്പോൾ ഘോരശബ്ദങ്ങൾ കേൾക്കാൻ തുടങ്ങി. ഞാൻ ചോദിച്ചു: 'ഇതെന്ത് ശബ്ദങ്ങളാണ്?' അവർ പറഞ്ഞു: 'ഇത് നരകവാസികളുടെ നിലവിളികളാണ്'. പിന്നെയും അവരെന്നെ മുന്നോട്ടുകൊണ്ടുപോയി. അ

പ്പോൾ കുതിഞരമ്പുകളിൽ ചങ്ങല ബന്ധിതരായ ചിയലാളുകളുടെ മുമ്പിലെത്തി. അവരുടെ ചുണ്ടുകൾ മുറിക്കപ്പെട്ട് അതിൽനിന്നും രക്തം ധാരധാരയായി ഒഴുകിക്കൊണ്ടിരിക്കുന്നു. ഞാൻ ചോദിച്ചു: 'ഈ കൂട്ടർ ആരാണ്?' അവർ പറഞ്ഞു: 'ഇവരാണ് നോമ്പ് മുറിക്കാൻ നിശ്ചയിക്കപ്പെട്ട സമയത്തിനുമുമ്പേ നോമ്പ് മുറിച്ചവർ.'(23)

എന്നാൽ നബിﷺ പറഞ്ഞതായി റിപ്പോർട്ട് ചെയ്യപ്പെടുന്ന;

مَنْ أَفْطَرَ يَوْماً مِنْ رَمَضَانَ مُتَعَمِّداً، لا يجْزِئهُ صِيامُ الدَّهْرِ وَإِنْ صَامَهُ

"ആരെങ്കിലും റമദാനിൽ മനഃപൂർവം ഒരു നോമ്പൊഴിവാക്കിയാൽ വർഷം മുഴുവൻ നോമ്പെടുത്താലും അതിന് പ്രായച്ഛിത്തമായി മതിയാകുന്നതല്ല. ഒരുപക്ഷേ, അവൻ നോമ്പെടുത്താൽ തന്നെ" എന്ന ഹദീഥ് ദുർബലവും അസ്വീകാര്യവുമാകുന്നു. ഇതു സംബന്ധമായ കൂടുത വിശദാംശങ്ങൾ പിന്നീട് വരുന്നതാണ്.

---

23. *തുഹ്ഫതുൽ അശ്റാഫി*(4/166)ലുള്ളതു പോലെ *സുനനുൽ കുബ്റാ*യിൽ നസാഇയും, ഇബ്നു ഹിബ്ബാ(നംമ്പർ: 1800–സവാഇദ്)നും, ഹാക്കി(1/430)മും വിവിധ പരമ്പരകളിലൂടെ അബ്ദുർറഹ്മാനിബ്നു യസീദിൽ നിന്നും, അദ്ദേഹം ഇബ്നു ജാബിരിൽ നിന്നും, അദ്ദേഹം സലീമുബ്നു ആമിറിൽ നിന്നും, അദ്ദേഹം അദ്ദേഹത്തിന്റെ പിതാവിൽ നിന്നും ഉദ്ധരിച്ചത്. ഇതിന്റെ പരമ്പര സ്വഹീഹാണ്.

# 6. നോമ്പിന്റെ വിധിവിലക്കുകൾ

മഹത്തായ ഈ ആരാധനയെയും അനുഗൃഹീതമായ ഈ മാസത്തെയും സംബന്ധിക്കുന്ന നിയമങ്ങളിൽ അന്തിമദൂതനായ മുഹമ്മദ്ﷺ സ്വീകരിച്ച ചര്യകളും കാണിച്ചുതന്ന രൂപങ്ങളും പിൻപറ്റി നോമ്പെടുക്കുന്നവർക്ക് മാത്രമെ നടേ പ്രതിപാദിച്ച വ്യാപക നന്മകളും വിശാലപ്രതിഫലങ്ങളും നേടിയെടുക്കാൻ സാധിക്കുകയുള്ളൂ.

തൽസംബന്ധമായ വിശദീകരണങ്ങളിൽ മദ്ഹബീ പക്ഷപാതിത്തം മാറ്റി നിറുത്തി, വിശുദ്ധ ഖുർആനിൽ നിന്നും സ്വഹീഹും ഹസനുമായ ഹദീഥുകളിൽ നിന്നും അവയ്ക്ക് മുൻഗാമികളായ നാല് ഇമാമുകളും അവർക്കു മുമ്പെ കഴിഞ്ഞുപോയ താബിഉകളും സ്വഹാബാക്കളും നൽകിയ വിശദീകരണങ്ങളിൽ നിന്നും സ്വതന്ത്രമായി തെളിവന്വേഷിക്കുന്ന രീതിയാണ് ഈ ഗ്രന്ഥത്തിൽ നാം അവലംബിക്കുന്നത്. കർമശാസ്ത്ര സംബന്ധിയായ അവരുടെ വീക്ഷണങ്ങളിൽ ഏറ്റവും ഉത്തമമായതും ഗവേഷണാത്മക അഭിപ്രായങ്ങളിൽ ഏറ്റവും നീതിയുക്തമായതും മാത്രം ഉൾക്കൊള്ളിക്കാൻ പരമാവധി ശ്രമിച്ചിട്ടുണ്ട്.

# 7. റമദാൻ വരുംമുമ്പ്

## 1. ശഅ്ബാൻ മാസം തിട്ടപ്പെടുത്തൽ

ചാന്ദ്ര മാസങ്ങൾ ഇരുപത്തൊമ്പതും മുപ്പതും ആയി വരാമെന്നതിനാൽ ശഅ്ബാൻ മാസത്തിലെ ദിനങ്ങൾ തിട്ടപ്പെടുത്തി റമദാൻ മാസത്തെ സ്വീകരിക്കാനുള്ള തയാറെടുപ്പ് നടത്തേണ്ടത് മുസ്‌ലിം സമുദായത്തിന്റെ ബാധ്യതയാകുന്നു. അങ്ങനെ നിരീക്ഷണത്തിൽ റമദാൻ മാസപ്പിറവി ദൃശ്യമായാൽ വ്രതമാരംഭിക്കുകയും മേഘമോ മറ്റോ കാരണമായി മാസപ്പിറവി ദൃശ്യമാകാതിരുന്നാൽ ആ ദിവസം കൂടി ശഅ്ബാനിൽ ചേർത്ത് എണ്ണി മുപ്പത് പൂർത്തിയാക്കേണ്ടതുമാണ്. കാരണം മുൻമാതൃകയില്ലാതെ വാനഭൂമികളെ സൃഷ്ടിച്ചനാഥൻ 'മാസപ്പിറവി'കളെ സൃഷ്ടിച്ചിരിക്കുന്നത് തന്നെ ജനങ്ങൾക്ക് വർഷങ്ങളുടെ എണ്ണവും കണക്കും മനസ്സിലാക്കാൻ വേണ്ടിയാകുന്നു.

അല്ലാഹു പറയുന്നു:

﴿هُوَ ٱلَّذِى جَعَلَ ٱلشَّمْسَ ضِيَآءً وَٱلْقَمَرَ نُورًا وَقَدَّرَهُۥ مَنَازِلَ لِتَعْلَمُوا۟ عَدَدَ ٱلسِّنِينَ وَٱلْحِسَابَ ۚ مَا خَلَقَ ٱللَّهُ ذَٰلِكَ إِلَّا بِٱلْحَقِّ ۚ يُفَصِّلُ ٱلْـَٔايَٰتِ لِقَوْمٍ يَعْلَمُونَ ۝٥﴾

"സൂര്യനെ ഒരു പ്രകാശമാക്കിയത് അവനാകുന്നു. ചന്ദ്രനെ അവനൊരു ശോഭയാക്കുകയും നിങ്ങൾ കൊല്ലങ്ങളുടെ എണ്ണവും കണ

ക്കും അറിയുന്നതിനു വേണ്ടി അതിന് ഘട്ടങ്ങൾ നിർണയിക്കുകയും ചെയ്തിരിക്കുന്നു. യഥാർഥ മുറപ്രകാരമല്ലാതെ അല്ലാഹു അതൊന്നും സൃഷ്ടിച്ചിട്ടില്ല. മനസ്സിലാക്കുന്ന ആളുകൾക്കു വേണ്ടി അല്ലാഹു തെളിവുകൾ വിശദീകരിക്കുന്നു." (10:5)

അബൂഹുറയ്റ رضي الله عنه നിവേദനം ചെയ്യുന്നു. നബിﷺ പറഞ്ഞു:

صُومُوا لِرُؤْيَتِهِ، وَأَفْطِرُوا لِرُؤْيَتِهِ، فَإِنْ غُبِّيَ عَلَيْكُمْ، فَأَكْمِلُوا عِدَّةَ شَعْبَانَ ثَلَاثِينَ

"(നിങ്ങൾ) മാസപ്പിറവി കണ്ടതു മുതൽ നോമ്പെടുക്കുകയും അത് കണ്ടതു മുതൽ നോമ്പ് അവസാനിപ്പിക്കുകയും ചെയ്യുക. മാസം നിങ്ങൾക്ക് അവ്യക്തമായാൽ ശഅ്ബാന്റെ എണ്ണം മുപ്പത് പൂർത്തിയാക്കുക."[24]

അബ്ദുല്ലാഹിബ്നു ഉമർ رضي الله عنه നിവേദനം ചെയ്യുന്നു. നബിﷺ പറഞ്ഞു:

لَا تَصُومُوا حَتَّى تَرَوْا الْهِلَالَ، وَلَا تُفْطِرُوا حَتَّى تَرَوْهُ، فَإِنْ غُمَّ عَلَيْكُمْ، فَاقْدُرُوا لَهُ

"റമദാൻ മാസപ്പിറവി കാണുന്നതുവരെ നോമ്പു തുടങ്ങുകയോ, (ശവ്വാൽ പിറവി) കാണുന്നതുവരെ നോമ്പ് അവസാനിപ്പിക്കുകയോ ചെയ്യരുത്. മാസപ്പിറവി നിങ്ങൾക്ക് മറയ്ക്കപ്പെട്ടാൽ അതിനെ നിങ്ങൾ കണക്കുകൂട്ടിക്കൊള്ളുക."[25]

അദിയ്യിബ്നു ഹാതിം رضي الله عنه നിവേദനം: നബിﷺ പറഞ്ഞു:

إِذَا جَاءَ رَمَضَانُ فَصُومُوا ثَلَاثِينَ إِلاَّ أَنْ تَرَوُا الْهِلَالَ قَبْلَ ذَلِكَ

"റമദാൻ ആഗതമായാൽ മുപ്പതുനാൾ നിങ്ങൾ നോമ്പനുഷ്ഠിക്കുക; അതിനുമുമ്പ് ശവ്വാൽപിറ കണ്ടാലൊഴികെ."[26]

24. ബുഖാരി(4/106), മുസ്‌ലിം(1081).

25. ബുഖാരി(4/102), മുസ്‌ലിം(1080).

26. *മുശ്കിലുൽ ആഥാറി*(നംബർ: 501)ൽ ത്വഹാവി, അഹ്മദ്(4/377), *മുഅ്ജമുൽ കബീറി*(17/171)ൽ ത്വബ്റാനി. ഇതിന്റെ സനദിൽ മുജാലിദുബ്നു സഈദ് എന്ന ഒരാളുണ്ട്. *മജ്മഉസ്സവാഇദി*(3/146)ൽ ഹൈഥമി പറഞ്ഞതുപോലെ അയാൾ ദുർബലനാണ്. എന്നാൽ ഈ ഹദീഥിന് സാക്ഷി നിൽക്കുന്ന ധാരാളം ഹദീഥുകളുണ്ട്. ഞങ്ങളുടെ ഗുരു ശൈഖ് അൽബാനി رحمه الله യുടെ *ഇർവാഉൽ ഗലീലി*(901)ൽ കാണുക.

## 2. സംശയ ദിനത്തിൽ നോമ്പെടുത്തവൻ പ്രവാചകനെﷺ ധിക്കരിച്ചവനാണ്

നേരത്തെ വിവരിക്കപ്പെട്ട ഹദീഥുകളുടെ അടിസ്ഥാനത്തിൽ സൂക്ഷ്മതയുടെ ന്യായം പറഞ്ഞ് റമദാനിന്റെ ഒന്നോ രണ്ടോ ദിവസം മുമ്പേ നോമ്പെടുത്തു തുടങ്ങുന്നത് സത്യവിശ്വാസിക്ക് ഭൂഷണമല്ല.

അബൂഹുറയ്റﷺ നിവേദനം ചെയ്യുന്നു. നബിﷺ പറഞ്ഞു:

**لاَ تَقَدَّمُوا رَمَضَانَ بِصَوْمِ يَوْمٍ وَلاَ يَوْمَيْنِ، إِلاَّ رَجُلٌ كَانَ يَصُومُ صَوْمًا فَلْيَصُمْهُ**

"ഒന്നോ രണ്ടോ ദിവസം മുൻകൂട്ടി നോമ്പെടുത്ത് നിങ്ങൾ റമദാൻ നേരത്തെ തുടങ്ങരുത്. ആ ദിവസങ്ങളിൽ (മറ്റെന്തെങ്കിലും കാരണത്താൽ) നോമ്പെടുക്കുന്ന പതിവുള്ള വ്യക്തിയൊഴികെ. അയാൾക്ക് ആ ദിവസത്തിലും നോമ്പെടുക്കാവുന്നതാണ്."[27]

ബാസ്വിലതിബ്നു സുഫർﷺ പറയുന്നു:

**مَنْ صَامَ الْيَوْمَ الَّذِي يُشَكُّ فِيهِ فَقَدْ عَصَى أَبَا الْقَاسِمِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ**

"റമദാനാണോ എന്ന് സംശയിക്കപ്പെടുന്ന ദിവസം നോമ്പെടുക്കുന്നവൻ അബുൽഖാസിംﷺയെ ധിക്കരിച്ചവനാകുന്നു."[28]

## 3. സാക്ഷി ഒന്നോ രണ്ടോ?

മാസപ്പിറവി ദർശനം നീതിമാന്മാരായ രണ്ട് മുസ്ലിംകൾ സാ

27. മുസ്ലിം(573-മുഖ്തസിർ).
28. ബുഖാരി(4/119) തഅ്ലീകായ രൂപത്തിൽ, അബൂദാവൂദ്(3334), തിർമിദി(686), ഇബ്നു മാജഃ(3334), നസാഇ(2188) എന്നിവർ സനദോടുകൂടെ തന്നെ, അംറുബ്നു ക്വൈസ് അൽ മലാഇയിൽ നിന്നും, അദ്ദേഹം അബൂഇസ്ഹാക്വിൽ നിന്നും, അദ്ദേഹം സ്വിലതുബ്നു സുഫറിൽ നിന്നും, അദ്ദേഹം അമ്മാറിൽ നിന്നും ഉള്ള പരമ്പരയിലൂടെ ഉദ്ധരിച്ചു. ഇതിന്റെ സനദിൽ അബൂഇസ്ഹാക് - അദ്ദേഹം അസ്സബീഈ ആണ് - എന്ന ഒരു വ്യക്തിയുണ്ട്. അദ്ദേഹം മുദല്ലിസാണ്. അദ്ദേഹം 'അൻഅന'(സനദിൽ അൻ എന്ന് ചേർത്തുപറയുക) ചെയ്തു! പക്ഷെ ഈ ഹദീഥിന് ധാരാളം മാർഗങ്ങളും സാക്ഷി നിൽക്കുന്ന ഹദീഥുകളും ഉണ്ട്. *അത്തഅ്ലീക്വു വത്തഅ്ലീകി*(3/141-142)ൽ ഹാഫിള് ഇബ്നു ഹജർ അവ എടുത്തുദ്ധരിച്ചിട്ടുണ്ട്. അവകൊണ്ട് ഈ ഹദീഥ് 'ഹസൻ' ആവും.

ക്ഷ്യം പറയുന്നതുകൊണ്ട് സ്ഥിരപ്പെടുന്നതാണ്. നബിﷺ വിശദീകരിക്കുന്നു:

صُومُوا لِرُؤْيَتِهِ، وَأَفْطِرُوا لِرُؤْيَتِهِ، وَأَنْسِكُوا لَهَا، فَإِنْ غُمَّ عَلَيْكُمْ فَأَكْمِلُوا ثَلَاثِينَ وَإِنْ شَهِدَ شَاهِدَانِ فَصُومُوا وَأَفْطِرُوا

“മാസപ്പിറവി കണ്ടതു മുതൽ നിങ്ങൾ നോമ്പെടുക്കുകയും മാസപ്പിറവി കണ്ടതു മുതൽ നിങ്ങൾ നോമ്പവസാനിപ്പിക്കുകയും ചെയ്യുക. മാസപ്പിറവിയുടെ അടിസ്ഥാനത്തിൽ തന്നെ ഹജ്ജിന്റെ കർമങ്ങൾ ആരംഭിക്കുക. ഇനി മേഘംമൂലം മാസപ്പിറവി മറയ്ക്കപ്പെട്ടാൽ മുപ്പതു നാൾ നിങ്ങൾ പൂർത്തിയാക്കുക. എന്നാൽ രണ്ടു സാക്ഷികൾ മാസപ്പിറവി ദർശിച്ചു എന്ന് സാക്ഷിമൊഴി നൽകിയാൽ നിങ്ങൾ നോമ്പെടുത്തു തുടങ്ങുകയും നോമ്പവസാനിപ്പിക്കുകയും ചെയ്യുക.”(29)

ഒരു വിഷയത്തിൽ രണ്ടാളുകളുടെ സാക്ഷ്യം സ്വീകരിക്കപ്പെടുമെന്ന് പറഞ്ഞതുകൊണ്ട് മാത്രം ആ വിഷയത്തിൽ ഒരാളുടെ സാക്ഷ്യമാണെങ്കിൽ സ്വീകരിക്കപ്പെടുകയില്ല എന്ന് അർഥമാക്കേണ്ടതില്ല. അതിനാൽ മാസപ്പിറവി ദർശിച്ചു എന്ന് ഒരാൾ സാക്ഷിമൊഴി നൽകിയാലും സ്വീകരിക്കപ്പെടുന്നതാണ്. കാരണം ഇബ്നു ഉമറിൽ رضي الله عنه നിന്ന് ഇപ്രകാരം റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു: അദ്ദേഹം പറഞ്ഞു:

تَرَاءَى النَّاسُ الْهِلَالَ، فَأَخْبَرْتُ النَّبِيَّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ أَنِّي رَأَيْتُهُ، فَصَامَ، وَأَمَرَ النَّاسَ بِصِيَامِهِ

“ആളുകൾ മാസപ്പിറവി കാണാൻ നോക്കി നിൽക്കുകയുണ്ടായി. അങ്ങനെ ഞാൻ (മാത്രം) അത് ദർശിച്ചുവെന്ന് തിരുമേനിയെ ധരിപ്പിച്ചു. അതിനെ തുടർന്ന് അവിടുന്ന് നോമ്പനുഷ്ഠിക്കുകയും ജനങ്ങളോട് നോമ്പനുഷ്ഠിക്കാൻ കൽപിക്കുകയും ചെയ്തു.”(30)

---

29. നസാഇ(4/132), അഹ്മദ്(4/321), ദാറകുത്നി(2/167) എന്നിവർ ഉദ്ധരിച്ചത്. അതിന്റെ സനദ് ഹസനാണ്. ഈ ലഫ്ള് നസാഇയുടേതാണ്. “മുസ്‌ലിംകളായ രണ്ട്” എന്ന് അഹ്മദും “നീതിമാന്മാരായ രണ്ട്” എന്ന് ദാറകുത്നിയും നിവേദനം ചെയ്തു.

30. അബൂദാവൂദ്(2342), ദാരിമി(2/4), ഇബ്നു ഹിബ്ബാൻ(871), ഹാകിം(1/423), ബൈഹകി(4/212) എന്നിവർ ഇബ്നു ഉമർ رضي الله عنه ൽ നിന്നും ഉദ്ധരിച്ചത്. *അത്തൽഖീസുൽ ഹബീറി*(2/187)ൽ ഹാഫിള് ഇബ്നു ഹജർ പറഞ്ഞതുപോലെ ഇതിന്റെ സനദ് സ്വഹീഹാണ്.

# 8. നിയ്യത്ത്

## 1. പ്രഭാതോദയത്തിനു മുമ്പു തന്നെ നിയ്യത്ത്ചെയ്യൽ നിർബന്ധം

നേത്രദർശനം കൊണ്ടോ, സാക്ഷിമൊഴികൊണ്ടോ അല്ലെങ്കിൽ മാസം മുപ്പത് പൂർത്തീകരിച്ചതുകൊണ്ടോ റമദാൻ മാസം തുടങ്ങി എന്ന് സ്ഥിരപ്പെട്ടാൽ നോമ്പെടുക്കാനുള്ള നിയ്യത്ത് രാത്രി തന്നെ ചെയ്യൽ നിർബന്ധമാണ്. നബിﷺ പറയുന്നു:

مَنْ لَمْ يُجْمِعِ الصِّيَامَ قَبْلَ الْفَجْرِ فَلا صِيَامَ لَهُ

“പ്രഭാതോദയത്തിനു മുമ്പു തന്നെ നോമ്പെടുക്കാൻ തീരുമാനമെടുത്തില്ലെങ്കിൽ അവന് നോമ്പുതന്നെ ലഭിക്കുന്നതല്ല.”[31]

ഒരു ഹദീഥിൽ ഇങ്ങനെ കാണാം:

مَنْ لَمْ يُبَيِّتِ الصِّيَامَ مِنَ اللَّيْلِ فَلاَ صِيَامَ لَهُ

31. അബൂദാവൂദ്(2454), ഇബ്നു ഖുസൈമ(1933), ബൈഹകി(4/202) എന്നിവർ ഇബ്നു വഹബിൽ നിന്നും, അദ്ദേഹം ഇബ്നു ലുഹൈഅഃ, യഹ്യബ്നു അയ്യൂബ് എന്നിവരിൽ നിന്നും, അവർ അബ്ദുല്ലാഹിബ്നു അബീബക്കർ ബ്നിഹസ്മിൽ നിന്നും, അദ്ദേഹം ഇബ്നു ശിഹാബിൽ നിന്നും, അദ്ദേഹം സാലിമിബ്നു അബ്ദില്ലയിൽ നിന്നും, അദ്ദേഹം അദ്ദേഹത്തിന്റെ പിതാവിൽ നിന്നും, അദ്ദേഹം ഹഫ്സഃ رضي الله عنها യിൽ നിന്നും ഉള്ള പരമ്പരയിലൂടെ ഉദ്ധരിച്ചത്. *ശറഹ് മആനിയൽ ആഥാറി*(1/45)ൽ ത്വഹാവി ഇതേ മാർഗത്തിലൂടെ തന്നെ ഉദ്ധരിച്ച മറ്റൊരു ലഫ്ളിൽ “രാത്രി തന്നെ” എന്നുണ്ട്. മറ്റൊരു പരമ്പരയിലൂടെ യഹ്യയിൽ നിന്ന് തന്നെ നസാഇ(4/196), തിർമിദി(730). അതിന്റെ പരമ്പര സ്വഹീഹാണ്.

"നോമ്പെടുക്കാൻ രാത്രിയിൽ തന്നെ നിയ്യത്തു ചെയ്യാത്തവർക്ക് നോമ്പ് ലഭിക്കുന്നതേയല്ല."(32)

നിയ്യത്തിന്റെ സ്ഥാനം ഹൃദയമാണെന്നിരിക്കെ അത് നാവുകൊണ്ടു ചൊല്ലുന്നതു കൂടി 'പുണ്യ'കരമാണെന്ന് ആരൊക്കെ വാദിച്ചാലും അത് വഴികെട്ട ദുരാചാരം തന്നെയാകുന്നു. നിയ്യത്ത് രാത്രി തന്നെ നിർവഹിക്കപ്പെടണമെന്നത് നിർബന്ധ നോമ്പിനു മാത്രം ബാധകമായ നിയമമായതിനാൽ സുന്നത്തു നോമ്പുകൾക്ക് പകൽ സമയത്ത് നിയ്യത്ത് ചെയ്താലും മതിയാകുന്നതാണ്.

ആഇശ ﵂ പറഞ്ഞു: ഒരു ദിവസം നബിﷺ എന്റെ അടുക്കൽ വന്ന് ചോദിച്ചു:

هَلْ عِنْدَكُمْ غَدَاء؟ وَإِلَّا فَإِنِّي صَائِمٌ

"നിങ്ങളുടെ അടുക്കൽ (കഴിക്കാൻ) വല്ലതുമുണ്ടോ? ഇല്ലായെങ്കിൽ ഞാൻ നോമ്പുകാരനാണ്."(33)

ഇതിനു സമാനമായ സംഭവങ്ങൾ ഹുദൈഫ ﵁, ഇബ്നു അബ്ബാസ് ﵁, അബൂഹുറയ്റ ﵁, അബൂത്വൽഹ ﵁, അബുദ്ദർദാഅ് ﵁ തുടങ്ങിയ സ്വഹാബിവര്യന്മാരിൽ നിന്നും റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ട്.(34) അല്ലാഹു അവരിൽ തൃപ്തനാവുകയും അവരോടൊപ്പം നബിﷺയുടെ പതാകക്കു കീഴിൽ നമ്മെ ഒരുമിച്ചുകൂട്ടുകയും ചെയ്യുമാറാകട്ടെ.

ഈ സംഭവങ്ങളെല്ലാം സുന്നത്തു നോമ്പുകളുടെ സമയത്താണ് സംഭവിച്ചിട്ടുള്ളത്. അതുകൊണ്ട് 'നിയ്യത്ത് രാത്രിയിൽ തന്നെ ചെയ്യൽ നിർബന്ധമാണെന്ന' കൽപന സുന്നത്തു നോമ്പുകളെക്കുറിച്ചല്ല; നിർബന്ധ നോമ്പുകളെക്കുറിച്ചു മാത്രമാണെന്ന് സുതരാം വ്യക്തമാണ്.

---

32. നസാഇ(4/196), ബൈഹകി(4/202), ഇബ്നു ഹസ്മ്(6/162) എന്നിവർ അബ്ദുർറസാകിൽ നിന്നും, അദ്ദേഹം ഇബ്നു ജുറൈജിൽ നിന്നും, അദ്ദേഹം ഇബ്നു ശിഹാബിൽ നിന്നും ഉള്ള മാർഗത്തിലൂടെ ഉദ്ധരിച്ചത്. ഇബ്നു ജുറൈജിന്റെ 'അൻഅന' ഇല്ലായിരുന്നുവെങ്കിൽ ഇതിന്റെ സനദ് സ്വഹീഹാകുമായിരുന്നു. പക്ഷെ മുമ്പുള്ള ഹദീഥിന്റെ സാക്ഷ്യം കാരണം ഈ ഹദീഥ് സ്വഹീഹാണ്.
33. മുസ്ലിം(1154).
34. പ്രസ്തുത റിപ്പോർട്ടുകളും അവയുടെ 'തഖ്രീജും' *തഅ്ലീകുത്തഅ്ലീകി*(3/144-147)ൽ കാണുക.

**2. അൽഖുദ്റതു മനാത്വുത്തക്ലീഫ് (ഉത്തരവാദിത്തം കഴിവു മായി ബന്ധപ്പെട്ടിരിക്കുന്നു)**

റമദാൻ തുടങ്ങിയെന്നറിയാതെ തിന്നുകയോ കുടിക്കുകയോ ചെയ്ത ശേഷമാണ് റമദാൻ സ്ഥിരപ്പെട്ടെന്ന വിവരം ഒരാൾ അറിഞ്ഞ തെങ്കിൽ അത് മുതൽ അയാൾ അന്നപാനീയങ്ങൾ വെടിയുകയും നോമ്പ് പൂർത്തിയാക്കുകയും ചെയ്യേണ്ടതാണ്. അവന്റെ അന്നത്തെ നോമ്പിന് ഇത് മതിയാകുന്നതാണ്. ആരെങ്കിലും അതുവരെ ഒന്നും കഴിച്ചിട്ടില്ലെങ്കിൽ അറിഞ്ഞ ശേഷം ഒന്നും കഴിക്കരുതെന്ന് പറയേണ്ട തില്ലല്ലോ. ഇത്തരക്കാരുടെ കാര്യത്തിൽ നിയ്യത്ത് രാത്രിയിൽ തന്നെ നിർവഹിക്കണമെന്നത് ഒരു നിബന്ധനയല്ല. കാരണം അതിനവർക്ക് സാധിക്കുമായിരുന്നില്ലല്ലോ. ഒരു കാര്യം നിർബന്ധമായിത്തീരാൻ, അത് നിർവഹിക്കാനുള്ള കഴിവും സാഹചര്യവും ഉണ്ടായിരിക്കണമെ ന്നത് ഇസ്ലാമിക ശരീഅത്തിന്റെ അടിസ്ഥാന തത്ത്വങ്ങളിൽ ഒന്നാ ണ്.

ആഇശ رضي الله عنها പറയുന്നു:

أَنَ رَسُولُ اللَّه صَلَّى اللَّهُ عَلَيْهِ وَسَلَّمَ أَمَرَ بِصِيَامِ يَوْمِ عَاشُورَاءَ فَلَمَّا فُرِضَ رَمَضَانُ كَانَ مَنْ شَاءَ صَامَ وَمَنْ شَاءَ أَفْطَرَ

"ആശുറാ നോമ്പ് നോൽക്കാൻ നബിﷺ കൽപിക്കാറുണ്ടായിരു ന്നു. എന്നാൽ റമദാൻ നോമ്പ് നിർബന്ധമാക്കപ്പെട്ടതു മുതൽ താൽപ ര്യമുള്ളവർക്ക് നോമ്പെടുക്കാമെന്നും അല്ലാത്തവർക്ക് ഒഴിവാക്കാമെ ന്നുമായിത്തീർന്നു."[35]

സലമത് ഇബ്നുൽ അക്വഅ് رضي الله عنه പറയുന്നു:

أَمَرَ النَّبِيُّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ رَجُلًا مِنْ أَسْلَمَ أَنْ أَذِّنْ فِي النَّاسِ أَنَّ مَنْ كَانَ أَكَلَ فَلْيَصُمْ بَقِيَّةَ يَوْمِهِ، وَمَنْ لَمْ يَكُنْ أَكَلَ فَلْيَصُمْ فَإِنَّ الْيَوْمَ يَوْمُ عَاشُورَاءَ

"ഒരു ദിവസം നബിﷺ ഹവാസിൻ ഗോത്രത്തിൽ പെട്ട ഒരാളോ ട് ജനങ്ങൾക്കിടയിൽ ഇപ്രകാരം വിളംബരം ചെയ്യാൻ നിർദേശിച്ചു:

35. ബുഖാരി(4/212), മുസ്ലിം(1125).

'(ജനങ്ങളേ) ആരെങ്കിലും ഭക്ഷണം കഴിച്ചുപോയിട്ടുണ്ടെങ്കിൽ ബാക്കി നേരം അവൻ നോമ്പുകാരനായി കഴിയട്ടെ. ഇനി ഇതുവരെ ഭക്ഷണം കഴിച്ചിട്ടില്ലെങ്കിൽ അവൻ നോമ്പുകാരനായിത്തന്നെ തുടരട്ടെ. കാരണം ഇന്ന് ആശൂറാ (മുഹർറം പത്ത്) ദിനമാകുന്നു."[36]

പിന്നീട് ദുർബലപ്പെടുത്തപ്പെട്ടെങ്കിലും ആശൂറാ നോമ്പ് നിർബന്ധമായിരുന്ന കാലത്താണ് ഈ കൽപനയുണ്ടായിരുന്നത്. അന്നവരോട് പകലിന്റെ ബാക്കി നേരം അന്നപാനീയങ്ങളിൽനിന്ന് അകന്നു നിന്നാൽ തന്നെ ആ ദിവസത്തെ നോമ്പിന് അത് മതിയാകുമെന്നാണ് അറിയിച്ചത്. റമദാൻ നോമ്പും മറ്റൊരു നിർബന്ധ നോമ്പായതിനാൽ ഫർദുമായി ബന്ധപ്പെട്ട നേരത്തെ പറഞ്ഞ നിയമം മാറ്റമില്ലാതെ നിലനിൽക്കുന്നു.

### 3. ഖദാവീട്ടണമോ?

ചില പണ്ഡിതന്മാരുടെ പക്ഷം നോമ്പെടുക്കാനുള്ള നിയ്യത്ത് രാത്രിതന്നെ ചെയ്യാൻ സാധിക്കാത്തവർ മറ്റൊരു ദിവസം 'ഖദാവീട്ടണ'മെന്നാണ്. കാരണം, നേരത്തെ പ്രതിപാദിച്ച ഹദീഥിൽ പറഞ്ഞ 'ആശൂറാ' നോമ്പ് സുന്നത്ത് മാത്രമായിരുന്നു. അതൊരിക്കലും ഫർദായിരുന്നില്ല. അതുകൊണ്ടാണ് നിയ്യത്ത് പകൽ ചെയ്താലും മതിയെന്ന് അവരോട് വിശദീകരിക്കപ്പെട്ടത്.

എന്നാൽ തെളിവുകളെല്ലാം വിരൽചൂണ്ടുന്നത് ആശൂറാ നോമ്പ് ഫർദായിരുന്നു എന്നു തന്നെയാണ്. ഒന്നാമതായി, നേരത്തെ ഉദ്ധരിക്കപ്പെട്ട, ആഇശﷺയുടെ ഹദീഥിലുള്ളതു പോലെ നോമ്പെടുക്കാനുള്ള വ്യക്തമായ കൽപന തന്നെ വന്നിരിക്കുന്നു.[37] രണ്ടാമതായി, ആ കൽപനക്ക് ബലമേകുംവിധത്തിൽ അത് പൊതുവേദിയിൽ വിളംബരം ചെയ്യാൻ നിർദേശിക്കപ്പെട്ടിരിക്കുന്നു. മാത്രമല്ല നേരത്തെ പരാമർശിച്ച സലമﷺന്റെ ഹദീഥിലും[38] താഴെ വരുന്ന, മുഹമ്മദ്ബ്നു സൈഫിﷺന്റെ ഹദീഥിലും നോമ്പിന്റെ ദിനമാണെന്നറിയാതെ ഭക്ഷണം കഴിച്ചവരോടു പോലും ബാക്കിനേരം നോമ്പുകാരായി കഴിച്ചുകൂട്ടാൻ കൽപിച്ചിരിക്കുന്നു.

---

35. ബുഖാരി(4/212), മുസ്‌ലിം(1125).
36. ബുഖാരി(4/216), മുസ്‌ലിം(1135).
37. മുസ്‌ലിം(1125).
38. മുസ്‌ലിം(1127).

മുഹമ്മദ്ബ്നു സൈ്വഫിؓ വിവരിക്കുന്നു:

خَرَجَ عَلَيْنَا رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فِي يَوْمِ عَاشُورَاءَ فَقَالَ: أَصُمْتُمْ يَوْمَكُمْ هَذَا؟ فَقَالَ بَعْضُهُمْ: نَعَمْ، وَقَالَ بَعْضُهُمْ: لَا. قَالَ: فَأَتِمُّوا بَقِيَّةَ يَوْمِكُمْ هَذَا. وَأَمَرَهُمْ أَنْ يُؤْذِنُوا أَهْلَ الْعَرُوضِ – قرى المدينة – أَنْ يُتِمُّوا يَوْمَهُمْ ذَلِكَ

"ഒരു ആശൂറാ ദിനത്തിൽ പ്രവാചകൻﷺ ഞങ്ങളുടെ അടുത്തു വന്നു ചോദിച്ചു: 'ഇന്ന് നിങ്ങൾ നോമ്പെടുത്തിട്ടുണ്ടോ?'. അപ്പോൾ ചിലർ 'അതെ'യെന്നും മറ്റു ചിലർ 'അല്ല' എന്നും മറുപടി പറഞ്ഞു. നബിﷺ അവരോട് ബാക്കി സമയം കൂടി നോമ്പുകാരായി പൂർത്തിയാക്കാൻ കൽപിക്കുകയും മദീനയുടെ സമീപത്തെ ഗ്രാമവാസികൾക്കിടയിൽ അന്നത്തെ ബാക്കി സമയം നോമ്പുകാരായി പൂർത്തിയാക്കാൻ വിളംബരം ചെയ്യാൻ നിർദേശിക്കുകയും ചെയ്തു."[39]

റമദാൻ നിർബന്ധമാക്കപ്പെട്ടതോടുകൂടി ആശൂറാ നോമ്പ് ഉപേക്ഷിക്കപ്പെട്ടു എന്ന, അബ്ദുല്ലാഹിബ്നു മസ്ഊദിؓന്റെ വാക്കും അതുപോലെ റമദാൻ അവതരിച്ചതു മുതൽ നിർബന്ധ നോമ്പ് റമദാൻ മാത്രമാവുകയും ചെയ്തുവെന്ന ആഇശؓയുടെ വിശദീകരണവും ഇവ്വിഷയകമായ അഭിപ്രായ സംഘട്ടനങ്ങൾക്ക് അറുതി കുറിക്കുന്നവയാകുന്നു. കാരണം ആശൂറാ നോമ്പ് സുന്നത്താണെന്ന കാര്യം ഒരിക്കലും ഒഴിവാക്കപ്പെടുകയോ ഉപേക്ഷിക്കപ്പെടുകയോ ചെയ്തിട്ടില്ല. അത് സുന്നത്താണെന്നതിന് മുസ്‌ലിം പണ്ഡിതന്മാരുടെ ഇജ്മാഅ് (ഏകോപിതാഭിപ്രായം) ഉണ്ടെന്ന ഇമാം ഇബ്നു അബ്ദിൽബർറിؒന്റെ അഭിപ്രായം ഹാഫിദ് ഇബ്നു ഹജറുൽ അസ്ഖലാനിؒ തന്റെ വിശ്രുത ഗ്രന്ഥമായ *ഫത്ഹുൽ ബാരി*(4/246)യിൽ രേഖപ്പെടുത്തിയത് കാണാം. ഇതിൽനിന്നും ആശൂറാ നോമ്പ് ഇന്നും നിലനിൽക്കുന്നുണ്ടെന്നും ദുർബലപ്പെടുത്തപ്പെട്ടത് അത് നിർബന്ധമാണെന്ന നിയമമാണെന്നും മനസ്സിലാക്കാം.

39. ഇബ്നു ഖുസൈമ(3/389), അഹ്മദ്(4/388), നസാഇ(4/192), ഇബ്നു മാജഃ(1/552), *മുഅ്ജമുൽ കബീറി*(18/238)ൽ ത്വബ്റാനി എന്നിവർ മുഹമ്മദുബ്നു സൈ്വഫീ അൽ അൻസാരിؓയിൽ നിന്ന് ശഅബി നിവേദനം ചെയ്യുന്ന മാർഗത്തിലൂടെ ഉദ്ധരിച്ചത്. ഇതിന്റെ പരമ്പര സ്വഹീഹാണ്.

വേറെ ചില പണ്ഡിതന്മാർ വാദിക്കുന്നത് ആശൂറാ നോമ്പ് നിർബന്ധ(ഫർദ്)മായിരുന്നെങ്കിൽ തന്നെ അത് ദുർബലപ്പെടുത്തപ്പെട്ടപ്പോൾ അതിനോട് ബന്ധപ്പെട്ട നിയമങ്ങളും ദുർബലപ്പെട്ടു എന്നാണ്. എന്നാൽ ആശൂറാ സംബന്ധമായ ഹദീഥുകൾ ചില വസ്തുതകൾ വ്യക്തമാക്കുന്നുണ്ട്:

1. ആശൂറാ നോമ്പ് നിർബന്ധമായിരുന്നു.
2. ഒരാൾക്ക് നിർബന്ധ നോമ്പിന്റെ ദിവസമാണെന്ന് അറിയാൻ സാധിക്കാതെവന്നതിനാൽ രാത്രിതന്നെ നിയ്യത്ത് ചെയ്യാൻ സാധിച്ചില്ലെങ്കിലും നോമ്പിന് യാതൊരു കുഴപ്പവുമില്ല.
3. പകൽ സമയം തിന്നുകയും കുടിക്കുകയും ചെയ്ത ശേഷമാണ് ഒരാൾ അന്ന് നോമ്പാണെന്ന് അറിയുന്നതെങ്കിൽ ബാക്കി നേരം നോമ്പുകാരനായി കഴിയാൻ അയാൾ ബാധ്യസ്ഥനാണ്. അവനെ സംബന്ധിച്ച് വേറെ 'ഖദാ' വീട്ടേണ്ടതുമില്ല.

സത്യത്തിൽ 'ദുർബലപ്പെടുത്തപ്പെട്ടത്' നിർബന്ധമാണെന്ന നിയമം മാത്രമാകുന്നു. നേരത്തെ നാം വിശദീകരിച്ചതുപോലെ, സുന്നത്താണെന്ന നിയമം ഇന്നും നിലനിൽക്കുന്നു. ഒരു കാര്യം ദുർബലപ്പെടുത്തപ്പെട്ടു എന്നതിനാൽ അതിനോട് ബന്ധപ്പെട്ട മുഴുവൻ കാര്യങ്ങളും ദുർബലപ്പെടുത്തപ്പെട്ടു എന്നു പറയാവതല്ല. അല്ലാഹു ഏറ്റവും നന്നായി അറിയുന്നു.

ഖദാ വീട്ടണം എന്നു വാദിക്കുന്ന പണ്ഡിതന്മാർ പ്രമുഖ ഹദീഥ് ഗ്രന്ഥങ്ങളായ *സുനനനു അബീദാവൂദി*(2/447)ലും *മുസ്നദ് അഹ്മദി*(2/409)ലും വന്ന അബ്ദുർറഹ്മാനുബ്നു സലമ എന്നയാൾ തന്റെ പിതൃവ്യനിൽനിന്നുമുദ്ധരിക്കുന്ന ഹദീഥ് തെളിവായി പറയാറുണ്ട്. ഹദീഥ് ഇപ്രകാരമാണ്:

**أَنَّ أَسْلَمَ أَتَت النَّبِيَّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فَقَالَ: صُمْتُمْ يَوْمَكُمْ هَذَا؟ قَالُوا: لَا. قَالَ: فَأَتِمُّوا بَقِيَّةَ يَوْمِكُمْ هَذَا واقضوه.**

അസ്ലം ഗോത്രം നബിﷺയുടെ സന്നിധിയിൽ ഹാജറായി. അവിടുന്ന് 'ഇന്ന് നിങ്ങൾ നോമ്പെടുത്തിട്ടുണ്ടോ' എന്നാരാഞ്ഞു. അവർ പറഞ്ഞു: 'ഇല്ല'. നബിﷺ പറഞ്ഞു: 'ഇന്ന് ബാക്കിയുള്ള നേരം നിങ്ങൾ നോമ്പുകാരെപ്പോലെ പൂർത്തിയാക്കുകയും മറ്റൊരു ദിവസം

ഈ ദിവസത്തെ നോമ്പ് നിങ്ങൾ ഖദാവീട്ടുകയും ചെയ്യുക."

രണ്ടു പോരായ്മകളുള്ളതിനാൽ ഈ ഹദീഥ് ദുർബലമാണ്.

1. ഇതിന്റെ റപ്പോർട്ടറായ അബ്ദുർറഹ്മാനുബ്നു സലമയെക്കുറിച്ച അവ്യക്തത. ഇമാം ദഹബി അയാളെക്കുറിച്ചു പറഞ്ഞത് അറിയപ്പെടാത്ത വ്യക്തി എന്നാണ് *അൽ മീസാനുൽ ഇഅ്തിദാലി*(2/567)ൽ പ്രസ്താവിക്കുന്നു. ഹാഫിദ് ഇബ്നു ഹജർ *അത്തഹ്ദീബുത്തഹ്ദീബി*(6/239)ൽ പറഞ്ഞത് അയാളുടെ നില അജ്ഞാതമാണ് എന്നാണ്. പ്രമുഖ ഹദീഥ് പണ്ഡിതനായ ഇബ്നു അബീഹാതം തന്റെ *അൽ ജർഹു വത്തഹ്ദീലി*(5/288)ൽ ഇയാളുടെ പേര് വെളിപ്പെടുത്തിയിട്ടുണ്ടെങ്കിലും ഗുണദോഷങ്ങളെക്കുറിച്ച് ഒന്നും പരാമർശിച്ചിട്ടില്ല.
2. ഈ ഹദീഥിന്റെ പരമ്പരയിലുള്ള ഖതാദഃയുടെ അൻഅനത്തും ഇതിന്റെ പോരായ്മയാണ്. കാരണം ഖതാദഃ മുദല്ലിസാണ്. മുദല്ലിസിന്റെ അൻഅനത്ത് അസ്വീകാര്യമാണെന്നാണ് ഹദീഥ് പണ്ഡിതന്മാരുടെ അഭിപ്രായം.

# 9. നോമ്പിന്റെ സമയം

തുടക്കത്തിൽ മുഹമ്മദ് നബിﷺയുടെ ശിഷ്യൻമാർക്ക് നോമ്പു തുറക്കേണ്ട സമയമായാൽ അന്നപാനീയങ്ങളും ഭാര്യാഭർതൃ ബന്ധങ്ങളും അനുവദനീയമായിരുന്നു. പക്ഷേ, നോമ്പുതുറന്നതിനുശേഷം ഉറങ്ങുന്നതുവരെ മാത്രമായിരുന്നു ഇതനുവദിക്കപ്പെട്ടിരുന്നത്. ഉറങ്ങിപ്പോയാൽ പിറ്റേദിവസം അതേ സമയം ആകുന്നതുവരെ തിന്നാനോ കുടിക്കാനോ ഭാര്യാഭർതൃ ബന്ധത്തിലേർപ്പെടാനോ അനുവാദമുണ്ടായിരുന്നില്ല. പിന്നീട് ഉദാരനും പ്രതാപിയുമായ പ്രപഞ്ചനാഥന്റെ അനുഗ്രഹം അവരിൽ കനിയുകയും ഈ സമയക്രമത്തിൽ അവർക്ക് ഇളവുനൽകുകയും ചെയ്തു. താഴെ കൊടുക്കുന്ന ഹദീഥ് ഇതു സംബന്ധമായ കൂടുതൽ വിവരങ്ങൾ നമുക്കു നൽകുന്നു:

ബറാഅ് ഇബ്നു ആസിബ്ؓ പറയുന്നു:

**كَانَ أَصْحَابُ مُحَمَّد صَلَّى اللَّهُ عَلَيْه وَسَلَّمَ إِذَا كَانَ الرَّجُلُ صَائمًا فَحضَرَ الْإِفْطَارُ فَنَامَ قَبْلَ أَنْ يُفطرَ لَمْ يَأْكُلْ لَيْلَتَهُ وَلَا يَوْمَهُ حَتَّى يُمْسيَ، وَإِنَّ قَيْسَ بْنَ صِرْمَةَ الْأَنْصَارِيَّ كَانَ صَائمًا، فَلَمَّا حَضَرَ الْإِفْطَارُ أَتَى امْرَأَتَهُ فَقَالَ لَهَا: أَعنْدَك طَعَامٌ؟ قَالَتْ: لَا، وَلَكنْ أَنْطَلقُ فَأَطْلُبُ لَكَ، وَكَانَ يَوْمَهُ يَعْمَلُ، فَغَلَبَتْهُ عَيْنَاهُ، فَجاءَتْهُ امْرَأَتُهُ، فَلَمَّا رَأَتْهُ قَالَتْ: خَيْبَةً لَكَ فَلَمَّا انْتَصَفَ النَّهَارُ غُشيَ عَلَيْه، فَذُكرَ ذَلكَ للنَّبيِّ صَلَّى اللَّهُ عَلَيْه وَسَلَّمَ فَنَزَلَتْ هَذه الْآيَةُ:** ﴿أُحِلَّ لَكُمۡ لَيۡلَةَ ٱلصِّيَامِ ٱلرَّفَثُ إِلَىٰ

نِسَآئِكُمْۚ ﴾ فَفَرِحُوا بِهَا فَرَحًا شَدِيدًا، وَنَزَلَتْ: ﴿وَكُلُواْ وَٱشْرَبُواْ حَتَّىٰ
يَتَبَيَّنَ لَكُمُ ٱلْخَيْطُ ٱلْأَبْيَضُ مِنَ ٱلْخَيْطِ ٱلْأَسْوَدِ ﴾

നബിﷺയുടെ അനുചരന്മാർ നോമ്പുള്ള ദിവസം ഇഫ്താർ സമയത്ത് ഭക്ഷണം കഴിക്കാതെ എന്തെങ്കിലും കാരണത്താൽ എഴുന്നേറ്റു പോയാൽ ആ രാത്രിയിലും തുടർന്നുള്ള പകലിലും ഒന്നും കഴിക്കാതെ സൂര്യാസ്തമയം വരെ നോമ്പുകാരായി കഴിയാറായിരുന്നു പതിവ്. തീർച്ചയായും ഖൈസുബ്നു സ്വർമതൽ അൻസാരിﷺ നോമ്പുള്ള ഒരു ദിവസം ഇഫ്ത്വാർ സമയത്ത് തന്റെ ഭാര്യയുടെ അടുത്തു ചെന്ന് 'നോമ്പുതുറക്കാൻ വല്ലതുമുണ്ടോ' എന്നന്വേഷിച്ചു. ഭാര്യപറഞ്ഞു: 'ഇവിടെ ഒന്നുമില്ല. പക്ഷേ, മറ്റെവിടെയെങ്കിലും പോയി ഞാൻ ഒന്ന് തിരക്കിനോക്കട്ടെ'. അങ്ങനെ ഭക്ഷണവുമായി ഭാര്യ വന്നപ്പോഴേക്കും പകൽ സമയം ജോലിയിലേർപ്പെട്ടിരുന്ന അദ്ദേഹം ക്ഷീണത്താൽ ഉറങ്ങിപ്പോയിരുന്നു. ഇതുകണ്ട് ഭാര്യ പറഞ്ഞുപോയി: 'എത്ര സങ്കടകരം!' പിറ്റേ ദിവസം പകുതിയായപ്പോഴേക്കും അദ്ദേഹം ക്ഷീണത്താൽ ബോധരഹിതനായി വീണുപോയി. ഇത് നബിﷺയെ അറിയിച്ചപ്പോൾ സൂറത്തുൽ ബഖറയിലെ ഈ സൂക്തം അവതരിക്കുകയുണ്ടായി:

"നോമ്പിന്റെ രാത്രിയിൽ നിങ്ങളുടെ ഭാര്യമാരുമായുള്ള സംസർഗം നിങ്ങൾക്കനുവദിക്കപ്പെട്ടിരിക്കുന്നു." (2:187)

അങ്ങനെ അവർ(സ്വഹാബിമാർ) അതുമുഖേന വളരെയധികം സന്തോഷിച്ചു. "പുലരിയുടെ വെളുത്ത ഇഴകൾ കറുത്ത ഇഴകളിൽ നിന്ന് തെളിഞ്ഞ് കാണുമാറാകുന്നത് വരെ നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക" എന്നതും അപ്പോഴാണ് അവതരിച്ചത്."[40]

ദയാലുവും കരുണാമയനുമായ നാഥൻ, "ഞങ്ങൾ കേട്ടു, അനുസരിച്ചു. നാഥാ! നിന്റെ പൊരുത്തമാണ് ഞങ്ങൾ തേടുന്നത്. നിന്നിലേക്ക് തന്നെയാണല്ലോ മടക്കവും" എന്ന് ഉരുവിട്ടുകൊണ്ടിരിക്കാൻ മാത്രം താഴ്മ കാണിക്കുന്ന വിനയശീലരായ ദാസന്മാർക്ക് നൽകിയ ഈ മഹാസൂക്തം നോമ്പുകാരന്റെ പകലിന്റെ പരിധി വിവരിച്ചുതരുന്നു. അഥവാ പ്രഭാതോദയം മുതൽ സൂര്യകിരണങ്ങൾ അസ്തമിച്ച്

40. ബുഖാരി(4/911).

രാവിന്റെ ആഗമനം നടക്കുന്നതുവരെയാകുന്ന് അത്.

### 1. വെളുത്ത ഇഴകളും കറുത്ത ഇഴകളും

ഉപരിസൂചിത ഖുർആൻ സൂക്തം അവതരിച്ചപ്പോൾ സ്വഹാബിമാരിൽ ചിലർ കറുത്തതും വെളുത്തതുമായ ഓരോ നൂലെടുത്ത് തങ്ങളുടെ തലയണകൾക്ക് കീഴെ വെക്കുകയോ, കാലുകളിൽ ബന്ധിക്കുകയോ ചെയ്തിട്ട് അവ വേർതിരിച്ച് കാണാൻ പറ്റുന്ന സമയം വരെ തിന്നുകയം കുടിക്കുകയും ചെയ്തുകൊണ്ടിരുന്നു!

അദിയ്യുബ്നു ഹാതിമിﷺൽ നിന്ന് നിവേദനം:

لَمَّا نَزَلَتْ: ﴿حَتَّىٰ يَتَبَيَّنَ لَكُمُ ٱلْخَيْطُ ٱلْأَبْيَضُ مِنَ ٱلْخَيْطِ ٱلْأَسْوَدِ ﴾ عَمَدْتُ إِلَى عِقَالٍ أَسْوَدَ وَإِلَى عِقَالٍ أَبْيَضَ فَجَعَلْتُهُمَا تَحْتَ وِسَادَتِي، فَجَعَلْتُ أَنْظُرُ فِي اللَّيْلِ فَلَا يَسْتَبِينُ لِي، فَغَدَوْتُ عَلَى رَسُولِ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فَذَكَرْتُ لَهُ ذَلِكَ فَقَالَ: إِنَّمَا ذَلِكَ سَوَادُ اللَّيْلِ وَبَيَاضُ النَّهَارِ

"....പുലരിയുടെ വെളുത്ത ഇഴകൾ കറുത്ത ഇഴകളിൽനിന്ന് തെളിഞ്ഞു കാണുമാറാകുന്നതു വരെ..." എന്ന സൂക്തം അവതരിച്ചപ്പോൾ ഞാനൊരു കറുത്ത ചരടും വെളുത്ത ചരടുമെടുത്ത് എന്റെ തലയണക്ക് കീഴിൽ വെച്ചു. രാത്രി അത് നോക്കിക്കൊണ്ടിരുന്നു. എന്നാൽ എനിക്ക് വേർതിരിച്ച് മനസ്സിലാക്കാനായില്ല. രാവിലെ ഞാൻ റസൂൽ ﷺയുടെ അടുത്തു ചെന്ന് വിവരം പറഞ്ഞപ്പോൾ, 'അതുകൊണ്ടുദ്ദേശം രാത്രിയുടെ കറുപ്പും പകലിന്റെവെളുപ്പുമാണെന്ന് ഞങ്ങൾക്ക് വിശദീകരിച്ചുതന്നു."(41)

---

41. ബുഖാരി(4/113), മുസ്‌ലിം(1090). ഈ അഥറിന്റെ പ്രത്യക്ഷാർഥത്തിൽ നിന്ന് മനസ്സിലാവുന്നത് ഈ ആയത്ത് അവതരിക്കുമ്പോൾ അദിയ്യുബ്നു ഹാതിംﷺ ഹാജറായിരുന്നുവെന്നാണ്. അതിന്നർഥം ആയത്ത് അവതരിക്കുമ്പോൾ അദ്ദേഹം മുസ്‌ലിമായിട്ടുണ്ടെന്നാണ്. യഥാർഥത്തിൽ അത് അപ്രകാരമല്ല. നോമ്പ് നിർബന്ധമാവുന്നത് ഹിജ്റ രണ്ടിലാണ്. എന്നാൽ *അൽ ഇസ്വാബ*(2/468)യിലുള്ളതു പോലെ അദ്ദേഹം മുസ്‌ലിമാവുന്നത് ഹിജ്റ ഒമ്പതാം വർഷമോ പത്താം വർഷമോ ആണ്. അതേസമയം ആയത്ത് കുറേ വൈകിയാണവതരിച്ചതെന്ന വ്യാഖ്യാനം യാഥാർഥ്യത്തിൽ നിന്ന് വളരെ വിദൂരമാണ്. "ആയത്ത് അവതരിച്ചപ്പോൾ" എന്ന അദിയ്യിﷺന്റെ വാചകത്തെ "ഞാൻ മുസ്‌ലിമായി, എനിക്ക് ഈ

സഹ്‌ലുബ്നു സഅ്ദ്رضي الله عنه പറഞ്ഞു:

لَمَّا نَزَلَتْ هَذِهِ الآيَةُ : ﴿وَكُلُواْ وَٱشْرَبُواْ حَتَّىٰ يَتَبَيَّنَ لَكُمُ ٱلْخَيْطُ ٱلْأَبْيَضُ مِنَ ٱلْخَيْطِ ٱلْأَسْوَدِ﴾ قَالَ: فَكَانَ الرَّجُلُ إِذَا أَرَادَ الصَّوْمَ رَبَطَ أَحَدُهُمْ فِي رِجْلَيْهِ الْخَيْطَ الأَسْوَدَ، وَالْخَيْطَ الأَبْيَضَ، فَلاَ يَزَالُ يَأْكُلُ وَيَشْرَبُ حَتَّى يَتَبَيَّنَ لَهُ رِئْيُهُمَا، فَأَنْزَلَ اللَّهُ بَعْدَ ذَلِكَ ﴿مِنَ ٱلْفَجْرِ﴾ فَعَلِمُوا أَنَّمَا يَعْنِي بِذَلِكَ اللَّيْلَ وَالنَّهَارَ.

“നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക. വെളുത്ത ഇഴകൾ കറുത്ത ഇഴകളിൽനിന്ന് തെളിഞ്ഞു കാണുമാറാകുന്നതു വരെ” എന്ന സൂക്തം അവതരിച്ച കാലത്ത് നോമ്പെടുക്കാൻ ഉദ്ദേശിക്കുന്നയാൾ തന്റെ കാലുകളിൽ കറുത്തതും വെളുത്തതുമായ ചരടുകൾ കെട്ടിയിട്ട് അവ വേർതിരിച്ച് കാണാറാകുന്നതുവരെ തിന്നുകയും കുടിക്കുകയും ചെയ്തുകൊണ്ടിരുന്നു. ഉടനെ അല്ലാഹു ‘പുലരിയുടെ’ എന്നർഥം വരുന്ന ‘മിനൽ ഫജ്‌രി’ എന്ന വിശദീകരണവാക്ക് ഇതിനോടുകൂടെ അവതരിപ്പിച്ചു. അപ്പോഴാണ് ആയത്തിന്റെ താൽപര്യം ഇരുളും പകലിന്റെ വെളുപ്പുമാണെന്ന് അവർക്ക് മനസ്സിലായത്.”(42)

ദൈവികമായ ഈ വിശദീകരണത്തിനു പുറമെ ‘വേർതിരിച്ചു കാണാറാകുന്നതിന്റെ സമയ പരിധി’ സംശയത്തിന് അശേഷം ഇടയി

ആയത്ത് ഓതിക്കേൾപിക്കപ്പെട്ടു” എന്ന് വ്യാഖ്യാനിച്ചാൽ അതാണ് ഏറ്റവും ശരിയായിട്ടുള്ളത്. കാരണം അഹ്മദിന്റെ *മുസ്നദി*(4/377)ലെ ഒരു നിവേദനത്തിൽ ഉള്ളത് ഇപ്രകാരമാണ്:

അല്ലാഹുവിന്റെ റസൂൽﷺ എന്നെ നമസ്കാരവും നോമ്പും പഠിപ്പിച്ചു. അവിടുന്ന് പറഞ്ഞു: “നീ ഇങ്ങനെ ഇങ്ങനെ നമസ്കരിക്കുക, നീ നോമ്പനുഷ്ഠിക്കുക എന്നിട്ട് സൂര്യനസ്തമിച്ചാൽ വെളുത്ത ഇഴകൾ കറുത്ത ഇഴകളിൽ നിന്ന് നിനക്ക് വ്യക്തമാവുന്നതുവരെ തിന്നുകയും കുടിക്കുകയും ചെയ്യുക. മുപ്പത് ദിവസം നോമ്പനുഷ്ഠിക്കുക; അതിനു മുമ്പ് മാസപ്പിറവി കണ്ടില്ലായെങ്കിൽ.” അങ്ങനെ ഞാൻ രോമം കൊണ്ടുള്ള കറുത്തതും വെളുത്തതുമായ രണ്ടു നൂലുകളെടുത്തു.....(ഹദീഥ്) - ചില മാറ്റങ്ങളോട് കൂടി *ഫത്ഹുൽ ബാരി*(4/132-133)യിൽ നിന്ന്.

42. ബുഖാരി(4/114), മുസ്‌ലിം(1091).

ല്ലാത്ത വിധം നബിﷺ അനുചരന്മാർക്ക് വിശദീകരിച്ചുകൊടുത്തതായി കാണാം. ഇതിനു ശേഷവും ഈ വിഷയത്തിൽ ആർക്കെങ്കിലും സംശയം ബാക്കിയാണെങ്കിൽ ഈ കവി വചനം അവർ ഓർക്കട്ടെ:

وَلَيْسَ يَصِحُّ فِي الأَذْهَانِ شَيْءٌ      إِذَا احْتَاجَ النَّهَارُ إِلَى دَلِيلِ

*പകലിന് പോലും തെളിവന്വേഷിക്കുന്ന ബുദ്ധിയിൽ ഒന്നും ശരിയായി തോന്നുകയില്ല.*

**2. രണ്ടുതരം പ്രഭാതങ്ങൾ**

നബിﷺ വിശദീകരിച്ചുതന്ന നോമ്പു സംബന്ധമായ നിയമങ്ങളിൽ സുപ്രധാനമായ ഒന്നാണ് പ്രഭാതം രണ്ടുവിധമുണ്ടെന്ന കാര്യം:

**1) ഫജ്റുൽ കാദിബ് (വ്യാജ പ്രഭാതം)**

ഇതുണ്ടാകുന്നതു മൂലം (സ്ബ്ഹി) നമസ്കാരം അനുവദിക്കപ്പെടുകയോ (നോമ്പുകാരന്) ഭക്ഷണം നിഷിദ്ധമാക്കപ്പെടുകയോ ചെയ്യില്ല.

**2) ഫജ്റുസ്സ്വാദിഖ് (ഉൺമ പ്രഭാതം)**

ഇതുണ്ടാകുന്നതുകൊണ്ടേ (സുബ്ഹി) നമസ്കാരം അനുവദിക്കപ്പെടുകയും നോമ്പുകാരന് ഭക്ഷണ പാനീയങ്ങൾ വിലക്കപ്പെടുകയുമുള്ളൂ.

ഇബ്നു അബ്ബാസ്رضي الله عنه പറയുന്നു: നബിﷺ പറഞ്ഞു:

الْفَجْرُ فَجْرَانِ: فَأَمَّا الأَوَّلُ فَإِنَّهُ لاَ يُحَرِّمُ الطَّعَامَ، وَلاَ يُحِلُّ الصَّلاَةَ، وَأَمَّا الثَّانِي، فَإِنَّهُ يُحَرِّمُ الطَّعَامَ، وَيُحِلُّ الصَّلاَةَ

"പ്രഭാതം രണ്ടുതരമുണ്ട്. ഒന്നാം പ്രഭാതം നോമ്പുകാരന് ഭക്ഷണ പാനീയങ്ങൾ കഴിക്കുന്നത് നിഷിദ്ധമാക്കുകയോ സുബ്ഹി നമസ്കാരം അനുവദനീയമാക്കുകയോ ചെയ്യില്ല. രണ്ടാം പ്രഭാതം നോമ്പുകാരന് ഭക്ഷണം നിഷിദ്ധമാക്കുകയും സുബ്ഹി നമസ്കാരം അനുവദനീയമാക്കുകയും ചെയ്യും."[43]

43. ഇബ്നു ഖുസൈമ(3/210), ഹാക്കിം(1/191, 495), ദാറകുത്നി(2/165), ബൈഹകി(4/261) എന്നിവർ സുഫ്യാനിൽ നിന്നും, അദ്ദേഹം ഇബ്നു ജുറൈജിൽ നിന്നും, അദ്ദേഹം അത്വാഇൽ നിന്നും, അദ്ദേഹം ഇബ്നു അബ്ബാസിرضي الله عنهൽ നിന്നും ഉള്ള

**ഫജ്റുൽ കാദിബ് (വ്യാജ പ്രഭാതം):** സിംഹവാലുപോലെ ചക്രവാളത്തിൽ ഉയർന്നുകാണുന്ന, നീണ്ടുകിടക്കുന്ന; തിളങ്ങുന്ന വെള്ളയാണ് ഫജ്റുൽ കാദിബ് എന്നറിയപ്പെടുന്നത്.

**ഫജ്റുസ്സ്വാദിഖ് (ഉൺമ പ്രഭാതം):** താഴ്‌വരകളുടെയും പർവതങ്ങളുടെയും മുകളിലായി പരന്നുകിടക്കുന്ന ചുവന്ന പ്രകാശത്തെയാണ് ഫജ്റുസ്സ്വാദിഖ് എന്നു പറയുന്നത്. ഈ പ്രകാശം വീടുകളുടെ മുകളിലും വഴിയോരങ്ങളിലും പരന്നുകിടക്കുന്നതായി കാണാം. ഇതുമായി മാത്രമെ നോമ്പിന്റെയും നമസ്കാരത്തിന്റെയും നിയമങ്ങൾ ബന്ധപ്പെടുന്നുള്ളൂ.

സമുറﷺ പയുന്നു: നബിﷺ പറഞ്ഞു:

لاَ يَغُرَّنَّكُمْ أَذَانُ بِلاَلٍ وَلاَ هَذَا الْبَيَاضُ لِعَمُودِ الصُّبْحِ حَتَّى يَسْتَطِيرَ

"ബിലാലിﷺന്റെ ബാങ്കും പ്രഭാതത്തിൽ കാണപ്പെടുന്ന വെള്ളയും നിങ്ങളെ തെറ്റിദ്ധരിപ്പിക്കാതിരിക്കട്ടെ; ആ വെള്ള പരക്കുന്നതുവരെ."[44]

ത്വൽഖ്ബ്നു അലിﷺ നിവേദനം: നബിﷺ പറഞ്ഞു:

كُلُوا وَاشْرَبُوا وَلاَ يَغُرَّنَّكُمْ السَّاطِعُ الْمُصْعِدُ، فَكُلُوا وَاشْرَبُوا حَتَّى يَعْتَرِضَ لَكُمُ الأَحْمَرُ

"ചക്രവാളത്തിൽ ഉയർന്നുകാണുന്ന പ്രകാശം നിങ്ങളെ തെറ്റിദ്ധരിപ്പിക്കാതിരിക്കട്ടെ. ചുവന്ന പ്രകാശം പരക്കുന്നതുവരെ നിങ്ങൾക്ക് തിന്നുകയും കുടിക്കുകയും ചെയ്യാവുന്നതാണ്."[45]

---

മാർഗത്തിലൂടെ ഉദ്ധരിച്ചത്. ഇതിന്റെ സനദ് സ്വഹീഹാണ്. ഈ ഹദീഥിന് ജാബിറിﷺൽ നിന്ന് ഹാക്കിം(1/191), ബൈഹകി(4/215), ദാറകുത്നി(2/165) എന്നിവർ ഉദ്ധരിച്ച ഹദീഥ് സാക്ഷിനിൽക്കുന്നുണ്ട്. അത് മുർസലാണോ മൗസ്വൂലാണോ എന്നതിൽ (പണ്ഡിതന്മാർ) അഭിപ്രായ ഭിന്നതയിലായിട്ടുണ്ട്. ഥൗബാനിﷺൽ നിന്ന് ഇബ്നു അബീശൈബഃ(3/27) ഉദ്ധരിച്ച ഹദീഥും ഇതിന് സാക്ഷിനിൽക്കുന്നു.

44. മുസ്‌ലിം(1094).

45. തിർമിദി(3/76), അബൂദാവൂദ്(2/304), അഹ്മദ്(4/23), ഇബ്നു ഖുസൈമ(3/211) എന്നിവർ അബ്ദുല്ലാഹിബ്നുന്നുഅ്മാനിൽ നിന്നും, അദ്ദേഹം കൈസുബ്നു ത്വൽകിൽ നിന്നും, അദ്ദേഹം അദ്ദേഹത്തിന്റെ പിതാവിൽ നിന്നും ഉള്ള മാർഗത്തിലൂടെ ഉദ്ധരിച്ചത്. ഇതിന്റെ പരമ്പര സ്വഹീഹാണ്. അബ്ദുല്ലാഹിബ്നുന്നുഅ്

﴿حَتَّىٰ يَتَبَيَّنَ لَكُمُ ٱلْخَيْطُ ٱلْأَبْيَضُ مِنَ ٱلْخَيْطِ ٱلْأَسْوَدِ﴾

"പുലരിയുടെ വെളുത്ത ഇഴകൾ കറുത്ത ഇഴകളിൽനിന്ന് തെളിഞ്ഞു കാണുമാറാകുന്നതു വരെ" എന്ന ഖുർആനിക ഉപമയോട് ഫജ്റുസ്സ്വാദിഖിനെപ്പറ്റി പറഞ്ഞ വിശദീകരണങ്ങൾ മാത്രമാണ് യോജിക്കുന്നതെന്നു കാണാനാകും. കാരണം പുലരിവെട്ടം ചക്രവാളത്തിലൂടെ പർവതശിഖരങ്ങളിലും താഴ്വരകളിലും പ്രസരിച്ചു തുടങ്ങുമ്പോൾ അതൊരു വെളുത്ത ചരടുപോലെയും അതിനു മുകളിലായി കഴിഞ്ഞ രാത്രിയുടെ ഇരുളിന്റെ ശേഷിച്ച ഭാഗം കറുത്ത ചരടുപോലെയും കാണപ്പെടാറുണ്ട്.

ഇത്തരത്തിൽ ഉൺമ പ്രഭാതം വ്യക്തമായിക്കഴിഞ്ഞാൽ പിന്നെ അന്ന പാനീയങ്ങളിൽ നിന്നും ലൈംഗിക ബന്ധങ്ങളിൽ നിന്നും മാറി നിൽക്കേണ്ടതാകുന്നു. എന്നാൽ ആ സമയത്ത് കയ്യിൽ വെള്ളത്തിന്റെയോ മറ്റു പാനീയങ്ങളുടെയോ കപ്പോ മറ്റോ ഉണ്ടെങ്കിൽ ബാങ്ക് കേട്ടൽ പോലും ശാന്തനായിത്തന്നെ അത് കുടിക്കാവുന്നതാണ്. പരമകാരുണികനായ നാഥൻ തന്റെ നോമ്പുകാരായ ദാസന്മാർക്ക് നൽകിയ മഹത്തായ ഇളവത്രെ അത്.

നബിﷺ പറഞ്ഞു:

إِذَا سَمِعَ أَحَدُكُمُ النِّدَاءَ وَالإِنَاءُ عَلَى يَدِهِ فَلاَ يَضَعْهُ حَتَّى يَقْضِيَ حَاجَتَهُ مِنْهُ

"ഭക്ഷണ പാത്രം കയ്യിലിരിക്കെ ബാങ്ക് കേട്ടാൽ തന്റെ ആവശ്യം പൂർത്തിയാക്കുന്നതുവരെ അത് താഴെ വെക്കേണ്ടതില്ല"(46)

മാൻ: ഇബ്നു മഈനും ഇബ്നു ഹിബ്ബാനും അജ്‌ലിയും അദ്ദേഹത്തെ സ്ഥിരപ്പെടുത്തി. അദ്ദേഹത്തിന്റെ നിതിപാലനത്തെക്കുറിച്ച് ഇബ്നു ഖുസൈമ അറിഞ്ഞിട്ടില്ല. ഇബ്നു ഹജർ പറഞ്ഞു: "സ്വീകാര്യൻ."

46. അബൂദാവൂദ്(235), ഇബ്നു ജരീർ(3115), ഹാക്കിം(1/426), ബൈഹഖി(2/218), അഹ്മദ്(2/423) എന്നിവർ ഹമ്മാദ് മുഹമ്മദ് ബ്നു അംറിൽ നിന്നും, അദ്ദേഹം അബൂസലമയിൽ നിന്നും, അദ്ദേഹം അബൂഹുറയ്റﷺയിൽ നിന്നും ഉള്ള പരമ്പരയിലൂടെ ഉദ്ധരിച്ചത്. ഈ പരമ്പര ഹസനാണ്. മറ്റു പല പരമ്പരകളും ഈ ഹദീഥിനുണ്ട്. അഹ്മദ്(2/510), ഹാകിം(1/203, 205) എന്നിവർ ഹമ്മാദിൽ നിന്നും അദ്ദേഹം അമ്മാർ ബ്നു അബീ അമ്മാറിൽ നിന്നും, അദ്ദേഹം അബൂഹുറയ്റﷺയിൽ നിന്നും ഉള്ള പരമ്പരയിലൂടെയും ഉദ്ധരിച്ചു. ഈ പരമ്പര സ്വഹീഹാണ്.

ഇമാം അഹ്മദും (2/510) ഇബ്നു ജരീറുത്ത്വബ്രിയും (2/102) മറ്റു പല പണ്ഡിതന്മാരും ഈ ഹദീഥിന്റെ അവസാന ഭാഗത്ത് وَكَانَ الْمُؤَذِّنُ يُؤَذِّنُ إِذَا بزغ الفَجْر (അക്കാലത്ത് ബാങ്കു വിളിക്കുന്നവർ ഫജ്റുസ്സ്വാദിഖ് ദൃശ്യമാകുമ്പോഴായിരുന്നു ബാങ്കു വിളിച്ചിരുന്നത്) എന്ന് അധിക വിശദീകരണം രേഖപ്പെടുത്തിയതിൽനിന്നും ഇവിടെ പറഞ്ഞ ബാങ്കു കൊണ്ടുദ്ദേശം ഫജ്റുസ്സ്വാദിഖ് ദൃശ്യമാകുമ്പോൾ വിളിക്കപ്പെട്ടിരുന്ന സുബ്ഹി സമയത്തെ രണ്ടാം ബാങ്കാണെന്ന് മനസ്സിലാക്കാം.(*)

ഇബ്നു ജരീർ (2/102) അബൂ ഉമാമഃﷺയിൽനിന്നും നിവേദനം ചെയ്ത മറ്റൊരു സംഭവം നേരത്തെ പറഞ്ഞ വിശദീകരണത്തിന് കൂടുതൽ വിശ്വാസ്യത നൽകുന്നു. അദ്ദേഹം പറയുന്നു:

أُقِيمَتْ الصَّلَاةُ وَالإِنَاءُ فِي يَدِ عُمَرَ، قَالَ: أَشْرَبُهَا يَا رَسُولَ اللهِ؟ قَالَ: نَعَمْ. فَشَرِبَهَا

"ഒരു ദിവസം ബാങ്ക് വിളിക്കപ്പെട്ട നേരത്ത് വെള്ളപ്പാത്രം ഉമറിﷺന്റെ കയ്യിലിരിക്കുകയായിരുന്നു. അദ്ദേഹം ചോദിച്ചു: 'പ്രവാചകരേ, ഞാനിത് കുടിച്ചോട്ടെ?' നബിﷺ പറഞ്ഞു: 'അതെ!' അങ്ങനെ അദ്ദേഹം അത് കുടിച്ചു."

ഇതിൽനിന്നും ഫജ്റുസ്സ്വാദിഖ് ദൃശ്യമാകുന്നതിനു മുമ്പുതന്നെ സൂക്ഷ്മതയുടെ പേരിൽ ഭക്ഷണ പാനീയങ്ങളിൽനിന്നും വിട്ടുനിൽക്കുന്ന; ഇന്നു ചിലർക്കിടയിൽ കാണപ്പെടുന്ന രീതി മതത്തിൽ പുതുതായി ചേർക്കപ്പെട്ട ആചാരമാണെന്ന് സ്ഥിരപ്പെടുന്നു.

ഹാഫിള് ഇബ്നു ഹജറുൽ അസ്ഖലാനിﷺ പറയുന്നു:

مِنْ الْبِدَعِ الْمُنْكَرَةِ مَا أُحْدِثَ فِي هَذَا الزَّمَانِ مِنْ إِيقَاعِ الْأَذَانِ الثَّانِي قَبْلَ الْفَجْرِ بِنَحْوِ ثُلُثِ سَاعَةٍ فِي رَمَضَانَ، وَإِطْفَاءِ الْمَصَابِيحِ الَّتِي جُعِلَتْ عَلَامَةً لِتَحْرِيمِ الْأَكْلِ وَالشُّرْبِ عَلَى مَنْ يُرِيدُ الصِّيَامَ زَعْمًا مِمَّنْ أَحْدَثَهُ أَنَّهُ لِلِاحْتِيَاطِ فِي الْعِبَادَةِ وَلَا يَعْلَمُ بِذَلِكَ إِلَّا آحَادُ النَّاسِ، وَقَدْ جَرَّهُمْ ذَلِكَ إِلَى أَنْ صَارُوا لَا يُؤَذِّنُونَ إِلَّا بَعْدَ الْغُرُوبِ بِدَرَجَةٍ لِتَمْكِينِ الْوَقْتِ زَعَمُوا فَأَخَّرُوا الْفِطْرَ وَعَجَّلُوا السُّحُورَ وَخَالَفُوا السُّنَّةَ، فَلِذَلِكَ

(*) നബിﷺയുടെ കാലത്ത്, റമദാൻ മാസത്തിൽ 'സഹറി'ന്റെ സമയം അറിയിക്കുന്നതിന് വേണ്ടി പ്രഭാതത്തിനുമുമ്പ് ബാങ്കുകൊടുക്കുന്ന രീതിയുണ്ടായിരുന്നു.(വിവ)

قَلَّ عَنْهُمْ الْخَيْر كَثِيرٌ فِيهِمْ الشَّرُّ، وَاَللَّهُ الْمُسْتَعَانُ.

“സുബ്ഹി സമയത്തെ രണ്ടാം ബാങ്ക്, സമയത്തിന്റെ ഏതാണ്ട് കാൽ മണിക്കൂറു മുമ്പ് നിർവഹിക്കുന്നതും അതുപോലെ നോമ്പെടുക്കാനുദ്ദേശിക്കുന്നവർക്ക്, ഭക്ഷണ പാനീയങ്ങൾ അസാനിപ്പിക്കാറായി എന്നറിയിക്കാനായി സ്ഥാപിക്കപ്പെട്ട വിളക്കുകൾ സമയത്തിനു മുമ്പേ അണയ്ക്കുന്നതും ഇക്കാലത്ത് കാണപ്പെടുന്ന വെറുക്കപ്പെട്ട നൂതനാചാരങ്ങളിൽ ചിലതാണ്. ആരാധനയിൽ കൂടുതൽ സൂക്ഷ്മത പാലിക്കാൻ വേണ്ടിയാണത് എന്ന് അവർ വാദിക്കുന്നുണ്ടെങ്കിലും അവരുടെ ഈ ന്യായം പോലും അൽപം ചിലരല്ലാതെ അറിയുക പോലുമില്ല. ഇത്തരക്കാരുടെ ‘അതിഭക്തി’ കാരണം അസ്തമയം സ്ഥിരപ്പെട്ടാൽ പോലും-സമയം ആയെന്ന് ഉറപ്പിക്കാനെന്ന ന്യായത്തിൽ- അൽപം താമസിപ്പിച്ചതിന് ശേഷമെ അവർ ബാങ്കു കൊടുക്കാറുള്ളൂ! അങ്ങനെ അത്താഴം അവർ നേരത്തെ കഴിക്കുകയും നോമ്പു തുറക്കുന്നത് താമസിപ്പിക്കുകയും ചെയ്തത് കാരണം നബി ﷺയുടെ ചര്യയുടെ നേർ വിപരീതത്തിൽ അവർ അകപ്പെട്ടു. അതുകൊണ്ട് അവരിൽ നന്മ നന്നെ കുറയുകയും തിന്മ വർധിക്കുകയും ചെയ്തു. അല്ലാഹുവിൽ ശരണം!”(47)

എന്നാൽ പ്രഭാതോദയത്തിനു വളരെ മുമ്പുതന്നെ അന്നപാനീയങ്ങളിൽ നിന്നകന്നു നിൽക്കുന്ന ദുരാചാരവും സമയമായിട്ടും ഉറപ്പു വരുത്താൻ എന്ന ന്യായത്തിൽ നോമ്പുതുറ പിന്തിക്കുന്ന രീതിയും ഇന്നും നിർബാധം തുടരുന്നുണ്ട് എന്നതാണ് വാസ്തവം. അല്ലാഹുവിനോട് പരാതി പറയുകയല്ലാതെ മറ്റെന്തു ചെയ്യാൻ!

### 3. “....ശേഷം രാത്രി വരെ നിങ്ങൾ നോമ്പ് പൂർത്തിയാക്കുക.”

കിഴക്കു ഭാഗത്തുനിന്ന് രാത്രിയുടെ ലക്ഷണങ്ങൾ വന്നു തുടങ്ങുകയും പടിഞ്ഞാറു ഭാഗത്തുനിന്ന് പകലിന്റെ ലക്ഷണങ്ങൾ പിൻവാങ്ങിത്തുടങ്ങുകയും സൂര്യാസ്തമയം പൂർണമാവുകയും ചെയ്താൽ നോമ്പുള്ളവൻ നോമ്പു മുറിച്ചുകൊള്ളട്ടെ.

ഉമർ رضي الله عنه പറയുന്നു: നബി ﷺ പറഞ്ഞു:

إِذَا أَقْبَلَ اللَّيْلُ مِنْ هَا هُنَا وَأَدْبَرَ النَّهَارُ مِنْ هَا هُنَا وَغَرَبَتْ الشَّمْسُ فَقَدْ

47. *ഫത്ഹുൽ ബാരി*(4/199).

أَفْطَرَ الصَّائِمُ

"ഇവിടെനിന്ന് (കിഴക്ക്) രാത്രി വന്നുതുടങ്ങുകയും അവിടെ നിന്ന് (പടിഞ്ഞാറ്) പകൽ പിൻവാങ്ങുകയും സൂര്യൻ അസ്തമിക്കുകയും ചെയ്താൽ നോമ്പു മുറിക്കാൻ സമയമായി."(48)

സൂര്യപ്രകാശം ബാക്കിയുണ്ടെങ്കിലും അതിന്റെ കിരണങ്ങൾ അസ്തമിച്ചു കഴിഞ്ഞാലുടൻ ഈ അവസ്ഥ കഴിയുന്നതാണ്. നോമ്പുള്ള ദിവസങ്ങളിൽ പ്രവാചകൻﷺ, സൂര്യൻ അസ്തമിച്ചോ എന്നു നോക്കാനായി ഉയർന്ന സ്ഥലത്ത് ഒരാളെ നിറുത്താറുണ്ടായിരുന്നു. അയാൾ സൂര്യൻ അസ്തമിച്ചു എന്നു പറഞ്ഞാലുടൻ അവിടുന്ന് നോമ്പു തുറക്കുമായിരുന്നു.(49)

സൂര്യൻ അസ്തമിച്ചയുടൻ രാത്രിയായതായി കണക്കാക്കാൻ പാടില്ല. മറിച്ച് കിഴക്കും പടിഞ്ഞാറും ഇരുളിന്റെ ലക്ഷണങ്ങളുണ്ടായാൽ മാത്രമെ രാത്രി തുടങ്ങിയതായി കണക്കാക്കാനാവൂ എന്നാണ് ചിലർ ധരിച്ചവെച്ചിരിക്കുന്നത്. മുമ്പ് ചില സ്വഹാബികൾക്കും ഇത്തരം തെറ്റിദ്ധാരണ ഉണ്ടായിരുന്നു. അപ്പോൾ സൂര്യകിരണങ്ങൾ അസ്തമിച്ച ശേഷം കിഴക്കുഭാഗത്തു നിന്നും ഇരുൾ വന്നുതുടങ്ങിയാൽ തന്നെ രാത്രി തുടങ്ങിയതായി കാണാം എന്ന് അവരോട് വിശദീകരിക്കപ്പെട്ടു.

അബ്ദുല്ലാഹിബ്നു അബീഔഫാ رضي الله عنه വിവരിക്കുന്നു: "ഞങ്ങൾ നബിﷺയോടൊപ്പം [ഒരു റമദാനിൽ] യാത്രയിലായിരുന്നു. അവിടുന്ന് നോമ്പുകാരനായിരുന്നു. സൂര്യനസ്തമിച്ചയുടൻ കൂട്ടത്തിൽ ഒരാളോട് – ഒരു റിപ്പോർട്ടിൽ ബിലാലിനോടെന്നാണുള്ളത് – ഭക്ഷണവും വെള്ളവും കൊണ്ടുവരാനാവശ്യപ്പെട്ടു. അയാൾ പറഞ്ഞു: 'പ്രവാചകരേ, കുറച്ചുകൂടി സന്ധ്യയാകുന്നതുവരെ അങ്ങ് കാത്തിരുന്നാലും'. വീണ്ടും അയാളോട് എഴുന്നേറ്റ് ഭക്ഷണവും വെള്ളവും തയാറാക്കാൻ ആവശ്യപ്പെട്ടു. അയാൾ പറഞ്ഞു: 'പ്രവാചകരേ, താങ്കൾക്ക് പകൽ ഇനിയും ബാക്കിയുണ്ട്'. വീണ്ടും ഭക്ഷണവും വെള്ളവും തയാറാക്കാൻ അയാളോട് നബിﷺ ആജ്ഞാപിച്ചു. അങ്ങനെ അയാൾ ഭക്ഷണവും വെള്ളവും തയാറാക്കി. ഉടനെ നബിﷺ വെള്ളം കുടിച്ചു. [അന്നേ

48. ബുഖാരി(4/171), മുസ്ലിം(1100).

49. ഹാകിം(1/434), ഇബ്നു ഖുസൈമ(2061). ഇമാം ബുഖാരിയുടെയും മുസ്ലിമിന്റെയും നിബന്ധനയൊത്ത ഹദീഥാണെന്ന് ഇമാം ഹാകിം പ്രസ്താവിച്ചു.

രം ആരെങ്കിലും തന്റെ ഒട്ടകത്തിന്റെ പുറത്തിരുന്ന് എത്തിനോക്കിയാൽ തന്നെ സൂര്യനെ കാണുമായിരിക്കും! (അസ്തമിച്ചിട്ട് അത്രയ്ക്ക് നേരമെ ആയിട്ടുള്ളൂ).] പിന്നീട് കിഴക്കു ഭാഗത്തേക്ക് ചൂണ്ടിക്കൊണ്ട് അവിടുന്ന് പറഞ്ഞു:

إِذَا رَأَيْتُمْ اللَّيْلَ قَدْ أَقْبَلَ مِنْ هَا هُنَا فَقَدْ أَفْطَرَ الصَّائِمُ

"ഈ ഭാഗത്തുനിന്നും രാത്രി വന്നുതുടങ്ങിയാൽ നോമ്പുകാരന് ഇഫ്ത്വാറിന് സമയമായി."(50)

പ്രമുഖ സ്വഹാബിയായ അബൂസഈദുൽ ഖുദ്‌രിؓ നബിﷺയുടെ ഈ വാക്ക് അക്ഷരംപ്രതി പ്രാവർത്തികമാക്കിയ അനേകരിൽ ഒരാളായിരുന്നു. സൂര്യകിരണങ്ങൾ അസ്തമിച്ചയുടൻ നോമ്പു തുറക്കുക അദ്ദേഹത്തിന്റെ പതിവായിരുന്നു.

## ഉണർത്തൽ-1

ഇതുവരെ വിശദീകരിക്കപ്പെട്ട, നോമ്പുമായി ബന്ധപ്പെട്ട നിയമങ്ങളിൽ പരിഗണിക്കപ്പെടുന്നത് നഗ്നനേത്രങ്ങൾ കൊണ്ടുള്ള ദർശനം മാത്രമാകുന്നു. അതുകൊണ്ട് പിറ കാണാനോ ഉൺമ പ്രഭാതം ഉറപ്പാക്കാനോ അത്യാധുനിക ഉപകരണങ്ങൾ ഉപയോഗപ്പെടുത്തേണ്ട ആവശ്യമോ അല്ലെങ്കിൽ മുഹമ്മദ് നബിﷺയുടെ തിരുചര്യയിൽ നിന്നും മുസ്‌ലിം സമുദായത്തെ പിടിച്ചു പറിച്ചു കൊണ്ടുപോകാൻ തീവ്രയത്നം നടത്തിക്കൊണ്ടിരിക്കുന്ന ഗോളശാസ്ത്രജ്ഞന്മാരുടെയും ജ്യോത്സ്യന്മാരുടെയും പഞ്ചാംഗങ്ങളെ പ്രാപിക്കേണ്ട ഗതികേടോ യഥാർഥ മുസ്‌ലിമിനില്ല.(51) അല്ലാഹുവാണ് കൂടുതൽ അറിയുന്നവൻ.

## ഉണർത്തൽ-2

ചില മുസ്‌ലിം നാടുകളിലെ മുഅദ്ദിന്മാർ ഇന്നും ബാങ്കിനായി

50. ബുഖാരി(4/199), മുസ്‌ലിം(1101), അഹ്മദ്(4/381), അബൂദാവൂദ്(2351). ആദ്യത്തെ ചതുര ബ്രാക്കറ്റിലുള്ള ഭാഗം മുസ്‌ലിമി(1101)ന്റെ നിവേദനത്തിലും രണ്ടാമത്തെ ചതുര ബ്രാക്കറ്റിലുള്ള ഭാഗം അബ്ദുർറസാകി(4/226)ന്റെ നിവേദനത്തിലും ഉള്ളതാണ്. *ഫത്ഹുൽ ബാരി*(4/198) കാണുക.

51. കൂടുതലായി അറിയാൻ കാണുക: *മജ്മൂഉ ഫതാവാ ശൈഖിൽ ഇസ്‌ലാം ഇബ്നി തൈമിയ്യഃ*(25/126-202), ഇമാം നവവിയുടെ *അൽ മജ്മൂഉ ശറഹുൽ മുഹദ്ദബ്*(6/279), ഇബ്നു ഹജറിന്റെ *അത്തൽഖീസുൽ ഹബീർ*(2/187-188).

അവലംബമാക്കുന്നത് അമ്പതിലധികം വർഷം പഴക്കമുള്ള കലണ്ടറുകളെയാണ്. അതിനാൽ അവർ അത്താഴം നേരത്തെയാക്കുകയും 'ഇഫ്ത്വാർ' പിന്തിക്കുകയും ഫലത്തിൽ 'തിരുചര്യ'യുടെ നേർവിപരീതത്തിൽ അവർ എത്തിപ്പെടുകയും ചെയ്യുന്നു.

ഇത്തരം നാടുകളിൽ സുന്നത്തിനോട് ആഭിമുഖ്യവും പ്രതിബദ്ധതയും പുലർത്തുന്ന ചില നല്ലയാളുകൾ സൂര്യാസ്തമയം അടിസ്ഥാനമാക്കി നോമ്പ് തുറക്കാനും ഫജ്റുസ്സ്വാദിഖിന്റെ ഉദയം നോക്കി നോമ്പ് തുടങ്ങാനും സന്നദ്ധരായി വന്നിട്ടുണ്ട്. അവരുടെ ഈ പ്രവർത്തി ശ്ലാഘനീയവും ശരീഅത്തിനോട് യോജിക്കുന്നതും ആശയക്കുഴപ്പത്തിന് വകയില്ലാത്തതുമാണ്. അവർ നിയമവിരുദ്ധമായി നീങ്ങുന്നവരാണെന്ന് കരുതുന്നവരാണ് യഥാർഥത്തിൽ അബദ്ധത്തിലകപ്പെട്ടവർ. അവരെക്കുറിച്ച് 'ലാ ഹൗല വലാ ക്വുവ്വത്ത ഇല്ലാ ബില്ലാഹ്' എന്ന് പറയാനേ നിർവാഹമുള്ളൂ.

പുണ്യമായ ഈ ആരാധന സൂര്യനും ഉൺമ പ്രഭാതവുമായി ബന്ധപ്പെട്ടാണ് കിടക്കുന്നത്. കുറച്ചാളുകൾ ഈ അടിസ്ഥാനത്തിന് വിരുദ്ധമായി പ്രവർത്തിക്കുന്നുണ്ടെങ്കിൽ അങ്ങനെ പ്രവർത്തിച്ചവരാണ് കുറ്റക്കാരാവുക. അല്ലാതെ യഥാർഥ അടിസ്ഥാനത്തെ മുറുകെപ്പിടിച്ച് നോമ്പെടുക്കുന്നവരും നോമ്പ് തുറക്കുന്നവരുമല്ല. ബാങ്ക് സമയമായെന്ന് അറിയിക്കാനുള്ള ഒരു വിളംബരം മാത്രമാണ്. സമയമായിട്ടും ബാങ്ക് കൊടുക്കാതിരിക്കുകയോ അല്ലെങ്കിൽ സമയത്തിന് മുമ്പെ ബാങ്ക് കൊടുക്കുകയോ ചെയ്താൽ നാം അവലംബിക്കേണ്ടത് നബി ﷺ വിശദീകരിച്ച അടിസ്ഥാനങ്ങളിൽ തന്നെയാണ്. ഈ വിഷയം എല്ലാവരുടെയും സഗൗരവ വിചിന്തനത്തിന് വിധേയമാകേണ്ടതാണ്.

# 10. അത്താഴം

## 1. അത്താഴത്തിലെ യുക്തി

വേദക്കാരായ മുൻസമുദായങ്ങൾക്ക് അല്ലാഹു നോമ്പ് നിർബന്ധമാക്കിയതു പോലെ നമുക്കും അല്ലാഹു അത് നിർബന്ധമാക്കി:

﴿يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ كُتِبَ عَلَيۡكُمُ ٱلصِّيَامُ كَمَا كُتِبَ عَلَى ٱلَّذِينَ مِن قَبۡلِكُمۡ لَعَلَّكُمۡ تَتَّقُونَ ١٨٣﴾

"സത്യവിശ്വാസികളേ, നിങ്ങളുടെ മുമ്പുള്ളവരോട് കൽപിച്ചിരുന്നത് പോലെത്തന്നെ നിങ്ങൾക്കും നോമ്പ് നിർബന്ധമായി കൽപിക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ ദോഷബാധയെ സൂക്ഷിക്കുവാൻ വേണ്ടിയത്രെ അത്." (2:183)

നോമ്പനുഷ്ഠിക്കുവാനുള്ള സമയവും അതിന്റെ വിധിയും വേദക്കാർക്ക് നിശ്ചയിക്കപ്പെട്ട അതേ രീതിയിൽ തന്നെയായിരുന്നു മുസ്‌ലിംകൾക്കും നിശ്ചയിക്കപ്പെട്ടിരുന്നത്. അഥവാ ഉറങ്ങിക്കഴിഞ്ഞാൽ പിന്നെ അടുത്ത ദിവസം രാത്രിയാകുന്നതുവരെ ആഹാരം കഴിക്കാനോ ജലപാനം നടത്താനോ ഭാര്യാഭർതൃ ബന്ധത്തിലേർപ്പെടാനോ അടുത്ത ദിവസം നോമ്പുമുറിക്കുന്ന സമയം ആകുന്നതുവരെ ആർക്കും അനുവാദമുണ്ടായിരുന്നില്ല.[52] പിന്നീട് ഈ നിയമം ദുർബ

---

52. കൂടുതൽ അറിയാൻ തുടർന്നു വരുന്ന തഫ്സീറുകൾ പരിശോധിക്കുക: ഇബ്നുൽ ജൗസിയുടെ *സാദുൽ മസീർ*(1/184), ഇബ്നു കഥീറിന്റെ *തഫ്സീറുൽ ക്വുർആനിൽ അളീം*(1/213-214), അസ്സുയൂത്വിയുടെ *അദ്ദുർറുൽ മൻഥൂർ*(1/120-121).

ലമാക്കപ്പെട്ടപ്പോൾ നമ്മുടെ നോമ്പിന്റെയും വേദക്കാരുടെ നോമ്പിന്റെയുമിടയിൽ വ്യത്യാസം വരുത്താനായി നബിﷺ അത്താഴ ഭക്ഷണം സുന്നത്തായി നിശ്ചയിച്ചു.

അംറുബ്നുൽ ആസ്ﷺ നിവേദനം ചെയ്യുന്നു: നബിﷺ പറഞ്ഞു:

فَصْلُ مَا بَيْنَ صِيَامِنَا وَصِيَامِ أَهْلِ الْكِتَابِ أَكْلَةُ السَّحَرِ

"നമ്മുടെ നോമ്പിന്റെയും വേദക്കാരുടെ നോമ്പിന്റെയും ഇടയിലുള്ള വ്യത്യാസം അത്താഴ ഭക്ഷണമാകുന്നു."[53]

## 2. അത്താഴത്തിന്റെ ശ്രേഷ്ഠതകൾ

### എ. ബറകത്ത്

സൽമാനുൽ ഫാരിസിﷺ നിവേദനം ചെയ്യുന്നു: നബിﷺ പറഞ്ഞു:

الْبَرَكَةُ فِي ثَلاثَةٍ: فِي الْجَمَاعَةِ، وَالثَّرِيدِ، وَالسُّحُورِ

"ബറകത്ത് മൂന്ന് കാര്യങ്ങളിലാകുന്നു. കൂട്ടായ്മയിലും ഥരീദിലും (ഒരു പ്രത്യേകതരം അറബി റൊട്ടി) അത്താഴ ഭക്ഷണത്തിലും."[54]

അബൂഹുറയ്റﷺനിവേദനം: നബിﷺ പറഞ്ഞു:

إِنَّ اللهَ جَعَلَ الْبَرَكَةَ فِي السُّحُورِ والْكَيْلِ

"അല്ലാഹു അളവിലും അത്താഴ ഭക്ഷണത്തിലും ബറകത്ത് നിശ്ചയിച്ചിരിക്കുന്നു."[55]

അബ്ദുല്ലാഹിബ്നു ഹാരിസ്ﷺ മറ്റൊരു സ്വഹാബിയിൽ നിന്നും നിവേദനം ചെയ്യുന്നു: സ്വഹാബി പറഞ്ഞു: "നബിﷺ ഭക്ഷണം കഴിച്ചു

53. മുസ്ലിം(1096).

54. ത്വബ്റാനി *മുഅ്ജമുൽ കബീറി*(6127)ലും അബൂനുഐം *ദിക്റു അഖ്ബാരി അസ്ബഹാനി*(1/57)ലും സൽമാനുൽ ഫാരിസിﷺനിന്ന് റിപ്പോർട്ട് ചെയ്തു. *അൽ മജ്മഇ*(3/151)ൽ ഹൈഥമി പറഞ്ഞു: "അതിന്റെ പരമ്പരയിൽ അബൂ അബ്ദില്ല അൽ ബസ്വരി എന്നൊരാളുണ്ട്. ദഹബി അയാളെകുറിച്ച് പറഞ്ഞു: അറിയപ്പെട്ടിട്ടില്ല. സനദിലെ മറ്റുള്ളവർ വിശ്വസ്ഥരാണ്." ഖത്വീബുൽ ബാഗ്ദാദി *മുവദ്ദിഉ ഔഹാമിൽ ജംഇ വത്തഫ്രീകി*(1/263)ൽ ഉദ്ധരിച്ചു. സാക്ഷിനിൽകുന്ന ഹദീഥുകളാൽ അത് ഹസനാണ്.

55. ജാമിഉസ്സ്വഗീറി(1715)ലുള്ളതുപോലെ അശ്ശൈറാസി *അൽ അൽകാബി*ലും ഖത്ത്വീബ് അൽ ബാഗ്ദാദി അൽ *മുവദ്ദിഹി*(1/263)ലും അബൂഹുറയ്റﷺയിൽ നിന്നും ഉദ്ധരിച്ചു.

കൊണ്ടിരിക്കുന്ന നേരത്ത് ഞാൻ അവിടേക്ക് കയിറിച്ചെന്നു. അപ്പോൾ അദ്ദേഹം പറഞ്ഞു:

إِنَّهَا بَرَكَةٌ أَعْطَاكُمْ اللَّهُ إِيَّاهَا فَلَا تَدَعُوهُ

“അത്താഴം അല്ലാഹു നിങ്ങൾക്ക് നൽകിയ അനുഗൃഹീത ഭക്ഷണമാകുന്നു. അതിനാൽ നിങ്ങളത് (ഒരിക്കലും) ഒഴിവാക്കരുത്.”(56)

അത്താഴം ബറകത്താണെന്ന കാര്യം വളരെ സ്പഷ്ടമാണ്. കാരണം അത് നബിചര്യയും വേദക്കാരുടെ ജീവിതരീതിയോട് എതിർപ്പു പ്രകടിപ്പിക്കലുമാണ്. അതിലുപരി അത് നോമ്പെടുക്കാൻ ശക്തി പകരുന്നതിനാൽ നോമ്പെടുക്കാൻ അത് പ്രേരകമായിത്തീരുന്നു. ഈ വക കാരണങ്ങളാലാണ് നബിﷺ അതിനെ അനുഗൃഹീത ഭക്ഷണം എന്നു വിശേഷിപ്പിച്ചത്. ഇർബാദ് ബ്നു സാരിയ്യ(റ), അബുദ്ദർദാഅ്(റ) എന്നിവർ നിവേദനം ചെയ്യുന്ന ഹദീഥിലുള്ളതുപോലെ. പ്രവാചകൻﷺ പറഞ്ഞു:

هَلُمَّ إِلَى الْغَدَاءِ الْمُبَارَكِ: يَعْنِي السُّحُورَ

“അനുഗ്രഹീത ഭക്ഷണത്തിലേക്ക് വരുവീൻ, അതായത് അത്താഴത്തിലേക്ക്.”(57)

## ബി. അല്ലാഹുവിന്റെ സ്വലാത്തും മലക്കുകളുടെ പ്രാർഥനയും ലഭിക്കുന്നു

അത്താഴം കഴിക്കുന്നതിന്റെ ഗുണങ്ങളിൽ ഏറ്റവും മുഖ്യമായത്, അല്ലാഹു അത്താഴം കഴിക്കുന്നവർക്ക് അനുഗ്രഹം ചൊരിഞ്ഞു

56. നസാഇ(4/145), അഹ്മദ്(5/270). പരമ്പര സ്വഹീഹാണ്.

57. ഇർബാദി(റ)ന്റെ ഹദീഥ് അഹ്മദും(4/126) അബൂദാവൂദും(2/303) നസാഇയും(4/145) യൂനുസ് ബ്നു സൈഫിൽ നിന്നും, അദ്ദേഹം അൽ ഹാരിഥ് ബ്നു സിയാദിൽ നിന്നും, അദ്ദേഹം അബൂ റഹ്മിൽ നിന്നും, അദ്ദേഹം ഇർബാദി(റ)ൽ നിന്നും ഉള്ള പരമ്പരയിലൂടെ ഉദ്ധരിച്ചു. പ്രസ്തുത സനദിൽ അൽ ഹാരിഥ് എന്നൊരാളുണ്ട്. അയാൾ ‘മജ്ഹൂൽ’ (അറിയപ്പെടാത്ത വ്യക്തി) ആണ്. അബുദ്ദർദാഇ(റ)ന്റെ ഹദീഥ് ഇബ്നു ഹിബ്ബാൻ(223-മവാരിദ്) അംറുബ്നുൽ ഹാരിഥിൽ നിന്നും, അദ്ദേഹം അബ്ദുല്ലാഹിബ്നു സലാമിൽ നിന്നും, അദ്ദേഹം രിശ്ദീനുബ്നു സഅ്ദിൽ നിന്നും, അദ്ദഹം അബുദ്ദർദാഇ(റ)ൽ നിന്നും ഉള്ള പരമ്പരയിലൂടെ ഉദ്ധരിച്ചു. എന്നാൽ രിശ്ദീൻ ദുർബലനാണ്. ഈ ഹദീഥിന് സാക്ഷിനിൽക്കുന്ന ഇമാം അഹ്മദും(4/133) നസാഇയും(4/146) ഉദ്ധരിച്ച അൽ മിക്ദാമുബ്നു മഅ്ദിയക്രിബിന്റെ ഒരു ഹദീഥുണ്ട്. ഹദീഥ് സ്വഹീഹാണ്.

കൊടുക്കുകയും അവന്റെ പാപമോചനം അവരെ പൊതിയുകയും ചെയ്യുമെന്നതാണ്. അതോടൊപ്പം മലക്കുകൾ അവരുടെ പാപമോചനത്തിന് തേടുകയും അവർക്ക് വിട്ടുവീഴ്ച ചെയ്തുകൊടുക്കാൻ അല്ലാഹുവിനോട് പ്രാർഥിക്കുകയും ചെയ്യുന്നതിനാൽ വിശുദ്ധ ഖുർആനിന്റെ മാസമായ റമദാനിൽ അല്ലാഹു നരകവിമുക്തി നൽകുന്നവരിൽ ഒരാളാകാനും അവർക്ക് ഭാഗ്യം ലഭിക്കുന്നു.

അബൂസഈദുൽ ഖുദ്‌രിؓ നിവേദനം: നബിﷺ പറഞ്ഞു:

السُّحُورُ أَكْلَةٌ بَرَكَةٌ، فَلَا تَدعُوهُ، وَلَوْ أَنْ يَجْرَعَ أَحَدُكُمْ جَرْعَةً مِنْ مَاءٍ، فَإِنَّ اللَّهَ وَمَلَائِكَتَهُ يُصَلُّونَ عَلَى الْمُتَسَحِّرِينَ

“അത്താഴം ഒരനുഗ്രഹമാകുന്നു. അതിനാൽ ഒരു ഇറക്ക് വെള്ളം ഇറക്കിക്കൊണ്ടാണെങ്കിലും നിങ്ങൾ അത് ഉപേക്ഷിക്കാതിരിക്കുക. എന്തുകൊണ്ടെന്നാൽ അത്താഴം കഴിക്കുന്നവർക്ക് അല്ലാഹുവിന്റെ കാരുണ്യവും മലക്കുകളുടെ പ്രാർഥനയും ലഭിക്കുന്നതാണ്.”

അതിനാൽ കരുണാമയനായ രക്ഷിതാവ് നൽകുന്ന മഹത്തായ ഈ പ്രതിഫലത്തെ ഒരു സത്യവിശ്വാസി യാതൊരു കാരണവശാലും നഷ്ടപ്പെടുത്താതിരിക്കാൻ ശ്രദ്ധിക്കേണ്ടതാകുന്നു.

നബിﷺ പറഞ്ഞു:

نِعْمَ سَحُورُ الْمُؤْمِنِ التَّمْرُ

“ഒരു വിശ്വാസി കഴിക്കുന്ന ഏറ്റവും മികച്ച അത്താഴം കാരക്കയാകുന്നു.”(58)

ഇനി ഒരാൾക്ക് കാരക്ക ലഭിച്ചില്ലെങ്കിൽ ഒരിറക്ക് വെള്ളം കുടിച്ചിട്ടെങ്കിലും അത്താഴം കഴിക്കാൻ ശ്രമിക്കേണ്ടതാണ്.

### 3. അത്താഴം പിന്തിക്കൽ

പ്രഭാതോദയത്തിന്റെ തൊട്ടുമുമ്പുള്ള സമയത്തേക്ക് അത്താഴം പിന്തിക്കലാണ് സുന്നത്തായ രീതി. ഒരിക്കൽ നബിﷺയും സൈദുബ്നു സാബിത്ؓവും അത്താഴ ഭക്ഷണം കഴിക്കാനിരുന്നു. രണ്ടു

58. അബൂദാവൂദ്(2/303), ഇബ്നു ഹിബ്ബാൻ(223), ബൈഹകി(4/237) വ്യത്യസ്ത പരമ്പരകളിലൂടെ അബൂഹുറയ്റؓയിൽ നിന്നും ഉദ്ധരിച്ചു. പരമ്പര സ്വഹീഹാണ്.

പേരും അത്താഴത്തിൽ നിന്ന് വിരമിച്ച ശേഷം റസൂൽﷺ നമസ്കരിക്കാനായി എഴുന്നേറ്റു. അവർ അത്താഴം അവസാനിപ്പിച്ചതിനും നമസ്കാരം ആരംഭിച്ചതിനുമിടയിൽ വിശുദ്ധ ഖുർആനിൽനിന്ന് ഏകദേശം അമ്പത് സൂക്തങ്ങൾ ഓതാനുള്ള സമയം മാത്രമാണുണ്ടായിരുന്നത്.

അനസ്ﷺ നിവേദനം ചെയ്യുന്നു: സൈദുബ്നു സാബിത്ﷺ പറഞ്ഞു:

تَسَحَّرْنَا مَعَ النَّبِيِّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ، ثُمَّ قَامَ إِلَى الصَّلَاةِ، قُلْتُ: كَمْ كَانَ بَيْنَ الْأَذَانِ وَالسَّحُورِ؟ قَالَ قَدْرُ خَمْسِينَ آيَةً

"ഞങ്ങൾ റസൂലിﷺനൊപ്പം അത്താഴം കഴിച്ചു. പിന്നീട് നമസ്കരിക്കാൻ എഴുന്നേറ്റു. ഞാൻ ചോദിച്ചു: "അവ രണ്ടിനുമിടയ്ക്ക് എത്ര സമയമുണ്ടായിരുന്നു?". അദ്ദേഹം പറഞ്ഞു: "അമ്പത് ആയത്ത് ഓതാനുള്ള സമയം."(59)

ഒരാൾക്ക് പ്രഭാതോദയത്തെക്കുറിച്ച് സംശയമുണ്ടായാൽ ഉറപ്പാകുന്നതുവരെ തിന്നുകയും കുടിക്കുകയും ലൈംഗിക ബന്ധത്തിലേർപ്പെടുകയും ചെയ്യാവുന്നതാണ്. എന്തുകൊണ്ടെന്നാൽ അല്ലാഹുവും അവന്റെ ദൂതനും, വേർതിരിച്ച് മനസ്സിലാക്കാൻ സാധിക്കുന്ന സമയംവരെ തിന്നുകയും കുടിക്കുകയും ചെയ്യാൻ അനുവാദം നൽകിയിട്ടുണ്ട്. മാത്രമല്ല അബദ്ധവും മറന്നു പ്രവർത്തിക്കുന്നതും അല്ലാഹു പൊരുത്തപ്പെട്ടുതരുന്നതാണ്. സംശയമുള്ളയാൾ വ്യക്തമായി വേർതിരിച്ച് മനസ്സിലാക്കാൻ സാധിക്കാത്തവനാണ്. അതുകൊണ്ട് ഉറപ്പു ലഭിക്കുന്നതുവരെ അവന് ആഹാര പാനീയങ്ങൾ അനുഭവിക്കാവുന്നതാണ്.

### 4. അത്താഴത്തിന്റെ നിയമപരമായ വിധി

ഇക്കാരണങ്ങളാൽ നോമ്പെടുക്കാനുദ്ദേശിക്കുന്നവരോട് അത്താഴം കഴിക്കാൻ പ്രവാചകൻﷺ ശക്തമായ ഭാഷയിൽ കൽപിച്ചിട്ടുണ്ട്.

നബിﷺ പറയുന്നു:

مَنْ أَرَادَ أَنْ يَصُومَ فَلْيَتَسَحَّرْ بشيء

59. ബുഖാരി(4/118), മുസ്‌ലിം(1087).

“നോമ്പെടുക്കാനുദ്ദേശിക്കുന്നവർ എന്തെങ്കിലും അത്താഴമായി കഴിച്ചുകൊള്ളട്ടെ.”(60)

മറ്റൊരു ഹദീഥിൽ ഇങ്ങനെ കാണാം:

تَسَحَّرُوا فَإِنَّ فِي السَّحُورِ بَرَكَةً

“അത്താഴം കഴിക്കുക. നിശ്ചയമായും അത്താഴത്തിൽ അനുഗ്രഹമുണ്ട്.”(61)

പിന്നെ ഒരു സമുദായമെന്ന നിലയിൽ അത്താഴത്തിനു കൽപിക്കേണ്ട ‘പദവിയെ’ അവിടുന്ന് ഇപ്രകാരം വിശദീകരിച്ചു:

فَصْلُ مَا بَيْنَ صِيَامِنَا وَصِيَامِ أَهْلِ الْكِتَابِ أَكْلَةُ السَّحَرِ

“നമ്മുടെയും വേദക്കാരുടെയും നോമ്പുകൾക്കിടയിലെ വ്യത്യാസം അത്താഴ ഭക്ഷണമാകുന്നു.”

അതൊഴിവാക്കുന്നത് വിലക്കിക്കൊണ്ട് നബിﷺ പറഞ്ഞു:

السُّحُورُ أَكْلَةُ بَرَكَةٍ، فَلَا تَدَعُوهُ، وَلَوْ أَنْ يَجْرَعَ أَحَدُكُمْ جَرْعَةً مِنْ مَاءٍ، فَإِنَّ اللَّهَ عَزَّ وَجَلَّ وَمَلَائِكَتَهُ يُصَلُّونَ عَلَى الْمُتَسَحِّرِينَ

“അത്താഴം ഒരു അനുഗ്രഹമാകുന്നു. അതിനാൽ ഒരിറക്ക് വെള്ളം ഇറക്കിക്കൊണ്ടാണെങ്കിലും നിങ്ങൾ അത് ഉപേക്ഷിക്കാതിരിക്കുക. എന്തുകൊണ്ടെന്നാൽ അത്താഴം കഴിക്കുന്നവർക്ക് അല്ലാഹുവിന്റെ കാരുണ്യവും മലക്കുകളുടെ പ്രാർഥനയും ലഭിക്കുന്നതാണ്.”(62)

മറ്റൊരു ഹദീഥ് കാണുക:

---

60. ഇബ്നു അബീശൈബഃ(3/8), അഹ്മദ്(3/367), അബൂയഅ്ല(3/438), ബസ്സാർ(1/465) എന്നിവർ ശുറൈക്കിൽ നിന്നും, അദ്ദേഹം അബ്ദുല്ലാഹിബ്നു മുഹമ്മദിബ്നി അക്വീലിൽ നിന്നും, അദ്ദേഹം ജാബിറിﷺൽ നിന്നും ഉള്ള പരമ്പരയിലൂടെ ഉദ്ധരിച്ചു. ശുറൈക്ക് ദുർബലനാണ്. എന്നാൽ ഹാഫിള് *ഫത്ഹുൽ ബാരി*(4/140)യിൽ പ്രസ്താവിച്ചതുപോലെ സഈദ് ബ്നു മൻസൂർ അദ്ദേഹത്തിന്റെ *സുനനിൽ* ഉദ്ധരിച്ച മുർസലായ ഒരു ശാഹിദുണ്ട്. മറ്റൊരു ശാഹിദ് തുടർന്ന് വരുന്നുണ്ട്.

61. ബുഖാരി(4/120), മുസ്ലിം(1090) അനസിﷺൽ നിന്ന്.

62. ഇബ്നു അബീശൈബഃ(3/8), അഹ്മദ്(3/12, 3/44) എന്നിവർ അബൂസഈദിൽ ഖുദ്രിയ്യിﷺൽ നിന്ന് മൂന്ന് പരമ്പരകളിലൂടെ ഉദ്ധരിച്ചത്.

تَسَحَّرُوا وَلَوْ بِجَرْعَةِ مَاءٍ

"അൽപം വെള്ളം കുടിച്ചിട്ടാണെങ്കിലും നിങ്ങൾ അത്താഴം കഴിക്കുക."(63)

ഈ വിഷയത്തിലുള്ള നബിﷺയുടെ കൽപനകൾ മൂന്ന് കാരണങ്ങളാൽ നിർബന്ധതയെ സൂചിപ്പിക്കുന്നു എന്ന് കാണാനാകും.

1) അത്താഴം കഴിക്കാനുള്ള കൽപന.
2) അത്താഴം മുസ്‌ലിംകളുടെ നോമ്പിന്റെ അടയാളവും വേദക്കാരുടെ നോമ്പിൽ നിന്നും അതിനെ വേർതിരുക്കുന്ന ഘടകവുമാണെന്ന വിശദീകരണം.
3) അത്താഴം ഒഴിവാക്കുന്നത് വിലക്കിക്കൊണ്ടുള്ള നബിﷺയുടെ പ്രസ്താവന.

ഇവയത്രയും അത്താഴം നിർബന്ധമാണെന്നതിന്റെ വ്യക്തമായ തെളിവുകളും ശക്തമായ സാക്ഷ്യങ്ങളുമാകുന്നു.

വസ്തുത ഇതായിരിക്കെ അത്താഴം സുന്നത്താണെന്നതിന് ഇജ്മാഅ് ഉണ്ടെന്ന് ഹാഫിള് ഇബ്നുഹജർ*ﷺ* *ഫത്ഹുൽ ബാരി*(4/139)യിൽ രേഖപ്പെടുത്തിയത് ആശ്ചര്യകരമാണ്! അല്ലാഹുവാണ് കൂടുതൽ അറിയുന്നവൻ.

63. അബൂയഅ്‌ല(3340) അനസിﷺൽ നിന്ന്. അതിന്റെ പരമ്പരയിൽ ദുഅ്ഫുണ്ട്. ഇബ്നുഹിബ്ബാൻ(884) ഉദ്ധരിച്ച അബ്ദുല്ലാഹിബ്നു അംറിന്റെ ഹദീഥ് ഇതിന് സാക്ഷിനിൽക്കുന്നു. എന്നാൽ ഈ പരമ്പരയിൽ ക്വതാദയുടെ 'അൻഅന'യുണ്ട്. ഹദീഥ് ഹസനാണ്.

# 11. നോമ്പുകാരൻ വർജിക്കേണ്ട കാര്യങ്ങൾ

നോമ്പുകാരന്റെ അവയവങ്ങൾ പാപ കർമങ്ങളിൽനിന്നും നാവ് തെറി, കളവ്, കള്ളസാക്ഷ്യം തുടങ്ങിയവയിൽനിന്നും ആമാശയം അന്ന പാനീയങ്ങളിൽനിന്നും ഗുഹ്യാവയവങ്ങൾ അശ്ലീല പ്രവൃത്തികളിൽനിന്നും 'നോമ്പെടുക്കുമ്പോൾ' മാത്രമെ അവൻ യഥാർഥ നോമ്പുകാരനാവുകയുള്ളൂ. അത്തരക്കാർ സംസാരിച്ചാൽ തന്നെ തന്റെ നോമ്പിന് ക്ഷതം വരുത്തുന്ന വാക്കോ, പ്രവർത്തിച്ചാൽ നോമ്പിനെ ദുർബലമാക്കുന്ന പ്രവർത്തനങ്ങളോ അവരിൽനിന്നുണ്ടാകുന്നതല്ല.

ഇതാണ് അല്ലാഹു നിർദേശിച്ച യഥാർഥ നോമ്പ്. അഥവാ അവയവങ്ങൾ പാപപ്രവർത്തനങ്ങളിൽ നിന്നും ആമാശയം അന്ന പാനീയങ്ങളിൽനിന്നും വിട്ടുനിൽക്കുക. അല്ലാതെ തീറ്റയും കുടിയും ഭോഗവും മാത്രം നിയന്ത്രിച്ചതുകൊണ്ട് നോമ്പ് പൂർണമാകുകയില്ല. തീറ്റയും കുടിയും നോമ്പിനെ ദുർബലപ്പെടുത്തുന്നതുപോലെ പാപകർമങ്ങൾ നോമ്പിന്റെ പ്രതിഫലത്തെ നശിപ്പിക്കുകയും അതുകൊണ്ടുള്ള പ്രയോജനം ഇല്ലാതാക്കുകയും തത്ത്വത്തിൽ നോമ്പെടുക്കുന്നവനാണെങ്കിലും ഫലത്തിൽ അവനെ നോമ്പെടുക്കാത്തവരുടെ ഗണത്തിലാക്കിത്തീർക്കുകയും ചെയ്യുന്നതാണ്.

ശ്രേഷ്ഠവും ഉത്കൃഷ്ടവുമായ സ്വഭാവങ്ങളുൾക്കൊള്ളാനും ഹീനത്വം, മ്ലേച്ഛത, കാർക്കശ്യം തുടങ്ങിയ ദുർഗുണങ്ങളിൽനിന്ന് അകന്നുനിൽക്കാനും സത്യവിശ്വാസിയായ നോമ്പുകാരനോട് പ്രവാചക

ൻﷺ പ്രത്യേകം നിർദേശിച്ചിട്ടുണ്ട്. ഇത്തരം നീചവൃത്തികളിൽനിന്ന് അകന്നു നിൽക്കാൻ 'വിശ്വാസി' എല്ലായ്പോഴും കൽപിക്കപ്പെട്ടവനാണെങ്കിലും നോമ്പിന്റെ വേളയിൽ ഈ നിരോധനങ്ങൾക്ക് ഗൗരവം വർധിക്കുന്നു.

തന്റെ നോമ്പിന് ക്ഷതംവരുത്തുന്ന ദുർവൃത്തികളിൽനിന്ന് അകന്നുനിന്നാൽ മാത്രമെ നോമ്പുകാരന് നോമ്പിന്റെ പ്രതിഫലവും നോമ്പുകൊണ്ട് അല്ലാഹു വാഗ്ദാനം ചെയ്ത 'തഖ്‌വ'യും നേടിയെടുക്കാൻ സാധിക്കുകയുള്ളൂ. അല്ലാഹു പറയുന്നു:

﴿يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ كُتِبَ عَلَيۡكُمُ ٱلصِّيَامُ كَمَا كُتِبَ
عَلَى ٱلَّذِينَ مِن قَبۡلِكُمۡ لَعَلَّكُمۡ تَتَّقُونَ ١٨٣﴾

"സത്യവിശ്വാസികളേ, നിങ്ങൾക്ക് മുമ്പുള്ളവരോട് കൽപിച്ചിരുന്നത് പോലെ നിങ്ങൾക്കും നോമ്പ് നിർബന്ധമായി കൽപിക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ ദോഷബാധയെ സൂക്ഷിക്കുന്നതിനുവേണ്ടിയത്രെ അത്." (2:183)

മനുഷ്യമനസ്സ് ചെയ്യാൻ വെമ്പുന്ന ധാരാളം ദുഷ്പ്രവൃത്തികളിൽ നിന്നും നോമ്പ് അവനെ തടയിട്ടു നിർത്തുന്നതിനാൽ 'തഖ്‌വയിലേക്കുള്ള' മാർഗവും ഉപാധിയുമായി നോമ്പ് നിലകൊള്ളുന്നു. നോമ്പുകാരൻ നിർബന്ധമായും ഒഴിവാക്കേണ്ട ചില ദുഷ്പ്രവൃത്തികളെക്കുറിച്ച് വിശദീകരിക്കാം– അത്തരം പ്രവൃത്തികളിൽ ചെന്നുപെടാനല്ല, പ്രത്യുത അവ മനസ്സിലാക്കി തിരുത്താനും അവയിൽനിന്ന് രക്ഷനേടാനും വേണ്ടി മാത്രം. ഒരു കവി വചനം വളരെ ശ്രദ്ധേയമാണ്:

عَرَفْتُ الشَّرَّ لاَ لِلشَّرِّ لكنْ لتوقِّيه
وَمَنْ لَمْ يَعْرِفْ الخَيْرَ مِنَ الشَّرِّ يَقَعُ فِيهِ

*തിന്മ ഞാൻ പഠിച്ചു; തിന്മ പ്രവർത്തിക്കാനല്ല*
*തിന്മയിൽ നിന്നും രക്ഷനേടാൻ വേണ്ടി മാത്രം.*
*നന്മയിൽ നിന്നും തിന്മ വേർതിരിച്ചു–*
*മനസ്സിലാക്കാത്തവൻ തിന്മയിൽ പതിച്ചതു തന്നെ!*

**1. കള്ളസാക്ഷ്യം**

അബൂഹുറയ്റ ﵁ നവേദനം. നബിﷺ പറഞ്ഞു:

مَنْ لَمْ يَدَعْ قَوْلَ الزُّورِ وَالْعَمَلَ بِهِ فَلَيْسَ لِلَّهِ حَاجَةٌ فِي أَنْ يَدَعَ طَعَامَهُ وَشَرَابَهُ

“വ്യാജം പറയുന്നതും പ്രവർത്തിക്കുന്നതും ഒരാൾ ഒഴിവാക്കുന്നില്ലെങ്കിൽ അയാൾ അന്നപാനീയങ്ങൾ ഒഴിവാക്കുന്നതിൽ അല്ലാഹുവിന് യാതൊരു താൽപര്യവുമില്ല.”[64]

**2. അനാവശ്യവും അശ്ലീലവും**

അബൂഹുറയ്റ ﵁ നവേദനം. നബിﷺ പറഞ്ഞു:

لَيْسَ الصِّيَامُ مِنَ الأَكْلِ وَالشَّرَابِ، إِنَّمَا الصِّيَامُ مِنَ اللَّغْوِ وَالرَّفَثِ، فَإِنْ سَابَّكَ أَحَدٌ أَوْ جَهِلَ عَلَيْكَ فَقَلْ : إِنِّى صَائِمٌ، إِنِّى صَائِمٌ

“ആഹാര പാനീയങ്ങൾ വർജിക്കൽ മാത്രമല്ല നോമ്പ്. വ്യർഥവും മ്ലേഛവുമായ വാക്കുകൾ വർജിക്കലാണ് (യഥാർഥ) നോമ്പ്. നിന്നെ ആരെങ്കിലും ചീത്ത പറയുകയോ നിന്നോട് അവിവേകം കാണിക്കുകയോ ചെയ്താൽ ‘ഞാൻ നോമ്പുകാരനാണ്, ഞാൻ നോമ്പുകാരനാണ്’ എന്ന് (അവരോട്) പറയുക.”[65]

ഇതിനാൽ തന്നെ ഇത്തരം കുറ്റങ്ങളിൽ ഏർപ്പെടുന്നവരെ നബി ﷺ ശക്തമായ ഭാഷയിൽ താക്കീതു ചെയ്യുന്നതായി കാണാം. ഇഛാനുസരണം ഒന്നും പറയാത്ത നബിﷺ ഒരിക്കൽ പറഞ്ഞു:

رُبَّ صَائِمٍ حَظُّهُ مِنْ صِيَامِهِ الْجُوعُ وَالْعَطَشُ

“ധാരാളം നോമ്പുകാരുണ്ട്; നോമ്പുകൊണ്ട് അവർക്കു ലഭിക്കുന്ന മിച്ചം ദാഹവും വിശപ്പും മാത്രമാകുന്നു.”[66]

ഇതിനുള്ള കാരണം ഇത്തരം ദുർവൃത്തികളിൽ ഏർപ്പെടുന്നവർ

64. ബുഖാരി(4/99).
65. ഇബ്നു ഖുസൈമ(1996), ഹാകിം(1/430-431).
66. ഇബ്നു മാജഃ(1/539), ദാരിമി(2/211), അഹ്മദ്(2/441, 373), ബൈഹഖി(4/270) അബൂഹുറയ്റ﵁യിൽ നിന്ന്. അതിന്റെ പരമ്പര സ്വഹീഹാണ്.

അല്ലാഹു കൽപിച്ച നോമ്പിന്റെ ലക്ഷ്യവും യാഥാർഥ്യവും മനസ്സിലാക്കിയിട്ടില്ല എന്നതാണ്. അതിനാൽ അത്തരം ആളുകൾക്ക് അവരുടെ നോമ്പിന്റെ ഗുണവും ഫലവും തടഞ്ഞുകൊണ്ട് അല്ലാഹു ശിക്ഷ നൽകും.[67]

67. കാണുക: *അല്ലുഅ്‌ലുഉ വൽ മർജാൻ ഫീമത്തഫക്വ അലൈഹിശ്ശൈഖാനി*(707), *രിയാദുസ്സ്വാലിഹീൻ*(1215).

# 12. നോമ്പുകാരന് അനുവദനീയമായ കാര്യങ്ങൾ

അല്ലാഹു തന്റെ ദാസന്മാർക്ക് നന്മയും എളുപ്പവുമാണ് ഉദ്ദേശിക്കുന്നതെന്നും അവരെ പ്രയാസപ്പെടുത്താൻ അല്ലാഹു താൽപര്യപ്പെടുന്നില്ല എന്നതും വിശുദ്ധ ഖുർആനും തിരുസുന്നത്തും മനസ്സിലാക്കാൻ ഭാഗ്യം സിദ്ധിച്ച ഏതൊരാൾക്കും അജ്ഞാതമല്ലാത്ത വസ്തുതയാണ്. മഹാനായ പ്രവാചകൻ നോമ്പുകാർക്ക് അനവധി കാര്യങ്ങൾ ചെയ്യാൻ ഇളവനുവദിക്കുകയും അവ ചെയ്താൽ 'കുറ്റം' പറ്റുമോ എന്ന ധാരണ തന്നെ തിരുത്തുകയും ചെയ്തിരിക്കുന്നു. അത്തരം ചില കാര്യങ്ങൾ സലക്ഷ്യം താഴെ വിവരിക്കുന്നു:

### 1. വലിയ അശുദ്ധിയോടുകൂടി സുബ്ഹിനേരംവരെ കഴിയൽ

പലപ്പോഴും പ്രവാചകൻﷺ തന്റെ ഭാര്യമാരോട് ബന്ധപ്പെട്ടതുമൂലം വലിയ അശുദ്ധിക്കാരനാവുകയും അതേ നിലയിൽ പ്രഭാതത്തിൽ പ്രവേശിക്കുകയും ഉടനെ കുളിച്ച് അതേ നോമ്പ് തുടരുകയും ചെയ്യാറുണ്ടായിരുന്നു.

ആഇശ رضي الله عنها, ഉമ്മുസലമ رضي الله عنها എന്നിവർ നിവേദനം ചെയ്യുന്നു:

أَنَّ رَسُولَ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ كَانَ يُدْرِكُهُ الْفَجْرُ وَهُوَ جُنُبٌ مِنْ أَهْلِهِ ثُمَّ يَغْتَسِلُ وَيَصُومُ

"നബിﷺ ലൈംഗിക വേഴ്ച മൂലം (സ്വപ്ന സ്ഖലനംമൂലമല്ല)

വലിയ അശുദ്ധിക്കാരനാവുകയും അതേ നിലയിൽ പ്രഭാതത്തിൽ പ്രവേശിക്കുകയും പിന്നീട് കുളിച്ച് നോമ്പ് തുടരുകയും ചെയ്യാറുണ്ടായിരുന്നു."[68]

## 2. ദന്തശുദ്ധി വരുത്തൽ

لَوْلَا أَنْ أَشُقَّ عَلَى أُمَّتِي لَأَمَرْتُهُمْ بِالسِّوَاكِ عِنْدَ كُلِّ وُضُوءٍ

"എന്റെ സമൂഹത്തിന് പ്രയാസമുണ്ടാകുമെന്ന് ഞാൻ ഭയപ്പെട്ടില്ലായിരുന്നുവെങ്കിൽ വുദൂഇന്റെ വേളകളിലെല്ലാം ദന്തശുദ്ധി വരുത്താൻ ഞാൻ കൽപിക്കുമായിരുന്നു."[69]

ഈ ഹദീഥിൽ നബിﷺ നോമ്പുകാരനെന്നോ അല്ലാത്തവനെന്നോ പ്രത്യേകം പറഞ്ഞിട്ടില്ല. അതുകൊണ്ടുതന്നെ ദന്തശുദ്ധീകരണം നോമ്പുകാരനും അല്ലാത്തവനും വുദൂഇന്റെ വേളകളിലും നമസ്കാര സമയങ്ങളിലും ഒരുപോലെ സുന്നത്താണെന്ന് നമ്മെ പഠിപ്പിക്കുന്നു.[70]

## 3. വായകഴുകലും മൂക്കിൽ വെള്ളം കയറ്റിച്ചീറ്റലും

നബിﷺ നോമ്പുകാരനായിരിക്കുമ്പോൾ തന്നെ വായിൽ വെള്ളം കൊള്ളുകയും മൂക്കിൽ വെള്ളംകയറ്റിച്ചീറ്റുകയും ചെയ്യാറുണ്ടായിരുന്നു. പക്ഷേ, നോമ്പുകാരനോട് അവയിൽ അതിരുകവിയുന്നത് വിലക്കിയിട്ടുണ്ട്.

നബിﷺ പറഞ്ഞു:

....وَبَالِغْ فِي الاِسْتِنْشَاقِ إِلاَّ أَنْ تَكُونَ صَائِمًا

"....നീ മൂക്കിൽ വെള്ളം കയറ്റുമ്പോൾ അത് നന്നായി ചെയ്യുക; നോമ്പുകാരനല്ലെങ്കിൽ."[71]

## 4. ചുംബനവും ആലിംഗനവും

ആഇശ رضي الله عنها യിൽ നിന്നും ഈ വിഷയത്തിൽ സ്ഥിരപ്പെട്ട റിപ്പോർ

68. ബുഖാരി(4/123), മുസ്ലിം(1109).
69. ബുഖാരി(2/311), മുസ്ലിം(252).
70. ഇമാം ബുഖാരിയും ഇബ്നുഖുസൈമയും മറ്റും ഈ അഭിപ്രായക്കാരാണ്.
71. തിർമിദി(3/146), അബൂദാവൂദ്(2/308), അഹ്മദ്(4/32), ഇബ്നു അബീശൈബഃ(3/101), ഇബ്നു മാജഃ(407), നസാഇ(87) ലകീത് ബ്നു സ്വബ്റഃയിൽ നിന്ന്. അതിന്റെ പരമ്പര സ്വഹീഹാണ്.

ട്ടുകൾ കാണാം. അവർ പറയുന്നു:

كَانَ رَسُولُ اللَّه صَلَّى اللَّهُ عَلَيْهِ وَسَلَّمَ يُقَبِّلُ وَهُوَ صَائِمٌ يُبَاشِرُ وَهُوَ صَائِمٌ، وَلَكِنَّهُ كَانَ أَمْلَكَكُمْ لِإِرْبِهِ

"നബിﷺ നോമ്പുകാരനായിരിക്കുമ്പോൾ തന്നെ ചുംബിക്കുകയും ആലിംഗനം ചെയ്യുകയും ചെയ്യാറുണ്ടായിരുന്നു. പക്ഷേ, അവിടുന്ന് നിങ്ങളിൽ ഏറ്റവും ആത്മനിയന്ത്രണമുള്ള ആളായിരുന്നു."(72)

എന്നാൽ ഈ കാര്യങ്ങൾ വൃദ്ധർക്ക് അനുവദനീയവും യുവാക്കൾക്ക് അനഭിലഷണീയവുമാകുന്നു.

അംറുബ്നുൽ ആസ്ﷺവിൽ നിന്നും നിവേദനം. അദ്ദേഹം പറഞ്ഞു:

كُنَّا عِنْدَ النَّبِيِّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ، فَجَاءَ شَابٌّ، فَقَالَ: يَا رَسُولَ اللَّهِ أُقَبِّلُ وَأَنَا صَائِمٌ؟ قَالَ: لَا، فَجَاءَ شَيْخٌ فَقَالَ: أُقَبِّلُ وَأَنَا صَائِمٌ؟ قَالَ: نَعَمْ، قَالَ: فَنَظَرَ بَعْضُنَا إِلَى بَعْضٍ، فَقَالَ رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ: إِنَّ الشَّيْخَ يَمْلِكُ نَفْسَهُ

"ഞങ്ങൾ നബിﷺയുടെ സന്നിധിയിൽ ഇരിക്കുമ്പോൾ ഒരു യുവാവ് വന്ന് നബിﷺയോട് ചോദിച്ചു: 'പ്രവാചകരേ! നോമ്പുകാരനായിരിക്കുമ്പോൾ എനിക്ക് ചുംബിക്കുവാൻ അനുവാദമുണ്ടോ?' നബിﷺ പറഞ്ഞു: 'ഇല്ല!'. അധികം കഴിയുന്നതിനു മുമ്പ് ഒരു വൃദ്ധൻ വന്നു ചോദിച്ചു: "പ്രവാചകരേ! നോമ്പുകാരനായിരിക്കുമ്പോൾ എനിക്ക് ചുംബിക്കുവാൻ അനുവാദമുണ്ടോ?' നബിﷺ പറഞ്ഞു: 'അതെ!'. ഇതുകേട്ട് ഞങ്ങളിൽ ചിലർ ചിലരെ (ആശ്ചര്യത്തോടെ) നോക്കി. അപ്പോൾ നബിﷺ പറഞ്ഞു: 'നിശ്ചയം! വൃദ്ധന് തന്റെ ദേഹത്തെ നിയന്ത്രിക്കാൻ സാധിക്കും."(73)

72. ബുഖാരി(4/131), മുസ്ലിം(1106).

73. അഹ്മദ്(2/185, 221) ഇബ്നു ലുഹൈഅയിൽ നിന്നും, അദ്ദേഹം യസീദ് ബ്നു അബീ ഹബീബിൽ നിന്നും, ഖൈസ്വർ അത്തുജൈബിയിൽ നിന്നും, അദ്ദേഹം അബ്ദുല്ലാഹ് ബ്നു അംറ് ബ്നിൽ ആസ്ﷺ നിന്നും ഉള്ള പരമ്പരയിലൂടെ ഉദ്ധരിച്ചത്. ഇബ്നു ലുഹൈഅ കാരണം ഈ ഹദീഥ് ദഈഫാണ്. ഈ ഹദീഥിന് ത്വബ്റാനി *മുഅ്ജമുൽ കബീറി*(11040)ൽ ഹബീബ് ബ്നു അബീഥാബിതിൽ

### 5. ആഹാര പാനീയങ്ങളുടെ ഫലം ഉദ്ദേശിക്കാത്ത കുത്തിവെപ്പുകൾ[74]

ഇത്തരം കുത്തിവെപ്പുകളും പരിശോധനക്കായി രക്തമെടുക്കലും നോമ്പു മുറിയുന്ന കാര്യങ്ങളിൽ പെടുന്നില്ല. കൂടുതൽ വിശദീകരണം ശേഷം വരുന്നുണ്ട്.

### 6. കൊമ്പുവെക്കൽ

കൊമ്പുവെക്കൽ നോമ്പുമുറിക്കുന്ന കാര്യങ്ങളിൽ എണ്ണപ്പെട്ടതായിരുന്നു. പിന്നീട് ആ നിയമം ഒഴിവാക്കപ്പെടുകയും നോമ്പുകാരനായിരിക്കെ പ്രവാചകൻﷺ അത് നടത്തുകയും ചെയ്തിട്ടുണ്ട്. ഇബ്നു അബ്ബാസ്رضي الله عنه പറയുന്നു:

أَنَّ النَّبِيَّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ احْتَجَمَ وَهُوَ صَائِمٌ

“നബിﷺ നോമ്പുകാരനായിരിക്കെ കൊമ്പുവെച്ചിട്ടുണ്ട്.”[75]

### 7. ഭക്ഷണം രുചിച്ചുനോക്കൽ

തൊണ്ടയിലേക്ക് എത്തരുത് എന്ന നിബന്ധനയോടെ ഭക്ഷണത്തിന്റെ രുചി നോക്കൽ നോമ്പുകാരന് അനുവദനീയമാണ്. ഇബ്നു അബ്ബാസ്رضي الله عنهവിൽ നിന്നും നിവേദനം ചെയ്യപ്പെടുന്നു:

لاَ بَأْسَ أَنْ يَذُوقَ الخَلَّ أَوْ الشَّيْءَ مَا لَمْ يَدْخُلْ حَلْقَهُ وَهُوَ صَائِمٌ

“സുർക്കയോ മറ്റെന്തെങ്കിലും ഭക്ഷണ പദാർഥങ്ങളോ രുചിച്ചു നോക്കുന്നതിൽ വിരോധമില്ല; അത് തൊണ്ടവരെ എത്തിയാലൊഴികെ.”[76]

---

നിന്നും, അദ്ദേഹം മുജാഹിദിൽ നിന്നും, അദ്ദേഹം ഇബ്നു അബ്ബാസിرضي الله عنهൽ നിന്നും ഉദ്ധരിക്കുന്ന ഒരു ശാഹിദുണ്ട്. എന്നാൽ ഹബീബ് മുദല്ലിസാണ്. അദ്ദേഹം 'അൻഅന' നടത്തി. ഈ ഹദീഥ് ഹസനാണ്. വേറെ ചില പരമ്പരകളുമുണ്ടതിന്. കാണുക: *അൽഫകീഹു ലൽ മുതഫകിഹ്*(പുറങ്ങൾ 192–193).

74. കാണുക: ശൈഖ് അബ്ദുൽ അസീസിബ്നു ബാസിന്റെ *രിസാലതാനി മൂജസതാനി ഫിസ്സകാത്തി വസ്സിയാം*(പുറം 23).

75. ബുഖാരി(4/155–*ഫത്ഹുൽ ബാരി*). കാണുക: ഇബ്നു ശാഹീനിന്റെ *നാസിഖുൽ ഹദീഥി വ മൻസൂഖുഹു*(പുറങ്ങൾ 334–338).

76. ഇമാം ബുഖാരി(4/154–*ഫത്ഹുൽ ബാരി*) 'തഅ്ലീകാ'യി ഉദ്ധരിച്ചു. ഇബ്നു അബീശൈബഃ(3/47)യും ബൈഹകി(4/261)യും രണ്ട് പരമ്പരകളിലൂടെ ഇബ്നു അബ്ബാസിرضي الله عنهൽ നിന്നും ഉദ്ധരിച്ചു. അത് ഹസനാണ്. കാണുക: *തഗ്ലീകുത്തഅ്ലീക്*(3/151–152).

## 8. സുറുമയിടലും കണ്ണിൽ മരുന്ന് ഇറ്റിക്കലും

മരുന്നിന്റെയോ സുറുമയുടെയോ രുചി തൊണ്ടയിൽ എത്തിയാലും ഇവ രണ്ടും നോമ്പു മുറിക്കുന്ന കാര്യങ്ങളല്ല. ഈ അഭിപ്രായമാണ് ശൈഖുൽ ഇസ്‌ലാം ഇബ്‌നുതൈമിയ്യ തന്റെ *ഹഖീഖതുസ്സൗമ്* (നോമ്പിന്റെ യാഥാർഥ്യം) എന്ന കൃതിയിലും ഇബ്‌നുൽ ഖയ്യിം തന്റെ *സാദുൽ മആദി*ലും (പരലോകത്തേക്കുള്ള പാഥേയം) രേഖപ്പെടുത്തിയിട്ടുള്ളത്. ഇമാം ബുഖാരി തന്റെ *സ്വഹീഹി*ൽ രേഖപ്പെടുത്തുന്നു:

وَلَمْ يَرَ أَنَسٌ وَالْحَسَنُ وَإِبْرَاهِيمُ بِالْكُحْلِ لِلصَّائِمِ بَأْسًا

“സുറുമയിടുന്നത് നോമ്പുകാരന് കുഴപ്പമില്ലെന്ന പക്ഷക്കാരാണ് പ്രമുഖ പണ്ഡിതന്മാരായ ഹസൻ, അനസ്, ഇബ്‌റാഹീം എന്നിവർ.”[77]

## 9. കുളിയും വെള്ളം ദേഹത്ത് ഒഴിക്കലും

ഇമാം ബുഖാരി തന്റെ *ജാമിഉസ്സ്വഹീഹിൽ*[78] ‘നോമ്പുകാരന്റെ കുളി’ എന്ന ശീർഷകത്തിൽ ഒരു അധ്യായം തന്നെ കൊടുത്തിട്ടുണ്ട്.

(بَاب اغْتِسَالِ الصَّائِمِ)، وَبَلَّ ابْنُ عُمَرَ رَضِيَ اللَّهُ عَنْهُمَا ثَوْبًا فَأَلْقَاهُ عَلَيْهِ وَهُوَ صَائِمٌ، وَدَخَلَ الشَّعْبِيُّ الْحَمَّامَ وَهُوَ صَائِمٌ، وَقَالَ الْحَسَنُ: لَا بَأْسَ بِالْمَضْمَضَةِ وَالتَّبَرُّدِ لِلصَّائِمِ

അബ്ദുല്ലാഹിബ്നു ഉമർ നോമ്പുകാരനായിരിക്കുമ്പോൾ വസ്ത്രം നനച്ച് ദേഹത്ത് ഇടാറുണ്ടായിരുന്നു. ഇമാം ശഅ്ബി നോമ്പുകാരനായിരിക്കെ കുളിപ്പുരയിൽ കുളിക്കാനായി പോകാറുണ്ടായിരുന്നു. പ്രമുഖ താബിഈ പണ്ഡിതനായ ഹസൻ ബസ്വരി പറയുന്നു:

“വായിൽ വെള്ളം കയറ്റലും (കൊപ്ലിക്കൽ) തണുപ്പു കിട്ടാൻ ദേഹം നനക്കലും നോമ്പുകാരന്റെ നോമ്പിന് കുഴപ്പം വരുത്തുന്നത

77, 78. ബുഖാരി(4/154–*ഫത്ഹുൽ ബാരി*). ഞങ്ങളുടെ ഗുരു ശൈഖ് അൽബാനിയുടെ *മുഖ്തസ്വറു സ്വഹീഹിൽ ബുഖാരി*(451)യും ഹാഫിദിന്റെ *തഗ്‌ലീഖുത്തഅ്‌ലീകും* (3/152–153) കാണുക.

ല്ല."

كَانَ صَلَّى اللَّهُ عَلَيْهِ وَسَلَّمَ يَصُبُّ الْمَاءَ عَلَى رَأْسِهِ وَهُوَ صَائِمٌ مِنَ الْعَطَشِ أَوْ مِنَ الْحَرِّ

"നബിﷺ നോമ്പു വേളയിൽ ദാഹം കാരണത്താലും ചൂട് കാരണത്താലും ദേഹത്ത് വെള്ളം കോരിഒഴിക്കാറുണ്ടായിരുന്നു."(79)

79. അബൂദാവൂദ്(2365), അഹ്മദ്(5/376, 380, 408, 430). അതിന്റെ പരമ്പര സ്വഹീഹാണ്.

# 13. അല്ലാഹു
# എളുപ്പം ഉദ്ദേശിക്കുന്നു

### 1. യാത്രക്കാരൻ

യാത്രക്കാരന് നോമ്പെടുക്കാനും ഒഴിവാക്കാനുമുള്ള സ്വാതന്ത്ര്യം അല്ലാഹു അനുവദിച്ചുകൊടുത്ത കാര്യം അനേകം സ്വഹീഹായ ഹദീഥുകളിലൂടെ റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുള്ളതാണ്. ഇതേ കാര്യം വിശുദ്ധ ഖുർആൻ പരാമർശിച്ചത് വായനക്കാർ ഓർക്കുന്നുണ്ടാകുമല്ലോ. അല്ലാഹു പറയുന്നു:

﴿وَمَن كَانَ مَرِيضًا أَوْ عَلَىٰ سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ ۗ
يُرِيدُ ٱللَّهُ بِكُمُ ٱلْيُسْرَ وَلَا يُرِيدُ بِكُمُ ٱلْعُسْرَ﴾

"ആരെങ്കിലും രോഗിയാവുകയോ യാത്രയിലാവുകയോ ചെയ്താൽ പകരം അത്രയും എണ്ണം നോമ്പെടുക്കേണ്ടതാണ്. നിങ്ങൾക്ക് ആശ്വാസം വരുത്താനാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. നിങ്ങൾക്ക് ഞെരുക്കം വരുത്താൻ ഉദ്ദേശിക്കുന്നില്ല." (2:185)

ഹംസതുബ്നുൽ അംറിൽ അസ്‌ലമി‎ﷺ നബിﷺയോട് ചോദിച്ചു: "എനിക്ക് യാത്രയിൽ നോമ്പെടുക്കമോ?" പ്രവാചകൻﷺ പറഞ്ഞു:

صُمْ إِنْ شِئْتَ وَأَفْطِرْ إِنْ شِئْتَ

"നിനക്ക് നോമ്പെടുക്കാൻ താൽപര്യമുണ്ടെങ്കിൽ നോമ്പെടുക്കുക. നോമ്പൊഴിവാക്കാനാണ് താൽപര്യമെങ്കിൽ ഒഴിവാക്കുകയും ചെയ്യാം."(80)

അനസ്ബ്നു മാലിക്ؓവിൽ നിന്ന് നിവേദനം. അദ്ദേഹം പറഞ്ഞു:

كُنَّا نُسَافِرُ مَعَ النَّبِيِّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فَلَمْ يَعِبْ الصَّائِمُ عَلَى الْمُفْطِرِ وَلَا الْمُفْطِرُ عَلَى الصَّائِمِ

"ഞങ്ങൾ നബിﷺയോടൊപ്പം നിരവധി യാത്രകൾ ചെയ്തിട്ടുണ്ട്. അപ്പോൾ അവിടുന്ന് നോമ്പെടുക്കാത്തതിന്റെ പേരിൽ നോമ്പെടുത്തവരെയോ, നോമ്പെടുത്തതിന്റെ പേരിൽ നോമ്പെടുക്കാത്തവരെയോ തരം തിരിച്ച് ആക്ഷേപിച്ചിരുന്നില്ല."(81)

ഈ ഹദീഥുകൾ നോമ്പ് അനുഷ്ഠിക്കണമോ വേണ്ടയോ എന്ന് തെരഞ്ഞെടുക്കുവാനുള്ള സ്വാതന്ത്ര്യം നൽകുന്നുവെന്നതല്ലാതെ ഏതെങ്കിലുമൊന്ന് ശ്രേഷ്ഠമാണെന്ന് സൂചന നൽകുന്നില്ല. എന്നാൽ വ്യാപകാർഥമുള്ള മറ്റു ചില ഹദീഥുകളുടെ അടിസ്ഥാനത്തിൽ യാത്രക്കാരൻ നോമ്പൊഴിവാക്കുന്നതാണ് ഉത്തമം എന്ന് സ്ഥിരപ്പെടുന്നുണ്ട്. നബിﷺ പറഞ്ഞു:

إِنَّ اللَّهَ يُحِبُّ أَنْ تُؤْتَى رُخَصُهُ كَمَا يَكْرَهُ أَنْ تُؤْتَى مَعْصِيَتُهُ

"അല്ലാഹു അവനെ ധിക്കരിക്കുന്നത് വെറുക്കുന്നതുപോലെ അവന്റെ ഇളവുകൾ പ്രാവർത്തികമാക്കപ്പെടുന്നത് ഇഷ്ടപ്പെടുന്നു."(82)

മറ്റൊരു നിവേദനത്തിൽ:

كَمَا يُحِبُّ أَنْ تُؤْتَى عَزَائِمُهُ

"അല്ലാഹു അവന്റെ നിർബന്ധ കൽപനകൾ നടപ്പാക്കപ്പെടുന്നത് ഇഷ്ടപ്പെടുന്നതു പോലെ"(83) എന്നാണുള്ളത്.

---

80. ബുഖാരി(4/156), മുസ്ലിം(1121).
81. ബുഖാരി(4/163), മുസ്ലിം(1118).
82. അഹ്മദ്(2/108), ഇബ്നു ഹിബ്ബാൻ(2742) എന്നിവർ സ്വഹീഹായ സനദോടുകൂടി ഇബ്നു ഉമറിؓൽ നിന്ന് ഉദ്ധരിച്ചു.
83. ഇബ്നു ഹിബ്ബാൻ(354), ബസ്സാർ(990), ത്വബ്റാനി *മുഅ്ജമുൽ കബീറി*(11881)ലും സ്വഹീഹായ സനദോടുകൂടി ഇബ്നു അബ്ബാസിؓൽ നിന്ന് ഉദ്ധരിച്ചു.

പക്ഷേ, ഈ പറഞ്ഞ സ്വാതന്ത്ര്യം അദാഅ് (സമയത്ത്) ആയും ഖദാഅ് (സമയം കഴിഞ്ഞ്) ആയും നോമ്പെടുക്കാൻ പ്രത്യേക പ്രയാസമില്ലാത്തവർക്കായി പരിമിതപ്പെടുത്തേണ്ടത് അനിവാര്യമാണ്. എന്നാൽ മാത്രമെ 'സ്വാതന്ത്ര്യ'ത്തിന്റെ വിപരീതഫലം ഉണ്ടാക്കുന്ന സാഹചര്യം ഇല്ലാതിരിക്കൂ.

അബൂസഈദുൽ ഖുദ്‌രിؓയുടേതായി റിപ്പോർട്ട് ചെയ്യപ്പെട്ട അഭിപ്രായം ഈ കാര്യം സംശയത്തിനിടയില്ലാത്ത വിധം വ്യക്തമാക്കുന്നുണ്ട്. അദ്ദേഹം പറയുന്നു:

كَانُوا يَرَوْنَ أَنَّهُ مَنْ وَجَدَ قُوَّةً فَصَامَ فَحَسَنٌ وَمَنْ وَجَدَ ضَعْفًا فَأَفْطَرَ فَحَسَنٌ

"(യാത്രയിൽ) നോമ്പെടുക്കാൻ ശേഷിയുള്ളവർ നോമ്പനുഷ്ഠിക്കുന്നതും നോമ്പനുഷ്ഠിക്കാൻ സാധിക്കാത്തവർ നോമ്പനുഷ്ഠിക്കാതിരിക്കലുമാണ് പുണ്യകരം എന്ന അഭിപ്രായക്കാരായിരുന്നു സ്വഹാബികളെല്ലാം."(84)

ബഹുമാന്യനായ വായനക്കാരൻ ഒരുകാര്യം ഇവിടെ ശരിക്കും മനസ്സിലാക്കേണ്ടതുണ്ട്- അല്ലാഹു കാര്യങ്ങൾ യഥാവിധി മനസ്സിലാക്കുവാനും ഭക്തിയുടെയും നന്മയുടെയും മാർഗത്തിൽ ഉറച്ചു നിലകൊള്ളുവാനും നമുക്ക് ഭാഗ്യ തരട്ടെ- അഥവാ യാത്രയിൽ നോമ്പെടുക്കുന്നത് ഒരാളെ സംബന്ധിച്ച് പ്രയാസകരമായ കാര്യമാണെങ്കിൽ അത്തരം ആളുകൾ നോമ്പെടുക്കുന്നത് പുണ്യകരമല്ലെന്ന് മാത്രമല്ല, അവർ നോമ്പൊഴിവാക്കുന്നതാണ് അല്ലാഹുവിന്റെ പ്രീതി നേടാൻ ഏറെ സഹായകരം. ഒന്നിലധികം സ്വഹാബികളിൽനിന്നും നിവേദനം ചെയ്യപ്പെട്ട لَيْسَ مِنْ الْبِرِّ الصَّوْمُ فِي السَّفَرِ അഥവാ (യാത്രയിൽ നോമ്പനുഷ്ഠിക്കുന്നത് പുണ്യകരമല്ല)(85) എന്ന നബിവചനം മേൽ വിശദീകരണത്തെ സാക്ഷീകരിക്കുന്നു.

84. തിർമിദി(713), ബഗവി(1763) അബൂസഈദിൽ ഖുദ്‌രിയിؓൽ നിന്നും ഉദ്ധരിച്ചു. ഇതിന്റെ പരമ്പര - അൽ ജുറൈരിയ്യ് ഉണ്ടെങ്കിൽ പോലും - സ്വഹീഹാണ്. എന്നാൽ അൽ ഇജ്‌ലിയും മറ്റും പറഞ്ഞതുപോലെ അദ്ദേഹത്തിൽ നിന്നും അബ്ദുൽ അഅ്‌ല നിവേദനം ചെയ്യുന്നതാണ് ഏറ്റവും സ്വഹീഹായിട്ടുള്ളത്.
85. ബുഖാരി(4/161), മുസ്‌ലിം(1115) ജാബിരിؓൽ നിന്ന് ഉദ്ധരിച്ചു.

## ഒരു ഉണർത്തൽ (തിരുത്ത്)

നാം ജീവിക്കുന്ന ഇക്കാലഘട്ടത്തിൽ യാത്രയിൽ നോമ്പൊഴിവാക്കാൻ പാടില്ലെന്ന് ചിലയാളുകൾ തെറ്റിദ്ധരിച്ചിട്ടുണ്ട്. അവർ അല്ലാഹു അനുവദിച്ച ഇളവനുസരിച്ച് യാത്രയിൽ നോമ്പൊഴിവാക്കുന്നവരെ ആക്ഷേപിക്കാറു പോലുമുണ്ട്. മറ്റുചിലർ ഗതാഗത സൗകര്യങ്ങൾ വർധിക്കുകയും യാത്രാക്ലേശങ്ങൾ ലഘൂകരിക്കപ്പെടുകയും ചെയ്ത ഇക്കാലത്ത് നോമ്പെടുക്കുന്നതാണ് ഉത്തമം എന്ന വാദക്കാരാണ്. ദൃശ്യാദൃശ്യങ്ങളറിയുന്ന പ്രപഞ്ച നാഥന്റെ വചനങ്ങളിലേക്ക് ഇത്തരക്കാരുടെ ശ്രദ്ധ നാം ക്ഷണിക്കുകയാണ്. അല്ലാഹു പറയുന്നു:

﴿وَمَا كَانَ رَبُّكَ نَسِيًّا ﴿٦٤﴾﴾

"നിന്റെ നാഥൻ ഒന്നും മറന്നിട്ടില്ല." (19:64)

﴿وَٱللَّهُ يَعۡلَمُ وَأَنتُمۡ لَا تَعۡلَمُونَ ﴿٢٣٢﴾﴾

"അല്ലാഹു എല്ലാം മനസ്സിലാക്കുന്നു. നിങ്ങൾ ഒന്നും (യഥാവിധി) മനസ്സിലാക്കുന്നില്ല." (2:232)

യാത്രക്കാരനും രോഗിക്കും ഇളവ് അനുവദിച്ചുകൊണ്ട് അല്ലാഹു പറയുന്നതു തന്നെ

﴿يُرِيدُ ٱللَّهُ بِكُمُ ٱلۡيُسۡرَ وَلَا يُرِيدُ بِكُمُ ٱلۡعُسۡرَ﴾

"അല്ലാഹു നിങ്ങൾക്ക് എളുപ്പമാണ് ഉദ്ദേശിക്കുന്നത്, നിങ്ങളെ പ്രയാസപ്പെടുത്താൻ അവൻ ഉദ്ദേശിക്കുന്നില്ല" (2:85) എന്നാണ്. അഥവാ യാത്രക്കാരന് സുഖവും സൗകര്യവും ലഭിക്കാൻ തന്നെയാണ് ഈ ഇളവുകൾ അല്ലാഹു അനുവദിച്ചിട്ടുള്ളത്. ഇതിനെല്ലാമുപരി ഇസ്‌ലാം നമുക്ക് മതമായി നിശ്ചയിച്ചു തന്ന അല്ലാഹു തന്നെയാണ് സ്ഥല കാലങ്ങളുടെയും മനുഷ്യരടക്കമുള്ള സൃഷ്ടിജാലങ്ങളുടെയും സ്രഷ്ടാവ്. അതുകൊണ്ട് അവരുടെ ആവശ്യങ്ങളെക്കുറിച്ചും ആരെക്കാളും നന്നായി അറിയുന്നവൻ അവൻതന്നെയാകുന്നു. അല്ലാഹു പറഞ്ഞു:

﴿أَلَا يَعۡلَمُ مَنۡ خَلَقَ وَهُوَ ٱللَّطِيفُ ٱلۡخَبِيرُ ١٤﴾

"സൃഷ്ടിച്ചുണ്ടാക്കിയവൻ (എല്ലാം) അറിയുകയില്ലേ? അവൻ നിഗൂഢ രഹസ്യങ്ങൾ അറിയുന്നവനും സൂക്ഷ്മ ജ്ഞാനിയുമാകുന്നു." (67:14)

ഒരു കാര്യം അല്ലാഹുവോ അവന്റെ ദൂതനോ നടപടിക്രമമായി നിശ്ചയിച്ചുതന്നാൽ പിന്നെ അക്കാര്യത്തിൽ ഒരൊറ്റ മുസ്‌ലിമിനും താന്താങ്ങളുടെ ഇഷ്ടാനുസരണം പ്രവർത്തിക്കാൻ അവകാശമില്ലെന്ന കാര്യം ഓർമിപ്പിക്കാൻ വേണ്ടി മാത്രമാണ് ഈ വിഷയം ഇത്രയധികം വിശദീകരിച്ചത്. അല്ലാഹുവിന്റെ വിധി വന്നാൽ പിന്നെ പൂർവസൂരികളായ പണ്ഡിതന്മാർ പറഞ്ഞതുപോലെ;

﴿سَمِعۡنَا وَأَطَعۡنَاۖ غُفۡرَانَكَ رَبَّنَا وَإِلَيۡكَ ٱلۡمَصِيرُ ٢٨٥﴾

"നാഥാ! ഞങ്ങൾ കേട്ടു, അനുസരിച്ചു, നിന്റെ മാപ്പാണ് ഞങ്ങളുടെ തേട്ടം, നിന്നിലേക്കു തന്നെയാണ് മടക്കവും" (2:215) എന്നു പറയുന്നവരായിരിക്കും യഥാർഥ വിശ്വാസി.

## 2. രോഗി

രോഗിക്ക് 'എളുപ്പം' ലഭിക്കാനും രോഗത്തിന്റെ ദുരിതം ലഘൂകരിക്കാനും അതിലുപരി രോഗിയോടുള്ള അല്ലാഹുവിന്റെ കരുണയുടെ പേരിലും രോഗികൾക്ക് നോമ്പൊഴിവാക്കാൻ അല്ലാഹു അനുവാദം നൽകി. നോമ്പെടുക്കുന്നതുമൂലം രോഗശാന്തിക്ക് കാലതാമസം നേരിടുകയോ രോഗവർധന ഭയക്കുകയോ രോഗിക്ക് ശാരീരിക ക്ഷതം വരുത്തുകയോ ചെയ്യുന്ന തരത്തിലുള്ള രോഗങ്ങളുണ്ടാകുമ്പോഴാണ് അവർക്ക് നോമ്പൊഴിവാക്കാൻ അനുവാദമുള്ളത്.

## 3. ആർത്തവകാരിയും പ്രസവിച്ചുകിടക്കുന്നവളും

ആർത്തവകാരിക്കും പ്രസവരക്തം വന്നുകൊണ്ടിരിക്കുന്നവൾക്കും നോമ്പെടുക്കാൻ പാടില്ലെന്ന കാര്യത്തിൽ പണ്ഡിതലോകം ഏകാഭിപ്രായക്കാരാണ്. അവർ നോമ്പൊഴിവാക്കുകയും അശുദ്ധിയുടെ ഘട്ടം കഴിഞ്ഞശേഷം നോമ്പുകൾ ഖദാവീട്ടുകയുമാണ് വേണ്ടത്. അശുദ്ധിയുടെ ഘട്ടത്തിൽ അവർ നോമ്പെടുത്താൽ പോലും അത്

സാധുവാകുന്നതല്ല.

**4. വയോവൃദ്ധനും വയോവൃദ്ധയും**

ഇബ്നു അബ്ബാസ്ؓ പറയുന്നു:

الشَّيْخُ الْكَبِيرُ وَالْمَرْأَةُ الْكَبِيرَةُ لَا يَسْتَطِيعَانِ أَنْ يَصُومَا فَيُطْعِمَانِ مَكَانَ كُلِّ يَوْمٍ مِسْكِينًا

"വയോവൃദ്ധനും വയോവൃദ്ധക്കും നോമ്പെടുക്കാൻ സാധിക്കുകയില്ല. അതിനാൽ ഓരോ ദിവസത്തെ നോമ്പിനും പകരം അവർ ഒരു സാധുവിന് ആഹാരം നൽകേണ്ടതാണ്"(86)

ഇമാം ദാറക്വുത്നി(2/207) മൻസൂറിന്റെ പരമ്പരയിലൂടെ മുജാഹിദിؒൽനിന്ന് നിവേദനം ചെയ്യുന്നു:

﴿وَعَلَى ٱلَّذِينَ يُطِيقُونَهُۥ فِدْيَةٌ طَعَامُ مِسْكِينٍ ۖ﴾

'ഞെരുങ്ങിക്കൊണ്ടു മാത്രം അതിന് (നോമ്പിന്) സാധിക്കുന്നവർ ഒരു പാവപ്പെട്ടവനുള്ള ഭക്ഷണം പ്രായശ്ചിത്തമായി നൽകേണ്ടതാണ്' എന്ന ആയത്ത് ഓതിക്കൊണ്ട് ഇബ്നു അബ്ബാസ്ؓ പറഞ്ഞു:

هُوَ الشَّيْخُ الْكَبِيرُ الَّذِي لَا يَسْتَطِيعُ الصِّيَامَ فَيُفْطِر، وَيُطْعِمَانِ عَنْ كُلِّ يَوْمٍ مِسْكِينًا نِصْف صَاعٍ مِنْ حنطةٍ

"നോമ്പെടുക്കാൻ സാധിക്കാത്തതുമൂലം നോമ്പൊഴിവാക്കിയ വയോവൃദ്ധരാണ് ഈ പറഞ്ഞതിന്റെ ഉദ്ദേശം. അവർ ഓരോ ദിവസത്തിനും പകരം അര സ്വാഅ് ഗോതമ്പ് ഭക്ഷണം സാധുക്കൾക്ക് ആഹാരമായി നൽകേണ്ടതാകുന്നു."

അബൂഹുറയ്റؓയിൽ നിന്നും നിവേദനം:

مَنْ أَدْرَكَهُ الكبر فلم يستطيع أن يصوم رمضان، فعليه لكل يوم مدٌّ من قمح

86. ബുഖാരി(4505) കാണുക: *ശറഹുസ്സുന്നഃ*(6/316), *ഫത്ഹുൽ ബാരി*(8/180), *നെയ്ലുൽ ഔത്വാർ*(4/315), *ഇർവാഉൽ ഗലീൽ*(4/22-25). *അൽ ഇജ്മാഉ*(129)ൽ ഇബ്നുൽ മുൻദിൽ ഇവ്വിഷയകമായി ഇജ്മാഅ് തന്നെ ഉദ്ധരിക്കുന്നുണ്ട്.

"വാർധക്യം പിടിപെട്ടതു നിമിത്തം റമദാനിൽ വ്രതമനുഷ്ഠിക്കാൻ സാധിക്കാത്തവർ ഓരോ ദിവസത്തിനും ഒരു മുദ്ദ് ഗോതമ്പ് ഭക്ഷണം പാവപ്പെട്ടവർക്ക് നൽകേണ്ടതാകുന്നു."[87]

അനസ്ബ്നു മാലികിؓൽ നിന്ന് നിവേദനം:

أَنَّهُ ضَعُفَ عَنْ الصَّوْمِ عَاماً فَصَنَعَ جفنةَ ثَرِيدٍ وَدَعَا ثَلاَثِينَ مِسْكِيناً فَأَشْبَعَهُمْ

"ഒരു വർഷം റമദാനിൽ വ്രതമനുഷ്ഠിക്കുന്നതിന് അദ്ദേഹത്തിന് ക്ഷീണം തടസ്സമായി. അതിന് പ്രായശ്ചിത്തമായി 'സരീദി' (പ്രത്യേക തരം അറബി റൊട്ടി)ന്റെ തളിക തയാറാക്കുകയും മുപ്പത് സാധുക്കളെ വിളിച്ച് വയറുനിറയുംവരെ അവരെ ഭക്ഷിപ്പിക്കുകയും ചെയ്തു."[88]

## 5. ഗർഭിണിയും മുലയൂട്ടുന്നവളും

ദുർബല ജനവിഭാഗങ്ങൾക്ക് നോമ്പൊഴിവാക്കാൻ ഇളവനുവദിച്ചത് അല്ലാഹുവിന്റെ മഹത്തായ കാരുണ്യമാകുന്നു. ഇത്തരം ദുർബല വിഭാഗങ്ങളിൽ പെടുന്നവരാണ് ഗർഭിണികളും മുലയൂട്ടുന്നവരും.

അനസുബ്നു മാലിക്[89]ؓ പറയുന്നു:

غَارَتْ عَلَيْنَا خَيْلُ رَسُولِ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فَأَتَيْتُ رَسُولَ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فَوَجَدْتُهُ يَتَغَدَّى فَقَالَ: ادْنُ فَكُلْ. فَقُلْتُ: إِنِّي صَائِمٌ، فَقَالَ: ادْنُ أُحَدِّثْكَ عَنِ الصَّوْمِ أَوْ عَنِ الصِّيَامِ: إِنَّ اللَّهَ تَبَارَكَ

87. ദാറക്വുത്നി(2/208). അതിന്റെ പരമ്പരയിൽ അബ്ദുല്ലാഹ് ബ്നു സ്വാലിഹ് എന്നൊരാളുണ്ട്. അദ്ദേഹം ദഈഫാണ്. എന്നാൽ ഈ ഹദീഥിന് സാക്ഷിനിൽക്കുന്ന ഹദീഥുകളുണ്ട്.

88. ദാറക്വുത്നി(2/207). അതിന്റെ സനദ് സ്വഹീഹാണ്.

89. ഇദ്ദേഹം അൽ കഅ്ബിയ്യ് ആണ്. നബിﷺയുടെ പരിചാരകനായ അനസ് ബ്നു മാലിക് അൽ അൻസ്വാരിؓയല്ല. ബനൂ അബ്ദില്ലാഹിബ്നി കഅ്ബിൽപെട്ട ഒരാളാണിദ്ദേഹം. ബസ്വറയിൽ വന്ന് താമസിച്ചു. നബിﷺയിൽ നിന്ന് ഒരേയൊരു ഹദീഥ് മാത്രം നിവേദനം ചെയ്തു. അത് ഈ ഹദീഥാണ്. കാണുക: ഇബ്നു ഹജറിന്റെ *അൽ ഇസ്വാബഃ ഫീ തംഈസിസ്സ്വഹാബഃ*(1/114-115), ഹാഫിദ് ദഹബിയുടെ *തജ്രീദു അസ്മാഇസ്സ്വഹാബഃ*(1/31).

"നബിﷺയുടെ കുതിരപ്പട്ടാളം മധ്യാഹ്ന വിശ്രമത്തിനായി ഞങ്ങളുടെ താമസ സ്ഥലത്ത് എത്തിച്ചേർന്നു. ഉടനെ ഞാൻ നബിﷺയുടെ അടുത്തേക്ക് (കാണാനായി) ചെന്നു. അവിടുന്ന് അപ്പോൾ ഉച്ചഭക്ഷണം കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു. നബിﷺ പറഞ്ഞു: 'അടുത്തു വന്നിരുന്ന് ഭക്ഷണം കഴിക്കൂ'. ഞാൻ പറഞ്ഞു: 'ഞാൻ നോമ്പുകാരനാണ്'. അവിടുന്നു പഞ്ഞു: 'എന്നാൽ അടുത്തു വന്നിരിക്കൂ. നോമ്പിനെക്കുറിച്ച് ഞാൻ വിശദീകരിച്ചു തരാം' (തുടർന്ന് പറഞ്ഞു) 'അല്ലാഹു യാത്രക്കാരന് നമസ്കാരത്തിന്റെ പകുതിയും ഗർഭിണിക്കും മുലയൂട്ടുന്നവൾക്കും നോമ്പും ഒഴിവാക്കിക്കൊടുത്തിരിക്കുന്നു' അല്ലാഹു സത്യം. ഈ രണ്ടു വിഭാഗത്തെക്കുറിച്ചും നബിﷺ പറഞ്ഞു എന്നാണെന്റെ ഓർമ. അല്ലെങ്കിൽ ഒരാളെക്കുറിച്ചെങ്കിലും പറഞ്ഞിട്ടുണ്ട്. അന്ന് നബിﷺയോടൊപ്പം ഭക്ഷണം കഴിക്കാതിരുന്നത് അബദ്ധവും അവിവേകവുമായി ഞാനിന്ന് മനസ്സിലാക്കുന്നു."[90]

---

90. തിർമിദി(715), നസാഈ(4/180), അബൂദാവൂദ്(2408), ഇബ്നു മാജഃ(1667). ഇമാം തിർമിദി പറഞ്ഞതുപോലെ ഈ ഹദീഥിന്റെ സനദ് ഹസനാണ്.

# 14. നോമ്പുതുറക്കൽ

## 1. നോമ്പുതുറക്കേണ്ടതെപ്പോൾ?

﴿ثُمَّ أَتِمُّوا۟ ٱلصِّيَامَ إِلَى ٱلَّيْلِ ۚ﴾

"പിന്നെ നിങ്ങൾ രാത്രിവരെ നോമ്പ് പൂർത്തിയാക്കുക" എന്ന ഖുർആൻ വചനത്തിന്റെ താൽപര്യം രാത്രിയുടെ ആഗമനവും പകലിന്റെ പിൻവാങ്ങലും സൂര്യകിരണങ്ങളുടെ അസ്തമയവുമാണെന്ന് പ്രവാചകൻﷺ നൽകിയ വിശദീകരണം, തിരുചര്യ ജീവിതവ്രതമാക്കിയ വിശ്വാസികൾക്ക് വ്യക്തമാകും വിധത്തിൽ മുമ്പ് വിശദീകരിച്ചത് വായനക്കാർ  ഓർക്കുമല്ലോ.

പ്രിയ വായനക്കാരാ! ഇഫ്താർ സംബന്ധമായ തിരുമൊഴികൾ വായിക്കുകയും അവിടുത്തെ നിഷ്കൃഷ്ഠ നിലപാടുകളും നടപടിക്രമങ്ങളും മനസ്സിലാക്കുകയം സ്വഹാബികളുടെ പ്രവർത്തന രീതികളെക്കുറിച്ച് പഠിക്കുകയും ചെയ്ത നിലയ്ക്ക്, അവരെല്ലാം ചെയ്ത പോലെ നബിചര്യയോട് താദാത്മ്യം പ്രാപിക്കാൻ താങ്കളും പരിശ്രമിക്കുക.

വിശ്വപ്രസിദ്ധ ഹദീഥ് പണ്ഡിതൻ ഹാഫിദ് ഇബ്നു ഹജർ رحمه الله തന്റെ *ഫത്ഹുൽ ബാരിയി*(4/199)ലും ഹൈഥമി *മജ്മഉസ്സവാജിറി*(3/154)ലും  ശരിയാണെന്ന് എഴുതിയ ഒരു ഹദീഥ് ഇമാം അബ്ദുർറസാക് رحمه الله തന്റെ *മുസ്വന്നഫി*(7591)ൽ രേഖപ്പെടുത്തിയത് കാണുക: അംറിബ്നു മൈമൂനുൽ ഔദിൽനിന്ന് നിവേദനം. അദ്ദേഹം പറഞ്ഞു:

كَانَ أَصْحَابُ مُحَمَّدٍ صَلَّى اللهُ عَلَيْهِ وَسَلَّمَ أَسْرَعَ النَّاسِ إِفْطَاراً وَأَبْطَأَهُمْ سُحُوراً

“മുഹമ്മദ് നബിﷺയുടെ ശിഷ്യന്മാർ നോമ്പുതുറക്കുന്ന കാര്യത്തിൽ ധൃതി കാണിക്കുന്നവരും അത്താഴം താമസിപ്പിച്ച് കഴിക്കുന്നവരുമായിരുന്നു.”

**2. സമയമായാലുടൻ നോമ്പുതുറക്കൽ**

സത്യവിശ്വാസിയായ സുഹൃത്തേ, സൂര്യാസ്തമയം നിനക്ക് ബോധ്യമായാൽ വൈകാതെ നീ നോമ്പ് തുറക്കേണ്ടതാണ്. ആ സമയത്ത് ചക്രവാളത്തിൽ ബാക്കിയുള്ള ചുവപ്പുനിറം നീ കാര്യമാക്കേണ്ടതില്ല. ഇപ്രകാരം നീ പ്രവർത്തുക്കുമ്പോഴേ നിന്റെ പ്രവാചകനെﷺ നീ പിന്തുടരുന്നതായും ജൂത, ക്രിസ്തീയ മതാചാരങ്ങളോട് എതിരു പ്രവർത്തിച്ചതായും വിലയിരുത്തപ്പെടുകയുള്ളൂ. അവർ സൂര്യനസ്തമിക്കുന്ന നേരത്ത് നോമ്പുതുറക്കാതെ നക്ഷത്രങ്ങൾ തെളിഞ്ഞു കാണപ്പെടുന്ന നേരത്തേക്ക് അതിനെ പിന്തിക്കാറാണ് പതിവ്. എന്നാൽ നബിചര്യ അനുധാവനം ചെയ്യുന്നതിലൂടെ മതത്തിന്റെ അടയാളങ്ങളെ പ്രകടമാക്കാൻ നിനക്ക് സാധിക്കുന്നത് മാത്രമല്ല ഇരുവർഗവും (ജിന്നുകളും മനുഷ്യരും) ഒന്നടങ്കം സ്വീകരിക്കണമെന്ന് നാം ആഗ്രഹിക്കുന്ന സന്മാർഗ സരണി ലഭിച്ചതിലുള്ള അഭിമാനപ്രകടനവും കൂടി അതിലുണ്ട്.

തുടർന്നു വിവരിക്കുന്ന ഹദീഥുകൾ ഇക്കാര്യത്തെക്കുറിച്ച് നമുക്ക് കൂടുതൽ വിശദീകരണം നൽകുന്നതാണ്.

**ഒന്ന്. വേഗത്തിലുള്ള നോമ്പുതുറ നന്മയ്ക്ക് കാരണമാകുന്നു.**

സഹ്ലുബ്നു സഅദ്ﷺവിൽനിന്ന് നിവേദനം. നബിﷺ പറഞ്ഞു:

لَا يَزَالُ النَّاسُ بِخَيْرٍ مَا عَجَّلُوا الْفِطْرَ

“നോമ്പുതുറ വേഗത്തിലാക്കുന്ന കാലമത്രയും ജനങ്ങൾ ഖൈറി (സുഭിക്ഷത)യിലായിരിക്കുന്നതാണ്.”[91]

**രണ്ട്. വേഗം നോമ്പുതുറക്കുന്നത് നബിﷺയുടെ രീതിയാകുന്നു.**

മുസ്ലിം സമുദായം നോമ്പുതുറക്കുന്നത് വേഗത്തിലാക്കുന്ന

91. ബുഖാരി(4/173), മുസ്ലിം(1093).

കാലമത്രയും അവർ തിരുമേനിﷺയുടെ സുന്നത്തിലും സദ്വൃത്തരായ മുൻഗാമികളുടെ മാർഗത്തിലുമായിരിക്കുന്നതാണ്. അതിനെ അണപ്പല്ലുകൾ കൊണ്ടവർ കടിച്ചുപിടിച്ചിരിക്കുന്ന കാലമത്രയും ദൈവകൃപയാൽ ആർക്കുമവരെ പിഴപ്പിക്കുവാൻ സാധിക്കുന്നതല്ല.

സഅ്ലുബ്നു സഅദിﷺൽനിന്നും നിവേദനം. നബിﷺ പറഞ്ഞു:

لَا تَزَالُ أُمَّتِي عَلَى سُنَّتِي مَا لَمْ تَنْتَظِرْ بِفِطْرِهَا النُّجُومَ

"നോമ്പുതുറക്കുന്നത് നക്ഷത്രങ്ങൾ പ്രകടമാകുന്ന നേരംവരെ കാത്തിരിക്കാത്ത കാലത്തോളം എന്റെ സമുദായം എന്റെ മാർഗത്തിൽ നിലകൊള്ളുന്നവരായിരിക്കും."(92)

**മൂന്ന്. ശാപ കോപത്തിന്നിരയായവരും നോമ്പുതുറയും.**

മുസ്ലിംകൾ തങ്ങളുടെ പ്രവാചകന്റെ മാർഗമവലംബിക്കുകയും അദ്ദേഹത്തിന്റെ ചര്യ സ്വന്തം ജീവിതത്തിലൂടെ സംരക്ഷിക്കുകയും ചെയ്താൽ, അവർ ഗുണത്തിലാകുന്നതിനു പുറമെ ഇസ്ലാം അജയ്യമായും ആകർഷകമായും അവശേഷിക്കുന്നതാണ്. അപ്പോൾ അവർക്ക് പാശ്ചാത്യ, പൗരസ്ത്യ സമൂഹങ്ങളൂടെ വാലാകാതെയും കാറ്റിന്റെ ഗതിക്കനുസരിച്ച് നിലപാടു മാറ്റുന്ന 'വിടുവായി'കളായ നേതാക്കളുടെ നിഴലാകാതെയും നിലകൊള്ളാൻ സാധിക്കും എന്നത് മാത്രമല്ല, അന്ധകാര പാരാവാരത്തിൽ സന്മാർഗത്തിന്റെ വഴിവിളക്കുകളായും മാനവികതയുടെ മഹത്തായ മാതൃകകളായും അവർ മാറുന്നതാണ്.

അബൂഹുറയ്റﷺയിൽ നിന്ന് നിവേദനം. നബിﷺ പറഞ്ഞു:

لاَ يَزَالُ الدِّينُ ظَاهِرًا مَا عَجَّلَ النَّاسُ الْفِطْرَ، لأَنَّ الْيَهُودَ وَالنَّصَارَى يُؤَخِّرُونَ

"നോമ്പുതുറക്കുന്ന വിഷയത്തിൽ (സമയമായാലുടൻ) ധൃതി കാണിക്കുന്ന കാലത്തോളം ഇസ്ലാം പ്രകടമായി (അജയ്യമായി)

92. സ്വഹീഹായ സനദോടുകൂടി ഇബ്നു ഹിബ്ബാൻ(891) ഉദ്ധരിച്ചു. മുൻപുകഴിഞ്ഞതുപോലെ ബുഖാരിയിലും മുസ്ലിമിലും ഈ ഹദീഥിന്റെ മൂലമുണ്ട്. ശിയാക്കൾ ഈ കാര്യത്തിൽ ജൂത ക്രിസ്ത്യാനികളോട് യോജിച്ചിരിക്കുന്നു. അവരും നക്ഷത്രങ്ങൾ പ്രകടമാകുന്ന നേരംവരെ പിന്തിക്കാറാണ് പതിവ്. അല്ലാഹു നമ്മെയെല്ലാം അവരുടെ വഴികേടിൽ നിന്നും സംരക്ഷിക്കുമാറാകട്ടെ.

നിലകൊള്ളുന്നതാണ്. കാരണം ക്രിസ്ത്യാനികളും ജൂതരും അത് പിന്തിക്കുന്നവരാണ്."[93]

മുകളിൽ ഉദ്ധരിക്കപ്പെട്ട ഹദീഥുകളുടെ ആശയങ്ങളും അധ്യാപനങ്ങളും ഇങ്ങനെ സംഗ്രഹിക്കാം:

1. വാനിൽ ഇസ്‌ലാമിന്റെ വിജയപതാക പാറിക്കളിച്ച് ഇസ്‌ലാം അജയ്യമായി നിലനിൽക്കുന്നത് വേദക്കാരോടുള്ള നമ്മുടെ സാംസ്കാരിക വൈജാത്യത്തോട് കടപ്പെട്ടിരിക്കുന്നു. കിഴക്കിന്റെയോ പടിഞ്ഞാറിന്റെയോ ഒരു പതിപ്പാകാതെ തികച്ചും ദൈവത്തെ അനുസരിച്ചു ജീവിക്കുന്ന ഒരു സമൂഹമായി നിലനിൽക്കുമ്പോൾ മാത്രമെ മുസ്‌ലിം സമൂഹത്തിന് സകല നേട്ടങ്ങളും കൈവരിക്കുവാൻ സാധിക്കുകയുള്ളൂ. 'ക്രെംലിനി'ന്റെ ഭ്രമണത്തിനൊത്ത് കറങ്ങുന്ന ഗ്രഹമാകാതെയും 'വൈറ്റ് ഹൗസി'ന്റെ മേച്ചിൽ നിലങ്ങളിൽ അലഞ്ഞു നടക്കാതെയും പ്രശ്ന പരിഹാരങ്ങൾക്കായി 'ലണ്ടൻ' എന്ന 'ഖിബ്‌ല'യിലേക്ക് മുഖം തിരിക്കാതെയും ഒരുറച്ച വ്യതൃസ്ത സമൂഹമായി പരിവർത്തിക്കപ്പെടുമ്പോൾ മാത്രമെ ഇതര സമൂഹങ്ങളിൽനിന്ന് അവർക്ക് പേരും പെരുമയും നേടാൻ സാധിക്കുകയുള്ളൂ. വിശ്വാസ കാര്യങ്ങളിലും കർമാനുഷ്ഠാനങ്ങളിലും വിശുദ്ധ ഖുർആനിലേക്കും തിരുസുന്നത്തിലേക്കും സമ്പൂർണമായി മടങ്ങിയാൽ മാത്രമെ ഇതെല്ലാം ശരിയായിത്തീരുകയുള്ളൂ.

2. സമ്പൂർണമായി ഇസ്‌ലാം ഉൾക്കൊള്ളുക.

അല്ലാഹു പറയുന്നു:

﴿يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱدْخُلُوا۟ فِى ٱلسِّلْمِ كَآفَّةً﴾

"സത്യവിശ്വാസികളേ, ഇസ്‌ലാമിലേക്ക് നിങ്ങൾ സമ്പൂർണമായി പ്രവേശിക്കുക." (2:208)

കാതലായ പ്രശ്നങ്ങൾ, തൊലിപ്പുറത്തുള്ള പ്രശ്നങ്ങൾ എന്നൊക്കെ പറഞ്ഞ് ഇസ്‌ലാമിക നിയമങ്ങളെ വർഗീകരിക്കുന്നത് ആധുനികമായൊരു ജാഹിലിയ്യത്തും നൂതനരീതിയുമാകുന്നു. ഇത്തരം വാദഗതികൾകൊണ്ട് ഇതിന്റെ വക്താക്കൾ ലാക്കാക്കുന്നത് മുഖ്യപ്രശ്നങ്ങൾ എന്ന ചുഴിയിൽ പെടുത്തി മുസ്‌ലിംകളുടെ ചിന്താശേ

93. അബൂദാവൂദ്(2/305), ഇബ്നു ഹിബ്ബാൻ(224). ഇതിന്റെ സനദ് ഹസനാണ്.

ഷി ദുഷിപ്പിക്കുക എന്നത് മാത്രമാണ്.

വേദഗ്രന്ഥത്തിൽ നിന്നും തങ്ങൾക്ക് ഹിതകരമായത് സ്വീകരിക്കുകയും അപ്രിയമായതിനെ തിരസ്കരിക്കുകയും ചെയ്തിരുന്ന, അല്ലാഹുവിന്റെ കോപത്തിനിരയായ ജൂത സ്വഭാവത്തിലേക്കാണ് ഇതിന്റെ വേരുകൾ ചെന്നെത്തുന്നതെന്ന് ഈ വിഷയത്തെക്കുറിച്ച് സൂക്ഷ്മനിരീക്ഷണം നടത്തിയാൽ നമുക്ക് കണ്ടെത്താനാകും. എന്നാൽ ജൂത, ക്രിസ്തീയ ആചാര രീതികളോട് എതിരു പ്രവർത്തിക്കുവാൻ നാം കൽപിക്കപ്പെട്ടവരാണെന്നും അങ്ങനെ ചെയ്യുന്നതിന്റെ ഫലം ഇസ്‌ലാമിന്റെ അഭിമാനകരമായ നിലനിൽപാണെന്നും നാം മനസ്സിലാക്കിയല്ലോ.

വിശ്വാസികളെ പ്രബുദ്ധരാക്കുന്ന പ്രവൃത്തിയും പ്രബോധനവൃത്തിയും ഇഴകൾ വേർതിരിച്ചെടുക്കാൻ പറ്റാത്ത തരത്തിലുള്ളൊരു ബന്ധമാകുന്നു. അതുകൊണ്ട് അല്ലാഹുവിന്റെ മതചിഹ്നങ്ങൾക്കിടയിൽ വിവേചനം നടത്താനും വകതിരിച്ച് ചിലതിനെ ഉയർത്തികാട്ടി മറ്റുചിലതിനെ താഴ്ത്തിക്കെട്ടാനും – മുസ്‌ലിം ഉമ്മത്തിനെ വലയം ചെയ്തിരിക്കുന്ന തീക്ഷ്ണ പ്രശ്നങ്ങളുടെ പേരു പറഞ്ഞാണെങ്കിൽ പോലും– നമുക്ക് സാധ്യമല്ല. സമുദായത്തിന്റെ ഐക്യം തകർക്കുകയും കെട്ടുറപ്പ് ശിഥിലീകരിക്കുകയും ചെയ്ത പരമ പ്രധാന പ്രശ്നങ്ങൾ പരിഹരിക്കാനാണ് നാം പ്രധാന ശ്രമങ്ങൾ നടത്തേണ്ടതെന്നും അല്ലാതെ ഇത്തരം 'ബാലിശവും' 'ശാഖാപരവും' 'ഉപരിപ്ലവപരവും' 'വ്യത്യസ്ത വീക്ഷണ സാധ്യതയുള്ളതു'മായ പ്രശ്നങ്ങളുടെ പേരിൽ കശപിശ കൂടുകയല്ല വേണ്ടതെന്നും മേനിപറഞ്ഞു നടക്കുന്നവരോട് രാജിയാകാനും നമുക്കാവില്ല.

സൂര്യകിരണങ്ങൾ അസ്തമിക്കുന്ന മുറയ്ക്ക് നോമ്പ് തുറക്കാൻ തിടുക്കം കാണിക്കുന്നതിലാണ് പരിശുദ്ധ ഇസ്‌ലാമിന്റെ യശസ്സ് അവശേഷിക്കുന്നതെന്ന് നടേ വിവരിച്ച നിരവധി ഹദീഥുകളിൽ നിന്നും ഉൾക്കാഴ്ചയോടെ വിഷയങ്ങളെ വീക്ഷിക്കുന്ന വായനക്കാരന് മനസ്സിലായിരിക്കുമല്ലോ. എന്നാൽ ചിലയാളുകൾ പറഞ്ഞു നടക്കുന്നത് സൂര്യകിരണങ്ങൾ അസ്തമിച്ചയുടൻ നോമ്പുതുറക്കുന്നത് കുഴപ്പത്തി (ഫിത്നഃ)ന് കാരണമാണെന്നും ഈ തിരുസുന്നത്തിനെ പുനരുജ്ജീവിപ്പിക്കാനുള്ള ശ്രമവും അതിലേക്ക് ജനങ്ങളെ ക്ഷണിക്കലും തികഞ്ഞ വിവരക്കേടും വ്യക്തമായ വഴികേടുമാണെന്നും മുസ്‌ലിംകളെ മതത്തിൽ നിന്നകറ്റാനേ ഇത്തരം കാര്യങ്ങൾ ഉപകരി

ക്കൂ എന്നുമാണ്. കേവലം തർക്കപരവും ശാഖാപരവുമായ ഇത്തരം കാര്യങ്ങളിൽ മുസ്‌ലിംകളെ ഏകോപിപ്പിക്കാൻ സാധ്യമല്ലെന്നും അത്തരം വാദം തന്നെ വിലകുറഞ്ഞതും നിരർഥകവുമാണെന്നും പറയുന്നവരോട് നിങ്ങൾ അല്ലാഹുവിന്റെ മുമ്പിൽ കൊണ്ടുവരപ്പെടുന്നതിനെ കരുതിയിരിക്കുക എന്ന് മാത്രമാണ് പറയാനുള്ളത്.

## നാല്: മഗ്‌രിബ് നമസ്കാരത്തിന് മുമ്പ് നോമ്പ് തുറക്കൽ

നോമ്പ് തുറക്കുന്നതിൽ ധൃതികാണിക്കൽ മുൻകഴിഞ്ഞ പ്രവാചകന്മാരുടെ കൂടി സ്വഭാവമായതിനാൽ മഗ്‌രിബ് നമസ്കാരത്തിന് മുമ്പ് തന്നെ നബിﷺ നോമ്പ് തുറക്കാറുണ്ടായിരുന്നു.[94]

അബുദ്ദർദാഅ്‌ رضي الله عنه നിവേദനം ചെയ്യുന്നു:

ثَلاَثَةٌ مِنَ النُّبُوَّةِ: تَعْجِيلُ الإِفْطَارِ، وَتَأْخِيرُ السُّحُورِ، وَوَضْعُ الْيَدِ الْيُمْنَى عَلَى الْيُسْرَى فِي الصَّلاَةِ

“മൂന്ന് കാര്യങ്ങൾ പ്രവാചകത്വത്തിന്റെ അനിവാര്യ സ്വഭാവങ്ങളാണ്. നോമ്പുതുറക്കുവാൻ ധൃതികാണിക്കൽ, അത്താഴം പിന്തിക്കൽ, നമസ്കാരത്തിൽ വലതുകൈ ഇടതു കയ്യിന്റെമേൽ വെക്കൽ.”[95]

## 3. എന്തു കഴിച്ചുകൊണ്ട് നോമ്പു തുറക്കണം?

കാരക്ക കഴിച്ചുകൊണ്ട് നോമ്പു തുറക്കാനും കാരക്ക ലഭിച്ചില്ലെങ്കിൽ വെള്ളംകുടിച്ച് നോമ്പു തുറക്കാനും നബിﷺ പ്രേരിപ്പിക്കാറുണ്ടായിരുന്നു. പ്രവാചകന് സമുദായത്തോടുണ്ടായിരുന്ന ഗുണകാംക്ഷയും അവരുടെ നന്മയിലുണ്ടായിരുന്ന അത്യാർത്തിയും അനന്യമായ കൃപയുമാണ് ഈ നിർദേശത്തിലൂടെ നമുക്ക് കാണാൻ സാധിക്കുന്നത്. കാരണം ആമാശയം കാലിയായിരിക്കുന്ന വേളയിൽ ശരീരത്തിന് മധുരമുള്ള എന്തെങ്കിലും (ആദ്യമായി) നൽകുന്നത് ശരീരം അത് സ്വീകരിക്കുന്നതിനും അവയവങ്ങൾ അത് പ്രയോജനപ്പെടുത്തുന്നതിനും സഹായകരമാണ്. വിശിഷ്യാ ശരീരം ആരോഗ്യപൂർണമാണെങ്കിൽ അതിലൂടെ ഊർജ സമ്പാദനം നടത്തി ശരീരം ശക്തി സംഭരിക്കുന്നതാണ്. വെള്ളത്തെക്കുറിച്ചാണെങ്കിൽ, നോമ്പുകാര

94. അഹ്മദ്(3/164), അബൂദാവൂദ്(2356) ഹസനായ സനദോടുകൂടി അനസിرضي الله عنهൽ നിന്ന്.

95. *മജ്മഇ*(2/205)ലുള്ളതുപോലെ ത്വബ്റാനി *മുഅ്ജമുൽ കബീറി*ൽ ഉദ്ധരിച്ചു.

ണം ശരീരത്തിന് ചെറിയ തരത്തിലുള്ള ജലകമ്മി (വരൾച്ച) അനുഭപ്പെടുന്നു. അതിനാൽ തുടക്കത്തിൽ അല്പം വെള്ളം നൽകി ശരീരത്തെ തണുപ്പിച്ചാൽ പിന്നീട് കഴിക്കുന്ന ആഹാരങ്ങളോട് ശരീരം ആരോഗ്യകരമായി പ്രതികരിക്കാൻ അത് സഹായകമാണ്. ലോകർക്കാകമാനം അനുഗ്രഹമായി മുഹമ്മദ്ﷺയെ നിയോഗിച്ച ലോകനാഥൻ നബിﷺയെ പരിചയപ്പെടുത്തിയത് ഇപ്രകാരം വായിക്കാം.

﴿لَقَدْ جَآءَكُمْ رَسُولٌ مِّنْ أَنفُسِكُمْ عَزِيزٌ عَلَيْهِ مَا عَنِتُّمْ حَرِيصٌ عَلَيْكُم بِٱلْمُؤْمِنِينَ رَءُوفٌ رَّحِيمٌ ﴿١٢٨﴾﴾

“തീർച്ചയായും നിങ്ങൾക്കിതാ നിങ്ങളിൽ നിന്നുതന്നെയുള്ള ഒരു ദൂതൻവന്നിരിക്കുന്നു. നിങ്ങൾ കഷ്ടപ്പെടുന്നത് സഹിക്കാൻ കഴിയാത്തവനും നിങ്ങളുടെ കാര്യത്തിൽ അതീവ താല്പര്യമുള്ളവനും സത്യവിശ്വാസികളോട് അത്യന്തം ദയാലുവും കാരുണ്യവാനുമാണ് അദ്ദേഹം.” (9:128)

നല്ലവനായ സുഹൃത്തേ; ഇതിലുപരി വെള്ളത്തിനും കാരക്കക്കും മനഃസംസ്കരണ കാര്യത്തിൽ സ്വാധീനം ചെലുത്താനാതുകുന്ന ചില സിദ്ധികളും സവിശേഷതകളുമുണ്ടെന്നത് ഒരു യാഥാർഥ്യമാണ്. പക്ഷേ, നബിചര്യ മുറുകെ പിടിക്കുന്നവർക്ക് മാത്രമെ ഇത് മനസ്സിലാക്കാൻ സാധിക്കൂ എന്നുമാത്രം.

അനസ്رضي الله عنه പ്രസ്താവിക്കുന്നു:

كَانَ رَسُولُ اللَّه صَلَّى الله عَلَيْه وَسَلَّمَ يُفْطِرُ عَلَى رُطَبَات قَبْلَ أَنْ يُصَلِّيَ، فَإِنْ لَمْ يَكُنْ رُطَبَاتٌ، فَتَمَرَاتٌ، فَإِنْ لَمْ يَكُنْ تَمَرَاتٌ، حَسَا حَسَوَاتٍ مِنْ مَاءٍ

“പകുതി പാകമായ ഈത്തപ്പഴം കഴിച്ച് നമസ്കാരത്തിന് മുമ്പേ നോമ്പു തുറക്കുകയായിരുന്നു നബിﷺയുടെ പതിവ്. അതില്ലെങ്കിൽ കാരക്കകൊണ്ടും. അതുമില്ലെങ്കിൽ തിരുമേനി ഏതാനും ഇറക്ക് വെള്ളം കുടിക്കും.”(96)

96. അഹ്മദ്(3/163), അബൂദാവൂദ്(2/306), ഇബ്നു ഖുസൈമഃ(3/277,278), തിർമിദി(3/70) അനസിرضي الله عنهൽ നിന്നും രണ്ട് വഴികളിലൂടെ. പരമ്പര സ്വഹീഹാണ്.

## 4. നോമ്പുതുറക്കുമ്പോൾ പറയേണ്ടത്

നോമ്പുകാരനായ സുഹൃത്തേ, - നബി ചര്യയനുസരിച്ച് ജീവിതം ചിട്ടപ്പെടുത്താൻ നമുക്കെല്ലാവർക്കും അല്ലാഹു ഭാഗ്യം തരട്ടെ- താങ്കൾക്കും മറ്റെല്ലാ നോമ്പുകാർക്കും ഉറപ്പായും ഉത്തരം ചെയ്യപ്പെടുന്ന ഒരു പ്രാർഥനയുള്ളതിനാൽ അത് മുതലെടുക്കാൻ ശ്രമിക്കുകയും ഉത്തരം ലഭിക്കുമെന്ന ദൃഢവിശ്വാസത്തോടെ പ്രാർഥനാ നിരതനാവുകയും ചെയ്യുക. അലസവും അശ്രദ്ധവുമായ മനസ്സിന്റെ തേട്ടം അല്ലാഹു ചെവികൊള്ളില്ലെന്ന ബോധത്തോടെ കാര്യം നീ മനസ്സിലാക്കി എല്ലാ നന്മക്കും വേണ്ടി പ്രാർഥിച്ചുകൊണ്ടിരിക്കുക. തദ്ഫലമായി ദ്വിലോക രക്ഷയും ശാന്തിയും നിനക്ക് ലഭിച്ചേക്കാം.

അബൂഹുറയ്റﷺ നിവേദനം ചെയ്യുന്നു: നബിﷺ പറഞ്ഞു:

ثَلَاثُ دَعْوَاتٍ مُسْتَجَابَاتٍ: دَعْوَةُ الصَّائِمِ، وَدَعْوَةُ الْمُسَافِرِ، وَدَعْوَةُ الْمَظْلُومِ

"ഉറപ്പായും ഉത്തരം നൽകപ്പെടുന്ന മൂന്ന് പ്രാർഥനകളുണ്ട്. നോമ്പുകാരന്റെ പ്രാർഥന, മർദിതന്റെ പ്രാർഥന, പിന്നെ യാത്രക്കാരന്റെ പ്രാർഥനയും."[97]

തിരസ്കരിക്കപ്പെടാത്ത ഈ പ്രാർഥന നോമ്പുതുറക്കുന്ന വേളയിലുള്ള പ്രാർഥനയാണെന്ന് അബൂഹുറയ്റﷺവിൽനിന്നും നിവേദനം ചെയ്യപ്പെട്ട ഹദീസ് സൂചന നൽകുന്നു.

നബിﷺ പറഞ്ഞു:

ثَلَاثٌ لَا تُرَدُّ دَعْوَتُهُمْ: الصَّائِمُ حِيْنَ يُفْطِرُ، وَالإِمَامُ العَادِلُ، وَدَعْوَةُ الْمَظْلُومِ

"മൂന്നുകൂട്ടരുടെ പ്രാർഥനകൾ തള്ളപ്പെടുന്നതല്ല. നോമ്പുതുറക്കുന്ന നേരത്ത് നോമ്പുകാരൻ നടത്തുന്ന പ്രാർഥനയും നീതിമാനായ ഭരണാധികാരിയുടെ പ്രാർഥനയും മർദിതന്റെ പ്രാർഥനയും."[98]

97. ഉകൈലി *ദുഅഫാഇ*(1/72)ലും അബൂ മുസ്ലിം അൽ കുജ്ജി ജുസ്ഉ അബീഹുറയ്റയിലും ജുസ്ഉൽ അൻസ്വാരിയിലും ഉദ്ധരിച്ചു.

98. തിർമിദി(2528), ഇബ്നു മാജഃ(1752), ഇബ്നു ഹിബ്ബാൻ(2407). ബൂസ്വീരി(2/81) പറഞ്ഞു: "ഈ പരമ്പര സ്വഹീഹാണ്. നിവേദകൻമാർ വിശ്വസ്ഥരാണ്."

അബ്ദുല്ലാഹിബ്നു അംറുബ്നുൽ ആസ്ﷺവിൽനിന്നും നിവേദനം: നബിﷺ പറഞ്ഞു:

إِنَّ لِلصَّائِمِ عِنْدَ فِطْرِهِ لَدَعْوَةً مَا تُرَدُّ

"തീർച്ചയായും നോമ്പുകാരന് നോമ്പുതുറക്കുന്നവേളയിൽ തള്ളപ്പെടാത്ത ഒരു പ്രാർഥനയുണ്ട്."(99)

നബിﷺയിൽ നിന്നും ശരിയായ പരമ്പരയിലൂടെ റിപ്പോർട്ട് ചെയ്യപ്പെട്ട താഴെ കാണുന്ന പ്രാർഥനയാണ് അന്നേരത്തെ പ്രാർഥനകളിൽ ഏറ്റവും ശ്രേഷ്ഠമായത്. നോമ്പുതുറക്കുന്ന വേളയിൽ തിരുമേനി ﷺ ഇപ്രകാരം പറയാറുണ്ടായിരുന്നു:

ذَهَبَ الظَّمَأُ وَابْتَلَّتِ الْعُرُوقُ، وَثَبَتَ الأَجْرُ إِنْ شَاءَ اللَّهُ

"ഞരമ്പുകൾ നനയുകയും ദാഹം ശമിക്കുകയുംചെയ്തു. അല്ലാഹു ഇഛരിച്ചെങ്കിൽ പ്രതിഫലം സ്ഥിരപ്പെടുകയും ചെയ്തിരിക്കുന്നു."(100)

### 5. നോമ്പുള്ളവന് ആഹാരം നൽകൽ

സുഹൃത്തേ, അല്ലാഹു താങ്കൾക്ക് അനുഗ്രഹം ചൊരിയുകയും ഭക്തിപൂർണമായ പ്രവർത്തനങ്ങളിൽ ഏർപ്പെടാൻ ഭാഗ്യം നൽകുകയും ചെയ്യട്ടെ. നോമ്പ് തുറപ്പിക്കുന്നതിന് ധാരാളം പുണ്യങ്ങളും മഹത്തായ പ്രതിഫലങ്ങളുമുള്ളതിനാൽ മറ്റുള്ളവരെ നോമ്പു തുറപ്പിക്കാൻ നീ പ്രയത്നിക്കുക.

നബിﷺ പറഞ്ഞു:

مَنْ فَطَّرَ صَائِمًا كَانَ لَهُ مِثْلُ أَجْرِهِ غَيْر أَنَّهُ مِنْ غَيْرِ لَا يُنْقِصُ مِنْ أَجْرِ الصَّائِمِ شَيْئًا

---

99. ഇബ്നു മാജഃ(1/557), ഹാകിം(1/422), ഇബ്നുസ്സുന്നി(128), ത്വയാലിസി(299) എന്നിവർ രണ്ട് പരമ്പരയിലൂടെ.

100. അബൂദാവൂദ്(2/306), ബൈഹകി(4/239), ഹാകിം(1/422), ഇബ്നുസ്സുന്നി(128), നസാഇ *അമലുൽ യൗമി വല്ലൈല്ലഃ*(269)യിൽ, ദാറകുത്നി(2/185) അദ്ദേഹം പറഞ്ഞു: "സനദ് ഹസനാണ്." ഞങ്ങൾ(സലീമുൽ ഹിലാലി, ഹലബി) പറയുന്നു: "അത് അദ്ദേഹം പറഞ്ഞതുപേലെയാണ്."

"ആരെങ്കിലും നോമ്പുള്ളവന് നോമ്പു തുറക്കാനുള്ള ഭക്ഷണം നൽകിയാൽ നോമ്പുകാരന് ലഭിക്കുന്നതിന് തുല്യമായ പ്രതിഫലം ആഹാരം നൽകിയവനും ലഭിക്കുന്നതാണ്. എന്നാൽ ഇത് നോമ്പു കാരന്റെ പ്രതിഫലത്തിൽ കുറവൊട്ടുംവരുത്തുന്നതുമല്ല."(101)

സത്യവിശ്വാസിയായ നോമ്പുകാരനെ മറ്റൊരാൾ നോമ്പു തുറക്കാനുള്ള പാർട്ടിയിലേക്ക് ക്ഷണിച്ചാൽ ആ ക്ഷണം സ്വീകരിച്ച് അതിൽ പങ്കെടുക്കൽ അവന് നിർബന്ധമാണ്. ആരെങ്കിലും തന്റെ മുസ്‌ലിമായ സഹോദരന്റെ ക്ഷണം നിരസിച്ചാൽ അവൻ പ്രവാചകﷺ നോടാണ് ധിക്കാരം കാണിച്ചിരിക്കുന്നത്. ക്ഷണം സ്വീകരിച്ച് മറ്റൊരാളുടെ ഭക്ഷണം കഴിച്ച് നോമ്പുതുറക്കുന്നത് അവന്റെ പ്രതിഫലത്തിന് കോട്ടം വരുത്തുകയോ പുണ്യങ്ങളെ പാഴാക്കുകയോ ഇല്ലെന്ന് അവൻ മനസ്സിലാക്കേണ്ടതാണ്. ഭക്ഷണ ശേഷം ക്ഷണിക്കപ്പെട്ട അതിഥി ആതിഥേയന് വേണ്ടി, ഹദീഥുകളിൽ വന്ന ഏതെങ്കിലും ഒരു പ്രാർഥന നടത്തുന്നത് പുണ്യകരമാണ്. അത്തരം പ്രാർഥനകളിൽ ചിലത് താഴെ കൊടുക്കുന്നു:

أَكَلَ طَعَامَكُمُ الأَبْرَارُ، وَصَلَّتْ عَلَيْكُمُ الْمَلاَئِكَةُ، وَأَفْطَرَ عِنْدَكُمُ الصَّائِمُونَ

1) "നോമ്പുകാർ നിങ്ങളുടെ അടുക്കൽവെച്ച് നോമ്പു തുറന്നിരിക്കുന്നു, പുണ്യവാന്മാർ നിങ്ങളുടെ ഭക്ഷണം കഴിക്കുകയും മലക്കുകൾ നിങ്ങൾക്കായി പ്രാർഥിക്കുകയും ചെയ്തിരിക്കുന്നു."(102)

اللَّهُمَّ أَطْعِمْ مَنْ أَطْعَمَنِي ، وَأَسْقِ مَنْ أَسْقَانِي

2) "അല്ലാഹുവേ, ഞങ്ങളെ ആഹരിപ്പിച്ചവർക്ക് നീയും അന്നം നൽകേണമേ, ഞങ്ങൾക്ക് കുടിനീര് നൽകിയവർക്ക് നീയും കുടിനീ

101. അഹ്മദ്(4/114-116, 5/192), തിർമിദി(804), ഇബ്നു മാജഃ(1746), ഇബ്നു ഹിബ്ബാൻ (895), തിർമിദി സ്വഹീഹാണെന്ന് പറഞ്ഞു. അത് അദ്ദേഹം പറഞ്ഞതുപേലെയാണ്.

102. ഇബ്നു അബീശൈബഃ(3/100), അഹ്മദ്(3/118), നസാഇ *അമലുൽ യൗമി വല്ലൈല്ലഃ*(268)യിൽ, അബ്ദുർറസാക്(4/311) പലമാർഗങ്ങളിലൂടെ ഉദ്ധരിച്ചത്.

**ശ്രദ്ധക്ക്:** ചിലയാളുകൾ ഈ ഹദീഥിൽ ഇപ്രകാരം കൂടി ചേർത്തു പറയാറുണ്ട്: "വദകറകുമുല്ലാഹു ഫീമൻ ഇൻദഹൂ". എന്നാൽ അതിന് യാതൊരു അടിസ്ഥാനവുമില്ല.

ര് നൽകേണമേ.”[103]

اللَّهُمَّ بَارِكْ لَهُمْ فِي مَا رَزَقْتَهُمْ وَاغْفِرْ لَهُمْ وَارْحَمْهُمْ

3) “അല്ലാഹുവേ, നീ അവർക്ക് പൊറുത്തു കൊടുക്കുകയും അവരെ അനുഗ്രഹിക്കുകയും അവർക്ക് നൽകിയതിൽ അനുഗ്രഹം ചൊരിയുകയും ചെയ്യേണമേ.”[104]

103. മുസ്ലിം(2055) മിക്ദാദിﷻൽ നിന്നും ഉദ്ധരിച്ചു.

104. മുസ്ലിം(2042) അബ്ദുല്ലാഹിബ്നു ബസ്റിﷻൽ നിന്നും ഉദ്ധരിച്ചു.

# 15. നോമ്പിനെ ദുർബലപ്പെടുത്തുന്ന കാര്യങ്ങൾ

നോമ്പുള്ള വ്യക്തി നിർബന്ധമായും വർജിക്കേണ്ട ചില സംഗതികളുണ്ട്. കാരണം അത്തരം പ്രവർത്തനങ്ങളിലേർപ്പെടുന്നത്മൂലം നോമ്പ് ദുർബലപ്പെടുന്നതും അയാൾ കുറ്റക്കാരനാകുന്നതുമാണ്.

**1. തീനും കുടിയും**

അല്ലാഹു പറയുന്നു:

﴿وَكُلُوا۟ وَٱشْرَبُوا۟ حَتَّىٰ يَتَبَيَّنَ لَكُمُ ٱلْخَيْطُ ٱلْأَبْيَضُ مِنَ ٱلْخَيْطِ ٱلْأَسْوَدِ مِنَ ٱلْفَجْرِ ۖ ثُمَّ أَتِمُّوا۟ ٱلصِّيَامَ إِلَى ٱلَّيْلِ ۚ﴾

"പ്രഭാതമാകുന്ന വെളുത്ത ഇഴയിൽനിന്നും കറുത്ത ഇഴ വേർതിരിച്ചു മനസ്സിലാക്കാൻ സാധിക്കുന്നത്വരെ നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തു കൊള്ളുക. എന്നിട്ട് രാത്രിയാകും വരെ നിങ്ങൾ വ്രതം പൂർണമായി അനുഷ്ഠിക്കുകയും ചെയ്യുക." (2:187)

ഈ സൂക്തത്തിൽ നിന്നും അന്നപാനീയങ്ങളിൽനിന്നകന്നു നിൽക്കുന്നതിനാണ് പ്രധാനമായും നോമ്പെന്ന് പറയുന്നത് എന്ന് മനസ്സിലാക്കാൻ സാധിക്കുന്നു. അതുകൊണ്ട് നോമ്പുള്ള വ്യക്തി മനഃപൂർവം തിന്നുകയോ കുടിക്കുകയോ ചെയ്താൽ അയാളുടെ നോമ്പ് മുറിഞ്ഞതായി കണക്കാക്കപ്പെടുന്നതാണ്. എന്നാൽ മറന്ന

നിലയിലോ അബദ്ധത്തിലോ മറ്റാരുടേയെങ്കിലും നിർബന്ധത്തിന് വഴങ്ങിയോ തിന്നുകയും കുടിക്കുകയും ചെയ്യുന്നത് മൂലം അവന്റെ നോമ്പിന് യാതൊരു കുഴപ്പവും വരുന്നതല്ല.

നബിﷺ പറഞ്ഞു:

إِذَا نَسِيَ فَأَكَلَ وَشَرِبَ فَلْيُتِمَّ صَوْمَهُ فَإِنَّمَا أَطْعَمَهُ اللَّهُ وسَقَاه

"ആരെങ്കിലും താൻ നോമ്പുകാരനാണെന്ന കാര്യം മറന്നുകൊണ്ട് വല്ലതും തിന്നുകയോ കുടിക്കുകയോ ചെയ്താൽ അയാൾ തന്റെ നോമ്പ് പൂർത്തിയാക്കിക്കൊള്ളട്ടെ. എന്തുകൊണ്ടെന്നാൽ അവനെ തീറ്റിയതും കുടിപ്പിച്ചതും അല്ലാഹുവെത്രെ."(105)

നബിﷺ പറഞ്ഞു:

إِنَّ اللَّهَ وَضَعَ عَنْ أُمَّتِي الْخَطَأَ وَالنِّسْيَانَ وَمَا اسْتُكْرِهُوا عَلَيْهِ

"മറന്നുകൊണ്ടും അബദ്ധവശാലും നിർബന്ധത്തിന് വഴങ്ങേണ്ടിവന്നും ചെയ്യുന്ന കാര്യങ്ങളുടെ (പാപം) എന്റെ സമുദായത്തിൽ നിന്നും അല്ലാഹു ഒഴിവാക്കിയിരിക്കുന്നു."(106)

**2. മനഃപൂർവം ഛർദിക്കൽ**

നബിﷺ പറഞ്ഞിരിക്കുന്നു:

مَنْ ذَرَعَهُ قَيْءٌ وَهُوَ صَائِمٌ فَلَيْسَ عَلَيْهِ قَضَاءٌ وَإِنِ اسْتَقَاءَ فَلْيَقْضِ

"ഛർദി ഒരാളെ കീഴടക്കിയാൽ അയാൾ നോമ്പ് നോറ്റുവീട്ടേണ്ടതില്ല. എന്നാൽ അറിഞ്ഞുകൊണ്ട് ഛർദിയുണ്ടാക്കുകയാണെങ്കിൽ അവൻ അത് നോറ്റു വീട്ടേണ്ടതാകുന്നു."(107)

---

105. ബുഖാരി(4/135), മുസ്‌ലിം(1155).

106. ത്വഹാവി *ശറഹു മആനിയൽ ആഥാറി*(2/56)ൽ, ഹാക്കിം(2/198), ഇബ്നു ഹസ്മ് *അൽ ഇഹ്കാമി*(5/149)ൽ, ദാറഖുത്നി(4/171) രണ്ട് മാർഗങ്ങളിലൂടെ ഇബ്നു അബ്ബാസിﷺൽ നിന്നും ഉദ്ധരിച്ചു. അതിന്റെ പരമ്പര സ്വഹീഹാണ്.

107. അബൂദാവൂദ്(2/310), തിർമിദി(3/79), ഇബ്നു മാജഃ(1/536), അഹ്മദ്(2/498) എന്നിവർ ഹിശാമു ബ്നു ഹസ്സാനിൽ നിന്നും, അദ്ദേഹം മുഹമ്മദ് ബ്നു സീരീനിൽ നിന്നും, അദ്ദേഹം അബൂഹുറയ്റﷺയിൽ നിന്നും ഉള്ള മാർഗത്തിലൂടെ ഉദ്ധരിച്ചു. ശൈഖുൽ ഇസ്‌ലാം ഇബ്നു തൈമിയ്യഃ *ഹഖീഖത്തുസ്സിയാമി*(പുറം 14)ൽ പറഞ്ഞതുപോലെ ഈ ഹദീഥിന്റെ സനദ് സ്വഹീഹാണ്.

### 3. ആർത്തവരക്തവും പ്രസവരക്തവും വരൽ

പകലിന്റെ തുടക്കത്തിലോ അവസാന നിമിഷങ്ങളിലോ എപ്പോഴെങ്കിലും, സ്ത്രീക്ക് മാസമുറ തുടങ്ങുകയോ പ്രസവരക്തം വന്നു തുടങ്ങുകയോ ചെയ്താൽ അവൾ നോമ്പ് മുറിക്കേണ്ടതും ശുദ്ധി ആയതിന് ശേഷം ആ നോമ്പ് നോറ്റുവീട്ടേണ്ടതുമാകുന്നു. അശുദ്ധിയുള്ള നിലയിൽ അവൾ നോമ്പെടുത്താൽ പോലും അത് സാധുവാകുന്നതല്ല.

നബിﷺ പറഞ്ഞു:

أَلَيْسَ إِذَا حَاضَتْ لَمْ تُصَلِّ وَلَمْ تَصُمْ؟ قُلْنَ: بَلَى، قَالَ: فَذَلِكِ نُقْصَانِ دِينِهَا

"അവൾ ആർത്തവകാരിയായാൽ നമസ്കരിക്കുകയും നോമ്പെടുക്കുകയുമില്ലല്ലോ?"

അവർ (സ്ത്രീകൾ) പറഞ്ഞു: "അതെ." അവിടുന്ന് വിശദീകരിച്ചു:

"അതാണ് അവരുടെ ദീനിന്റെ പോരായ്മ."

മറ്റൊരു റിപ്പോർട്ടിൽ ഇപ്രകാരമാണ്:

تَمْكُثُ اللَّيَالِي مَا تُصَلِّي، وَتُفْطِرُ فِي رَمَضَانَ فَهَذَا نُقْصَانُ الدِّينِ

"അവൾ (ആർത്തവംമൂലം) നിരവധി ദിനങ്ങൾ നമസ്ക്കുന്നതേയില്ല, റമദാനിൽ നോമ്പൊഴിവാക്കുകയും ചെയ്യുന്നു. ഇതാണ് അവരുടെ ദീനിന്റെ കുറവ്."(108)

എന്നാൽ ശുദ്ധി ആയതിന് ശേഷം ആർത്തവകാരിയും പ്രസവരക്തം വന്നവളും നഷ്ടപ്പെട്ട നോമ്പ് ഖദാവീട്ടണമെന്ന കല്പന താഴെ വരുന്ന മുആദഃയുടെ ഹദീഥിൽ കാണാൻ സാധിക്കും:

മുആദഃ رضي الله عنها പറയുന്നു:

سَأَلْتُ عَائِشَةَ فَقُلْتُ: مَا بَالُ الْحَائِضِ تَقْضِى الصَّوْمَ وَلاَ تَقْضِى

108. മുസ്ലിം(79, 80) ഇബ്നു ഉമറിرضي الله عنهല്‍ നിന്നും അബൂഹുറയ്റرضي الله عنهയിൽ നിന്നും ഉദ്ധരിച്ചു.

الصَّلاَةَ؟ فَقَالَتْ: أَحَرُورِيَّةٌ أَنْت؟! قُلْتُ: لَسْتُ بِحَرُورِيَّة، وَلَكِنِّى أَسْأَلُ. قَالَتْ: كَانَ يُصِيبُنَا ذَلِكَ فَنُؤْمَرُ بِقَضَاءِ الصَّوْمِ وَلاَ نُؤْمَرُ بِقَضَاءِ الصَّلاَةِ

"ഞാൻ ആഇശﷺയോട് ചോദിച്ചു: 'എന്തുകൊണ്ടാണ് ആർത്തവമുണ്ടായവളോട് നോമ്പുകൾ ഖദാവീട്ടാൻ കല്പിക്കപ്പെട്ടിരിക്കുന്നത്? അവൾ നമസ്കാരം ഖദാവീട്ടുന്നില്ലല്ലോ' ആഇശﷺ ചോദിച്ചു: "നീ ഹറൂരി[109] ആശയക്കാരിയാണോ?" ഞാൻ പറഞ്ഞു: "ഞാൻ ഹറൂരി ആശയക്കാരിയൊന്നുമല്ല. പക്ഷേ, അറിയാൻ വേണ്ടി ചോദിച്ചതാണ്". അവർ പറഞ്ഞു: "ഞങ്ങൾക്ക് ആർത്തവം വരുമ്പോൾ ഞങ്ങൾ നോമ്പ് ഖദാവീട്ടാൻ കല്പിക്കപ്പെടാറുണ്ടായിരന്നു. എന്നാൽ നമസ്കാരം ഖദാവീട്ടാൻ കല്പിക്കപ്പെടാറില്ലായിരുന്നു."[110]

## 4. ആഹാര പദാർഥങ്ങളുടെ ഫലംചെയ്യുന്ന കുത്തിവെപ്പുകൾ

അവശരായ ചില രോഗികളുടെ ആമാശയത്തിലേക്ക് ഭക്ഷണ പദാർഥങ്ങളെത്തിക്കാൻ ഉപയോഗപ്പെടുത്തുന്ന സിറിഞ്ചുകളാണ് ഇതിൽ ഒന്ന്. ഇത്തരം കുത്തിവെപ്പുകൾ മനുഷ്യന്റെ ആന്തരാവയവ

---

109. ഹറൂരിയ്യ്: കൂഫയിൽ നിന്നും രണ്ടു മൈൽ അകലത്തിൽ സ്ഥിതിചെയ്യുന്ന 'ഹറൂറാഅ്' എന്ന പ്രദേശത്തിലേക്ക് ചേർത്തുകൊണ്ടാണ് ഇങ്ങനെ പേര് നൽകപ്പെടുന്നത്. ഖവാരിജുകളുടെ വിശ്വാസാദർശം സ്വീകരിച്ചവർക്ക് 'ഹറൂരിയ്യ്' എന്ന് പേര് വിളിക്കപ്പെടുന്നു. അലിﷺക്കെതിരെ ആദ്യമായി രംഗപ്രവേശം നടത്തിയ വിഭാഗമാണിവർ. ഹറൂറാഅ് പ്രദേശത്ത് വെച്ചാണ് ആ സംഭവം. അതുകൊണ്ടാണ് അതിലേക്ക് ചേർത്ത് വിളിക്കപ്പെടുന്നത്. ഹാഫിദ് *ഫത്ഹുൽ ബാരി*(4/424)ൽ ഇപ്രകാരം പറഞ്ഞിട്ടുണ്ട്. കാണുക ഇബ്നു അഥീറിന്റെ *അല്ലുബാബ്*(1/359).

ഹറൂരിയ്യഃ വിഭാഗക്കാർ ഋതുമതിയായിരിക്കുന്ന സമയത്ത് നഷ്ടപ്പെട്ട നമസ്കാരം കദാഅ് വീട്ടൽ നിർബന്ധമാണെന്ന അഭിപ്രായക്കാരാണ്. എന്നാൽ ആഇശﷺയാകട്ടെ, തങ്ങളുടെ അഭിപ്രായം കൊണ്ട് നബിചര്യയെ എതിർക്കുന്ന ഖവാരിജുകളിൽ നിന്നാണോ മുആദഃﷺ തന്റെ സംശയം കടമെടുത്തതെന്ന് ഭയപ്പെട്ടു. ഖവാരിജുകളുടെ ആശയമുള്ള എത്രയോ പേർ നമ്മുടെ കാലഘട്ടത്തിലും ഉണ്ട്!

വിശദവിവരത്തിന് കാണുക: സലീമുൽ ഹിലാലിയുടെ *ദിറാസാത്തുൻ മൻഹജിയ്യഃ ഫിൽ അകീദത്തിസ്സലഫിയ്യഃ*യിലെ 'അത്തൗഥീക്വു അനില്ലാഹി വറസൂലിഹി' എന്ന അധ്യായം കാണുക.

110. ബുഖാരി(4/429), മുസ്ലിം(335).

ങ്ങളിലൂടെ നേരിട്ടെത്തുന്നതിനാൽ നോമ്പിനെ ദുർബലപ്പെടുത്തുന്ന കാര്യമാണെന്നത് തർക്കമറ്റ സംഗതിയാണ്.[111] മറ്റ് ചില കുത്തിവെപ്പുകൾ ആമാശയത്തിലേക്ക് നേരിട്ടെത്തുന്നില്ല. മറിച്ച് (ആഹാരപദാർഥങ്ങളുടെ പ്രത്യേക രൂപം) രക്തത്തിലേക്ക് കുത്തിവെക്കപ്പെടുന്നു. ഈ സന്ദർഭങ്ങളിൽ അവകൊണ്ടുദ്ദേശിക്കപ്പെടുന്നത് ആഹാരത്തിന്റെ ഗുണം രോഗിക്ക് ലഭിക്കുക എന്ന ലക്ഷ്യമായതിനാൽ ഇതും നോമ്പ് ദുർബലപ്പെടുത്തുന്ന സംഗതി തന്നെയാകുന്നു. ദീർഘകാലം അബോധാവസ്ഥയിൽ കഴിയേണ്ടിവരുന്ന രോഗികൾക്ക് ഇത്തരം സിറിഞ്ചുകളിലൂടെ ഗ്ലൂക്കോസ് കൊടുക്കുന്നത് ഇതിന് ഉദാഹരണമാണ്.

**5. സംയോഗം**

ഇമാം ശൗകാനി ﵀ തന്റെ *അദ്ദുറാറീ അൽ മുദിയ്യഃ*(2/22) എന്ന കൃതിയിൽ രേഖപ്പെടുത്തുന്നു:

**الجماع لاخلاف في أنه يبطل الصيام إذا وقع من عامد وأما إذا وقع مع النسيان فبعض أهل العلم ألحقه بمن أكل أو شرب ناسيا**

“മനഃപൂർവം ഒരാൾ ചെയ്യുന്ന ലൈംഗികവേഴ്ച നോമ്പ് ദുർബലപ്പെടുത്തുമെന്നതിൽ രണ്ടഭിപ്രായമില്ല. എന്നാൽ മറന്നുകൊണ്ട് ഒരാളിൽ നിന്നും ഇത് സംഭവിച്ചാൽ, മറന്നുകൊണ്ട് ഭക്ഷണം കഴിക്കുകയോ വെള്ളം കുടിക്കുകയോ ചെയ്തവന്റെ ഗണത്തിലാണ് ചില പണ്ഡിതന്മാർ എണ്ണിയിരിക്കുന്നത്.”

ഇബ്നുൽ ഖയ്യിം ﵀ തന്റെ *സാദുൽ മആദി*(2/60)ൽ രേഖപ്പെടുത്തുന്നു:

**والقرآن دالٌّ أن الجماع مفطر كالأكل والشرب لا يعرف فيه خلاف**

“സംയോഗം തീനും കുടിയുംപോലെ നോമ്പ് മുറിക്കുന്ന കാര്യമാണെന്ന് ഖുർആൻ പരിചയപ്പെടുത്തുന്നു. ഈ വിഷയത്തിൽ എതിരഭിപ്രായം അറിയപ്പെട്ടിട്ടില്ല.”

111. ശൈഖുൽ ഇസ്‌ലാം ഇബ്നു തൈമിയ്യഃ ﵀ യുടെ *ഹകീകത്തുസ്സിയാം*(പുറം 55) കാണുക.

﴿فَٱلْـَٔـٰنَ بَـٰشِرُوهُنَّ وَٱبْتَغُوا۟ مَا كَتَبَ ٱللَّهُ لَكُمْ ۚ﴾

"അതിനാൽ ഇനിമേൽ (രാത്രികളിൽ) അവരുമായി സഹവസിക്കുകയും (ലൈംഗികബന്ധത്തിലേർപ്പെട്ട്) അല്ലാഹു നിങ്ങൾക്ക് നിശ്ചയിച്ചത് തേടുകയും ചെയ്തുകൊള്ളുക" എന്ന സൂക്തം ഈ വിഷയത്തിന് തെളിവാണ്. കാരണം ആയത്തിൽ, രാത്രികാലങ്ങളിൽ ലൈംഗിക ബന്ധത്തിലേർപ്പെടാൻ അനുവാദം നൽകിയതിൽനിന്നും പകൽ സമയത്ത് തീനും കുടിയും പോലെ ലൈംഗികബന്ധവും വിലക്കപ്പെട്ടതാണെന്ന് മനസ്സിലാക്കാം. നിർബന്ധ നോമ്പ് സംയോഗത്തിലൂടെ ദുർബലപ്പെടുത്തുന്നവർക്ക് ഖദാവീട്ടിൽ നിർബന്ധമാകുന്നതോടൊപ്പം പ്രായച്ഛിത്തം നൽകലും നിർബന്ധമാണ്.

അബൂഹുറയ്റﷺ നിവേദനം:

أَتَاهُ رَجُلٌ قَالَ: يَا رَسُولَ اللهِ هَلَكْتُ. فَقَالَ: وَمَا أَهْلَكك؟ قَالَ: وَقَعْتُ عَلَى امْرَأَتِي فِي رَمَضَانَ. قَالَ: هَلْ تَسْتَطِيعُ أَنْ تعتق رَقَبَةً؟ قَالَ: لَا. قَالَ: هَلْ تَسْتَطِيعُ أَنْ تَصُومَ شَهْرَيْنِ مُتَتَابِعَيْنِ؟ قَالَ: لَا. قَالَ: هَلْ تَسْتَطِيعُ أَنْ تُطْعِمَ سِتِّينَ مِسْكِينًا؟ قَالَ: لَا. قَالَ: فَاجْلِسْ، فَجَلَسَ.فَأُتِيَ النَّبِيُّ صَلَّى اللهُ عَلَيْهِ وَسَلَّمَ بِعَرَقٍ فِيهِ تَمْرٌ. قَالَ: فَتَصَدَّقْ بِهِ. قَالَ: مَا بَيْنَ لَابَتَيْهَا أَحَدٌ أَفْقَرُ مِنَّا. قَالَ: فَضَحِكَ النَّبِيُّ حَتَى بَدَتْ أَنْيَابُهُ، قَالَ:خُذْهُ، فَأَطْعِمْهُ أَهْلَكَ.

"ഞങ്ങൾ നബിﷺയുടെ അടുത്ത് ഇരിക്കുകയായിരുന്നു. അപ്പോൾ ഒരാൾ നബിﷺയുടെ സന്നിധിയിൽ വന്ന് പറഞ്ഞു: 'അല്ലാഹുവിന്റെ ദൂതരേ, ഞാൻ നശിച്ചു' നബിﷺ ചോദിച്ചു: 'നിന്നെ നശിപ്പിച്ചതെന്താണ്?' അദ്ദേഹം പറഞ്ഞു: 'ഞാൻ നോമ്പുകാരനായിരിക്കെ എന്റെ ഭാര്യയെ ഭോഗിച്ചു പോയി.' നബിﷺ ചോദിച്ചു: 'നിനക്ക് ഒരടിമയെ മോചിപ്പിക്കാനുള്ള കഴിവുണ്ടോ?' അയാൾ: 'ഇല്ല.' നബിﷺ: 'എന്നാൽ തുടരെ രണ്ടുമാസം നോമ്പ് അനുഷ്ഠിക്കാൻ നിനക്ക് കഴിയുമോ?' അയാൾ പറഞ്ഞു: 'ഇല്ല.' നബിﷺ: എന്നാൽ അറുപത് സാധുക്കൾക്ക് ആഹാരം നൽകാൻ നിനക്ക് കഴിവുണ്ടോ? അദ്ദേഹം പറഞ്ഞു: ഇല്ല.

നബിﷺ അതിൽനിന്നും വിരമിച്ചു. അതിനിടയിൽ നബിﷺയുടെ അടുക്കൽ ഒരു കുട്ട കാരക്ക ആരോ കൊണ്ടുവന്നു. നബിﷺ ചോദിച്ചു: ‘എവിടെ ആ ചോദ്യകർത്താവ്?’ അയാൾ പറഞ്ഞു: ‘ഞാനിതാ.’ നബിﷺ പറഞ്ഞു: ‘ഇത്കൊണ്ട് പോയി ധർമം ചെയ്യുക.’ അയാൾ പറഞ്ഞു: ‘അല്ലാഹുവിന്റെ ദൂതരേ, എന്നെക്കാൾ സാധുവിന്നോ? അല്ലാഹുവാണ, ഈ ചരൽപ്രദേശത്തിനിടയിൽ എന്റെ കുടുംബത്തെക്കാൾ ദരിദ്രമായ മറ്റൊരു കുടുംബമില്ല’. ഇതുകേട്ട് നബിﷺ അണപ്പല്ലുകൾ പുറത്ത് കാണത്തക്കവിധം ചിരിച്ചു. എന്നിട്ട് പറഞ്ഞു: ‘നീ ഇത് കൊണ്ടുപോയി നിന്റെ വീട്ടുകാരെ ഭക്ഷിപ്പിച്ചുകൊള്ളുക.”[112]

112. ഈ ഹദീഥ് വ്യത്യസ്ത വാചകങ്ങളിൽ പല ഹദീഥുഗ്രന്ഥങ്ങളിലും സ്ഥിരപ്പെട്ടിട്ടുണ്ട്. ബുഖാരി(11/516), മുസ്‌ലിം(1111), തിർമിദി(764), ബഗവി(6/288), അബൂദാവൂദ്(2390), ദാറമി(2/11), ഇബ്നു മാജഃ(1671), ഇബ്നു അബീശൈബഃ(2/183-184), ഇബ്നു ഖുസൈമഃ(3/216), ഇബ്നുൽ ജാറൂദ്(139), ശാഫിഈ(299), മാലിക്(1/297), അബ്ദുർറസാക്(4/196).

# 16. ഖദാവീട്ടൽ

റമദാനിൽ നഷ്ടപ്പെട്ട നോമ്പുകൾ ഖദാവീട്ടുന്നത് ഉടനെ നിർവ ഹിക്കേണ്ട ബാധ്യതകളിൽ പെടുന്നില്ല. മറിച്ച് സാവകാശം നിർവഹി ച്ചാലും മതിയാകുന്ന സമയം വിശാലമാക്കപ്പെട്ട ഒരു ബാധ്യതയാണ് അത്.

ആഇശ ﵂ പറയുന്നു:

كَانَ يَكُونُ عَلَيَّ الصَّوْمُ مِنْ رَمَضَانَ فَمَا أَسْتَطِيعُ أَنْ أَقْضِيَ إِلَّا فِي شَعْبَانَ

"റമദാനിൽ നഷ്ടപ്പെട്ട നോമ്പുകൾ എനിക്ക് ഖദാവീട്ടാനുണ്ടാകും. എന്നാൽ ശഅ്ബാൻ മാസത്തിലേ എനിക്ക് അത് നോറ്റുവീട്ടാൻ കഴിഞ്ഞിരുന്നുള്ളൂ."(113)

ഹാഫിള് ഇബ്നു ഹജറുൽ അസ്ക്വലാനി ﵀ *ഫത്ഹുൽ ബാരി*(4/191)യിൽവിശദീകരിക്കുന്നു:

وَفِي الْحَدِيث دَلَالَة عَلَى جَوَاز تَأْخِير قَضَاء رَمَضَان مُطْلَقًا سَوَاء كَانَ لِعُذْرٍ أَوْ لِغَيْرِ عُذْر

"കാരണമുണ്ടായാലും ഇല്ലെങ്കിലും നോമ്പ് ഖദാവീട്ടുന്നത് സൗ കര്യാർഥം പിന്തിക്കാമെന്ന് ഈ ഹദീഥ് സൂചിപ്പിക്കുന്നു."

113. ബുഖാരി(4/166), മുസ്ലിം(1146).

എന്നാൽ വിട്ടുപോയ നോമ്പുകൾ എത്രയും വേഗം നോറ്റുവീട്ടുന്നത് തന്നെയാണ് അവ പിന്തിക്കുന്നതിനെക്കാൾ ഉത്തമമെന്നത് ഏവർക്കും അറിയാവുന്ന കാര്യമാണ്. കാരണം, നന്മയിലേക്ക് നിങ്ങൾ ധൃതിയിൽ മുന്നേറുക, നന്മകൾ നാളെകളിലേക്ക് പിന്തിക്കാതിരിക്കുക, തുടങ്ങിയ ഖുർആനിന്റെ പൊതു തത്ത്വങ്ങളോട് അതാണ് ഏറ്റവും അനുയോജ്യം. അല്ലാഹു പറയുന്നു:

﴿۞ وَسَارِعُوٓاْ إِلَىٰ مَغۡفِرَةٖ مِّن رَّبِّكُمۡ﴾

"നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള പാപമോചനത്തിലേക്ക് നിങ്ങൾ ധൃതിയിൽ മുന്നേറുക." (3:133)

മറ്റൊരിടത്ത് അല്ലാഹു പറയുന്നു:

﴿أُوْلَٰٓئِكَ يُسَٰرِعُونَ فِي ٱلۡخَيۡرَٰتِ وَهُمۡ لَهَا سَٰبِقُونَ ٦١﴾

"അവർ (സ്വാലിഹുകൾ) സുകൃതങ്ങളിലേക്ക് മുന്നേറുന്നവരാകുന്നു." (23:61)

റമദാനിൽ വിട്ടുപോയ നോമ്പുകൾ നോറ്റുവീട്ടുന്നത് തുടർച്ചയായി വേണമെന്നതും നിർബന്ധമില്ല.

അല്ലാഹു പറയുന്നു:

﴿فَعِدَّةٞ مِّنۡ أَيَّامٍ أُخَرَۚ﴾

"(റമദാനിൽ ആരെങ്കിലും രോഗിയാവുകയോ യാത്രയിലാവുകയോ ചെയ്യുന്ന പക്ഷം) മറ്റ് ദിവസങ്ങളിൽ അത്രയും എണ്ണം നിർവഹിക്കേണ്ടതാണ്." (2:185)

ഇവിടെ തുടർച്ചയായി വേണമെന്ന് അല്ലാഹു പറയുന്നില്ല. അത്രയും എണ്ണം വേണമെന്ന് മാത്രമാണ് നിർബന്ധപൂർവം കല്പിക്കപ്പെട്ടിരിക്കുന്നത്.

ഇബ്നു അബ്ബാസ്رضي الله عنه പറയുന്നു:

لَا بَأْسَ أَنْ يُفَرَّقَ

"ഖദാനോമ്പുകൾ ഇടവിട്ട് അനുഷ്ഠിക്കുന്നതിൽ യാതൊരു കുഴപ്പവുമില്ല."(114)

അബൂഹുറയ്റ(رضي الله عنه) പറയുന്നു:

يُوَاتِرُهُ إِنْ شَاءَ

"അവന് താല്പര്യമാണെങ്കിൽ ഇടവിട്ട് അനുഷ്ഠിച്ചുകൊള്ളട്ടെ."(115)

എന്നാൽ ഇമാം ബൈഹകിയും (4/259) ദാറുഖുത്നിയും (2/191–192) അബ്ദുറഹ്മാനിബ്നു ഇബ്റാഹീമിൽനിന്നും അദ്ദേഹം അലാഉബ്നുഅബ്ദിർറഹ്മാനിൽനിന്നും അദ്ദേഹം തന്റെ പിതാവിൽനിന്നും അദ്ദേഹം അബൂഹുറയ്റ(رضي الله عنه)വിൽനിന്നും നിവേദനം ചെയ്ത,

مَنْ كَانَ عَلَيْهِ صَوْمٌ مِنْ رَمَضَانَ فَلْيَسْرُدْهُ وَلاَ يَقْطَعْهُ

'ആർക്കെങ്കിലും റമദാനിലെ നോമ്പ് ഖദാവീട്ടാനുണ്ടെങ്കിൽ അവനത് തുടർച്ചയായി നിർവഹിച്ചുകൊള്ളട്ടെ, അത് ഇടവിട്ട് അനുഷ്ഠിക്കാതിരിക്കട്ടെ' എന്ന ഹദീഥ് ദുർബലമായതിനാൽ അസ്വീകാര്യമാകുന്നു.

ഇമാം ദാറുഖുത്നി പറഞ്ഞു: "അബ്ദുർറഹ്മാനുബ്നു ഇബ്റാഹീം ദുർബലനാകുന്നു."

ബൈഹഖി പറയുന്നു: "ഇയാളെ ഇബ്നുമഈനും നസാഈയും ദാറുഖുത്നിയും ദുർബലനായി എണ്ണിയിട്ടുണ്ട്."

പരമ്പരയിൽ അബ്ദുർറഹ്മാനുബ്നു ഇബ്റാഹീം ഉള്ള കാരണത്താൽ ഈ ഹദീഥ് മുൻകറാണെന്ന് ഇബ്നു അബീഹാതിം(رحمه الله) പറഞ്ഞതായി ഇബ്നുഹജർ(رحمه الله) *തൽഖീസുൽ ഹുബൈറി*(2/206)ൽ രേഖപ്പെടുത്തുന്നു.

ഈ ഹദീഥ് ദുർബലമാണെന്ന കാര്യം നാസിറുദ്ദീൻ അൽബാനി(رحمه الله) തന്റെ *ഇർവാഉൽ ഗലീലി*(943)ൽ സവിസ്തരം വിശദീകരിച്ചിട്ടുണ്ട്.

---

114. ബുഖാരി 'തഅ്ലീക്വാ'യി ഉദ്ധരിച്ചു. സ്വഹീഹായ സനദോടുകൂടി അബ്ദുർറസാക്വ്, ദാറക്വുത്നി, ഇബ്നു അബീശൈബഃ എന്നിവരും ഉദ്ധരിച്ചു. കാണുക: *തഗ്ലീക്വുത്തഅ്ലീക്വ്*(3/186).

115. ശൈഖ് നാസ്വിറുദ്ദീൻ അൽബാനി(رحمه الله)യുടെ *ഇർവാഉൽ ഗലീൽ*(4/95) കാണുക.

എന്നാൽ അദ്ദേഹത്തിന്റെ തന്നെ *സിൽസിലത്തുൽ അഹാദീഥിദ്ദഈഫഃ*(ദുർബല ഹദീഥുകളുടെ ചങ്ങല)(2/137)യിൽ ഈ ഹദീഥ് 'ഹസനാ'ണെന്ന് ദ്യോതിപ്പിക്കുന്ന തരത്തിൽ അഭിപ്രായം പറഞ്ഞിട്ടുണ്ടെങ്കിലും പിന്നീടതിൽ നിന്നും അദ്ദേഹം പിൻവാങ്ങിയിട്ടുണ്ട്.

ചുരുക്കത്തിൽ ഞങ്ങൾ മനസ്സിലാക്കിയേടത്തോളം ഖദാനോമ്പുകൾ തുടരെ അനുഷ്ഠിക്കണമെന്നോ വിട്ടുവിട്ട് അനുഷ്ഠിക്കണമെന്നോ നിർദേശിക്കുന്ന ഒരൊറ്റ ഹദീഥും സ്വഹീഹായ സനദോടുകൂടി റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടില്ല. അതിനാൽ രണ്ടും ആവാമെന്ന നിലപാടാണ് ഈ വിഷയത്തിൽ ഏറ്റവും എളുപ്പമായതും കരണീയമായതും.

ഇമാം അഹ്മദിﷺൽനിന്നും രേഖപ്പെടുത്തപ്പെട്ടതും ഇതേ അഭിപ്രായം തന്നെയാകുന്നു.

അബൂദാവൂദ്ﷺ തന്റെ *മസാഇലി*(പുറം 95)ൽ രേഖപ്പെടുത്തുന്നു:

سَمِعْتُ أَحْمَدَ سُئِلَ عَنْ قَضَاءِ رَمَضَانَ؟ قَالَ: إِنْ شَاءَ فرق وإِنْ شَاءَ تابع

"റമദാൻ നോമ്പ് ഖദാവീട്ടുന്നതിനെക്കുറിച്ച് ഇമാം അഹ്മദിനോട് ആരോ ചോദിക്കുന്നത് ഞാൻ കേട്ടു അദ്ദേഹം പറഞ്ഞു: നിനക്ക് താല്പര്യമാണെങ്കിൽ തുടരെയും അല്ലെങ്കിൽ വിട്ടുവിട്ടും അത് നിർവഹിക്കാവുന്നതാണ്." അല്ലാഹുവാണ് കൂടുതൽ അറിയുന്നവൻ

അതുപോലെ ഇടവിട്ട് ആവാമെന്നതുകൊണ്ട് തുടരെ അനുഷ്ഠിക്കാൻ പാടില്ലെന്ന് പറയാനും തരമില്ല.

നമസ്കാരങ്ങൾ കടമുള്ളനിലയിൽ ഒരാൾ മരണപ്പെട്ടാൽ അയാളുടെ ബന്ധുവോ മറ്റാരെങ്കിലുമോ പരേതന് വേണ്ടി അവ ഖദാവീട്ടിയാൽ മതിയാകുകയില്ലെന്ന് പണ്ഡിതന്മാർ ഏക കണ്ഠമായി അഭിപ്രായപ്പെട്ടിരിക്കുന്നു. അപ്രകാരം തന്നെ റമദാൻ മാസം ശാരീരിക ക്ഷീണം കാരണം നോമ്പൊഴിവാക്കിയ ഒരാൾക്ക് വേണ്ടി അയാൾ ജീവിച്ചിരിക്കെ മറ്റൊരാൾ നോമ്പെടുത്താൽ മതിയാകുന്നതല്ലെന്നതും തർക്കമില്ലാത്ത കാര്യമാണ്. മറിച്ച് പ്രമുഖ സ്വഹാബി അനസ്ﷺവിന്റെ സംഭവത്തിൽ നാം വായിച്ചത് പോലെ ഓരോ ദിവസത്തിനും പകരം ഒരു സാധുവിന് ഭക്ഷണം നൽകുകയാണ് വേണ്ടത്.

എന്നാൽ നോമ്പെടുക്കാൻ നേർച്ചയാക്കിയ വ്യക്തി അത് പൂർത്തീകരിക്കുന്നതിന് മുമ്പ് മരണമടഞ്ഞാൽ അയാളുടെ ബന്ധു അയാൾക്ക് പകരം അത് നിർവഹിക്കേണ്ടതാകുന്നു.

ആഇശ رضي الله عنها നിവേദനം: നബിﷺ പറഞ്ഞു:

مَنْ مَاتَ وَعَلَيْهِ صَوْمٌ صَامَ عَنْهُ وَلِيُّهُ

"നോമ്പു കടമുള്ള നിലയിൽ ഒരാൾ മരണപ്പെട്ടാൽ അയാളുടെ ബന്ധു പരേതന് പകരം നോമ്പനുഷ്ഠിക്കേണ്ടതാകുന്നു."(116)

ഇബ്നു അബ്ബാസ് رضي الله عنهما നിവേദനം:

جَاءَ رَجُلٌ إِلَى النَّبِيِّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فَقَالَ يَا رَسُولَ اللَّهِ إِنَّ أُمِّي مَاتَتْ وَعَلَيْهَا صَوْمُ شَهْرٍ أَفَأَقْضِيهِ عَنْهَا قَالَ نَعَمْ قَالَ فَدَيْنُ اللَّهِ أَحَقُّ أَنْ يُقْضَى

ഒരാൾ നബിﷺയുടെ സന്നിധിയിൽ വന്നു പറഞ്ഞു: "പ്രവാചകരേ, എന്റെ ഉമ്മ ഒരു മാസത്തെ നോമ്പ് കടമുള്ള നിലയിൽ മരണപ്പെട്ടുപോയി. അവർക്ക് പകരം ഞാൻ ഖദാ വീട്ടിയാൽ മതിയാകുമോ?" അവിടുന്ന് പറഞ്ഞു:

"അതെ, മതിയാകും. അല്ലാഹുവിന്റെ കടമാണ് വീട്ടപ്പെടാൻ ഏറ്റവും അർഹം."(117)

പൊതുവായ അർഥതലങ്ങളുള്ള ഈ ഹദീഥുകൾ മരണപ്പെട്ട വ്യക്തിക്ക് വേണ്ടി അയാളുടെ ബന്ധു അനുഷ്ഠിക്കുന്ന ഏത് തരം നോമ്പും നിയമ സാധ്യതയുള്ളതാണെന്ന് വ്യക്തമാക്കുന്നു. ഇതിന്റെ അടിസ്ഥാനത്തിൽ, മരണപ്പെട്ട വ്യക്തിക്ക് വേണ്ടി ഏത് തരം നോമ്പും അയാളുടെ വലിയ്യിന് അനുഷ്ഠിക്കാമെന്ന നിലപാടാണ് ദാഹിരീപണ്ഡിതനായ ഇബ്നുഹസ്മി رحمه الله നും(7/2,8) ശാഫിഈ പണ്ഡിതന്മാരിൽ ചിലർക്കുമുള്ളത്.

പക്ഷേ, പ്രത്യേക അർഥം കല്പിക്കപ്പെടേണ്ട പൊതു വാക്കുകളാണ് ഇത്തരം ഹദീഥുകളിൽ ഉള്ളതെന്ന് കാണാൻ സാധിക്കും.

116. ബുഖാരി(4/168), മുസ്ലിം(1147).

117. ബുഖാരി(4/169), മുസ്ലിം(1148).

അതുകൊണ്ട്തന്നെ നേർച്ചനോമ്പൊഴികെ മറ്റൊന്നും മയ്യിത്തിന് വേണ്ടി അയാളുടെ വലിയ്യ് നിർവഹിച്ചാൽ മതിയാകുന്നതല്ല. ഇതേ അഭിപ്രായമാണ് അഹമദ്ؒ പറഞ്ഞിട്ടുള്ളത്.

അബൂദാവൂദ് *മസാഇലുൽ ഇമാം അഹ്മദി*(പുറം 96)ൽ രേഖപ്പെടുത്തുന്നു:

**سمعت أحمد بن حنبل قال: لا يُصام عن المَيْتِ إلا في النذر، قال أبوداود: قلت لأحمد: فشهر رمضان؟ قال: يطعم عنه**

അഹ്മദ് ഇബ്നു ഹമ്പൽ ഇപ്രകാരം പറയുന്നത് ഞാൻ കേട്ടു: "മരണപ്പെട്ടവർക്ക് വേണ്ടി നേർച്ചനോമ്പല്ലാതെ മറ്റൊന്നും നോൽക്കാൻ പാടില്ല." അബൂദാവൂദ് പറയുന്നു: "ഞാൻ ചോദിച്ചു; അപ്പോൾ റമദാൻ നോമ്പോ?" അദ്ദേഹം പറഞ്ഞു: "അതിന് പകരം ഭക്ഷണം നൽകുകയാണ് വേണ്ടത്."

നേർച്ച നോമ്പുകൾ മാത്രമെ മരണപ്പെട്ടവർക്ക് വേണ്ടി അയാളുടെ ബന്ധു നോറ്റുവീട്ടേണ്ടതുള്ളൂ എന്ന നിലപാടിനോടാണ് മനസ്സ് യോജിക്കുന്നതും ഹൃദയം പൊരുത്തപ്പെടുന്നതും. സാഹചര്യ തെളിവുകളും ഈ അഭിപ്രായത്തിനാണ് മുൻതൂക്കം നൽകുന്നത്. കാരണം ഇങ്ങനെ ഒരഭിപ്രായം സ്വീകരിക്കുമ്പോൾ മാത്രമാണ് ഇവ്വിഷയകമായി വന്ന മുഴുവൻ ഹദീഥുകളുടെയും അടിസ്ഥാനത്തിൽ പ്രവർത്തിച്ചതായി കണക്കാകാൻ സാധിക്കുക. ഒന്ന് സ്വീകരിച്ച് മറ്റൊന്ന് തള്ളേണ്ടി വരുന്നില്ല. ആദ്യം ഉദ്ധരിച്ച, "നോമ്പ് കടമുള്ള നിലയിൽ ഒരാൾ മരണപ്പെട്ടാൽ അയാളുടെ ബന്ധു അയാൾക്ക് പകരം നോമ്പെടുത്തുകൊള്ളട്ടെ" എന്ന ആഇശ‎ﷺ നിവേദനം ചെയ്ത ഹദീഥിൽനിന്നും നിവേദകയായ ആഇശ‎ﷺ പോലും നേർച്ച നോമ്പും അല്ലാത്ത നോമ്പുകളും ഉൾപ്പെടുമെന്ന വ്യാപകാർഥം ഗ്രഹിച്ചിരുന്നില്ലെന്നത് താഴെ വരുന്ന സംഭവം തെളിയിക്കുന്നു:

അംറഃﷺ പറയുന്നു:

**أَنَّ أُمَّهَا مَاتَتْ وَعَلَيْهَا مِنْ رَمَضَانَ، فَقَالَتْ لِعَائِشَةَ: أَقْضِيهِ عَنْهَا؟ قَالَتْ: لَا، بَلْ تَصَدَّقِي عَنْهَا مَكَانَ كُلِّ يَوْمٍ نِصْفَ صَاعٍ عَلَى كُلِّ مِسْكِينٍ**

അവരുടെ ഉമ്മ റമദാൻ നോമ്പ് കടമുള്ള നിലയിൽ മരണപ്പെട്ടു

പോയി. അവർ ആഇശ رضي الله عنها യോട് ചോദിച്ചു: “ഉമ്മാക്ക് വേണ്ടി ഞാൻ നോമ്പെടുത്താൽ മതിയാകുമോ?”. ആഇശ رضي الله عنها പറഞ്ഞു: “ഇല്ല. മറിച്ച് ഓരോ ദിവസത്തിനും പകരം അര സ്വാഅ് ആഹാരം സാധുക്കൾക്ക് നൽകുകയാണ് വേണ്ടത്.” സ്വഹീഹായ സനദോടെ ത്വഹാവി *മുശ്കിലുൽആഥാറി*(3/142)ലും, ഇബ്നു ഹസ്മ് *മുഹല്ല*(4/7)യിലും ഉദ്ധരിച്ചു.

ഹദീഥ് നിവേദകനാണ് ആ ഹദീഥിന്റെ ഉള്ളടക്കത്തെക്കുറിച്ച് നന്നായി മനസ്സിലാക്കുന്നത് എന്ന തത്ത്വം പൊതുവിൽ അംഗീകരിക്കപ്പെട്ടതാണല്ലോ. തദടിസ്ഥാനത്തിൽ ആഇശ رضي الله عنها യുടെ ഈ വിശദീകരണം പ്രത്യേക ശ്രദ്ധയർഹിക്കുന്നു. ഇതേ വിവരണം തന്നെയാണ് സമുദായത്തിന്റെ പണ്ഡിതൻ അബ്ദുല്ലാഹിബ്നു അബ്ബാസ് رضي الله عنهما വും രേഖപ്പെടുത്തിയിരിക്കുന്നത്.

إِذَا مَرِضَ الرَّجُلُ فِي رَمَضَانَ ثُمَّ مَاتَ وَلَمْ يَصُمْ أُطْعِمَ عَنْهُ وَلَمْ يَكُنْ عَلَيْهِ قَضَاءٌ وَإِنْ كَانَ عَلَيْهِ نَذْرٌ قَضَى عَنْهُ وَلِيُّهُ

“ഒരാൾ റമദാനിൽ രോഗിയാവുകളും പിന്നീട് നോമ്പ് ഖദാവീട്ടുന്നതിന് മുമ്പ് മരണപ്പെടുകയും ചെയ്താൽ നോമ്പിന് പകരം സാധുക്കൾക്ക് ആഹാരം നൽകേണ്ടതാണ്. അയാൾക്ക് വേണ്ടി നോമ്പു ഖദാവീട്ടേണ്ടതില്ല. ഇനി പരേതന് നേർച്ച നോമ്പ് വല്ലതും ഖദാ ഉണ്ടായിരുന്നാൽ അയാളുടെ ബന്ധു അത് നോറ്റുവീട്ടേണ്ടതാകുന്നു.” സ്വഹീഹായ സനദോടുകൂടി അബൂദാവൂദ് ഉദ്ധരിച്ചു. ഇബ്നു ഹസ്മ് *മുഹല്ല*(7/7)ഃയിൽ സ്വഹീഹാണെന്ന് രേഖപ്പെടുത്തി.

ഈ അധ്യായത്തിൽ ഉദ്ധരിച്ച രണ്ടാമത്തെ ഹദീഥിന്റെ നിവേദകൻ ഇബ്നുഅബ്ബാസ് رضي الله عنهما ആണെന്നത് ശ്രദ്ധേയമാണ്. മാത്രമല്ല അദ്ദേഹം നിവേദനം ചെയ്ത മറ്റൊരു ഹദീഥിൽ, മരിച്ച വ്യക്തിക്ക് നേർച്ച നോമ്പുകൾ കടമുണ്ടെങ്കിൽ അത് വലിയ്യ് നോറ്റുവീട്ടണമെന്ന വ്യക്തമായ “നസ്സ്” (നിർദേശം)തന്നെ കാണാം. ഇബ്നുഅബ്ബാസ് رضي الله عنهما പറയുന്നു:

أَنَّ سَعْدَ بْنَ عُبَادَةَ رَضِيَ اللَّهُ عَنْهُ اسْتَفْتَى رَسُولَ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فَقَالَ إِنَّ أُمِّي مَاتَتْ وَعَلَيْهَا نَذْرٌ فَقَالَ اقْضِهِ عَنْهَا

സഅ്ദുബ്നു ഉബാദഃ رضي الله عنه നബിﷺയോട് ചോദിച്ചു: “പ്രവാചകരേ,

എന്റെ മാതാവ് നേർച്ചനോമ്പുകൾ കടമുള്ള നിലയിൽ മരണപ്പെട്ടു പോയി (ഇനി ഞാനെന്തു ചെയ്യണം)? അവിടുന്ന് പറഞ്ഞു:

"അവർക്ക് പകരം നീ അത് ഖദാവീട്ടുക." ബുഖാരിയും മുസ്‌ലിമും മറ്റും ഉദ്ധരിച്ചു.

അല്ലാമാ ഇബ്നുൽ ഖയ്യിം *ഇഅ്‌ലാമുൽ മൂഖിഈനിൽ* വ്യക്തമാക്കിയ പോലെ ഈ നിലപാടാണ് ഇസ്‌ലാമിന്റെ അടിസ്ഥാനങ്ങളോടും ശരീഅത്തിന്റെ പൊതു തത്ത്വങ്ങളോടും യോജിക്കുന്നത്. *തഹ്ദീബു സുനനി അബീദാവൂദി*(3/279-282)ൽ ഇത്സംബന്ധമായി കൂടുതൽ വിശദീകരണം നൽകിയിട്ടുണ്ട്.

നേർച്ചനോമ്പുകൾ കടമുള്ള നിലയിൽ ഒരാൾ മരണപ്പെടുകയും പരേതന് വേണ്ടി കുറെയാളുകൾ ചേർന്ന് ആ നോമ്പുകളത്രയും നോറ്റുവീട്ടുക ചെയ്താലും മതിയാകുന്നതാണ്.

ഹസൻ പറയുന്നു:

إِنْ صَامَ عَنْهُ ثَلَاثُونَ رَجُلًا يَوْمًا وَاحِدًا جَازَ

"(ഒരുമാസത്തെ നോമ്പ് കടമുള്ള നിലയിൽ) ഒരാൾ മരണപ്പെടുകയും അയാൾക്ക് വേണ്ടി ഒരാൾ ഒന്ന് എന്ന കണക്കിൽ മുപ്പത് ആളുകൾ ഒറ്റദിവസം നോമ്പെടുക്കുകയും ചെയ്താലും മതിയാകുന്നതാണ്."[118]

അപ്രകാരം തന്നെ മരണപ്പെട്ട വ്യക്തിയുടെ ബന്ധു പരേതന് കടമുള്ള നോമ്പുകളുടെ എണ്ണത്തിനനുസരിച്ച് സാധുക്കൾക്ക് ഒറ്റ ദിവസം ഭക്ഷണം നൽകിയാലും മതിയാകുന്നതാണ്. അനസ് അപ്രകാരം ചെയ്തിട്ടുണ്ട്.

118. ബുഖാരി(4/112) 'തഅ്‌ലീക്വാ'യി ഉദ്ധരിച്ചു. ദാറകുത്നി *കിതാബുൽ മുദബ്ബജിൽ* സനദോടുകൂടി ഉദ്ധരിച്ചു. ഞങ്ങളുടെ ഗുരു ശൈഖ് അൽബാനി *മുഖ്തസ്വറു സ്വഹീഹിൽ ബുഖാരി*(1/58)യിൽ അതിന്റെ സനദ് സ്വഹീഹാണെന്ന് വിശേഷിപ്പിച്ചു.

# 17. പ്രായച്ഛിത്തം

1. റമദാൻ മാസം പകൽ സമയത്ത് തന്റെ ഭാര്യയുമായി ലൈംഗിക ബന്ധത്തിലേർപ്പെട്ട വ്യക്തിയുടെ കഥ അബൂഹുറയ്റ ഉദ്ധരിച്ചത് വായനക്കാർ ഓർക്കുന്നുണ്ടാകുമല്ലോ. പ്രസ്തുത സംഭവത്തിൽ, ഖദാവീട്ടുന്നതോടൊപ്പം പ്രായച്ഛിത്തം നൽകാനും അയാളോട് പ്രവാചകൻ ‎ﷺ നിർദേശിച്ചതായി കാണാം. പ്രായച്ഛിത്തമായി ആവശ്യപ്പെടുന്നത്; ഒരു അടിമയെ മോചിപ്പിക്കുക, അതിന് സാധിച്ചില്ലെങ്കിൽ രണ്ട് മാസം തുടരെ നോമ്പെടുക്കുക, അതിനും സാധിക്കാതെ വന്നാൽ അറുപത് സാധുക്കൾക്ക് ഭക്ഷണം നൽകുക എന്നീ കാര്യങ്ങളാണ്.

സംയോഗം കാരണം നിർബന്ധമാകുന്ന പ്രായച്ഛിത്തം ക്രമ(തർതീബ്) പ്രകാരം ചെയ്യണമെന്നത് നിർബന്ധമില്ല. മറിച്ച് ഏത് വേണമെന്ന് തിരഞ്ഞെടുക്കുവാൻ വ്യക്തിക്ക് അനുവാദമുണ്ട് എന്നാണ് ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നത്. എന്നാൽ ക്രമം പാലിക്കണമെന്ന് നിവേദനം ചെയ്തവരാണ് കൂടുതലുള്ളത് എന്നതിനാൽ അവരുടെ നിവേദനമാണ് കൂടുതൽ പ്രബലം. തർതീബ് പാലിക്കണമെന്ന് നിവേദനം ചെയ്തവർ കൂടുതലാണെന്നതിന് പുറമെ അവരുടെ നിവേദനങ്ങളിൽ കൂടുതൽ വിശദാംശങ്ങളുണ്ടെന്നതും ശ്രദ്ധേയമാണ്. കാരണം ആ നിവേദനങ്ങളിലെല്ലാം നോമ്പ് നഷ്ടപ്പെട്ടത് സംയോഗം മൂലമാണെന്ന് വ്യക്തമാക്കുന്നുണ്ട്. ഈ വിവരണം ക്രമം നിർബന്ധമില്ല എന്ന് നിവേദനം ചെയ്തവരുടെ നിവേദനങ്ങളിൽ കാണപ്പെടുന്നില്ല. കൂടുതൽ വിശദാംശങ്ങൾ നൽകുന്നവരുടെ നിവേദനങ്ങളാണ് വിശദാംശങ്ങൾ നൽകാത്തവരുടെ നിവേദനങ്ങളെക്കാ

ൾ സ്വീകാര്യമെന്നത് ഹദീഥ് ശാസ്ത്രത്തിൽ അംഗീകരിക്കപ്പെട്ട തത്ത്വമാണല്ലോ. കഫ്ഫാറഃ (പ്രായശ്ചിത്തം) ക്രമപ്രകാരമാണ് നിർബന്ധമാകുന്നത് എന്നതിന് പിൻബലം നൽകുന്ന മറ്റൊരു സംഗതി, അപ്രകാരം ചെയ്യുന്നത്മൂലം സൂക്ഷ്മതയും ഉറപ്പും ലഭിക്കുമെന്നതാണ്. കാരണം തർതീബിന്റെ അടിസ്ഥാനത്തിൽ പ്രവർത്തിച്ചാൽ മതിയാകുമെന്നതിൽ പക്ഷാന്തരമില്ല. എന്നാൽ മറിച്ചാണെങ്കിൽ സ്ഥിതി അതല്ലല്ലോ.

2. കഫ്ഫാറഃ നിർബന്ധമായ ഒരു വ്യക്തിക്ക് കഫ്ഫാറഃയുടെ രൂപങ്ങളായ അടിമമോചനത്തിനോ രണ്ടുമാസം തുടരെ നോമ്പനുഷ്ഠിക്കാനോ അല്ലെങ്കിൽ പകരം സ്വദഖഃ ചെയ്യാനോ സാധിക്കാതെ വന്നാൽ അയാളുടെ കഫ്ഫാറഃ അയാളിൽനിന്ന് ഒഴിവാക്കപ്പെടുന്നതാണ്. കാരണം അല്ലാഹു പറയുന്നു:

﴿لَا يُكَلِّفُ ٱللَّهُ نَفْسًا إِلَّا وُسْعَهَا ۚ﴾

“അല്ലാഹു ഒരാളോടും അയാളുടെ കഴിവിൽ പെട്ടതല്ലാതെ ചെയ്യാൻ നിർബന്ധിക്കുകയില്ല.” (2:286)

മറ്റൊരു തെളിവ് മുമ്പ് ഉദ്ധരിച്ച ഹദീഥ് തന്നെയാണ്. കാരണം ആ സംഭവത്തിൽ പരാതിക്കാരനായ വ്യക്തി കഫ്ഫാറഃയുടെ ഒരു രൂപവും നിർവഹിക്കാൻ സാധിക്കില്ലെന്ന് അറിയിച്ചപ്പോൾ കഫ്ഫാറഃക്ക് അയാളെ നിർബന്ധിച്ചില്ലെന്ന് മാത്രമല്ല അയാൾക്ക് തന്റെ കുടുംബത്തെ ആഹരിപ്പിക്കാനായി ഒരു കുട്ട കാരക്ക നൽകുകയാണ് ചെയ്തത്.

3. കഫ്ഫാറഃ ഒരിക്കലും സ്ത്രീകൾക്ക് നിർബന്ധമാവുകയില്ല. കാരണം മുമ്പുദ്ധരിച്ച ഹദീഥിൽ പ്രവാചകൻﷺ, പരാതിക്കാരനും ഭാര്യയുമായി നടന്ന സംഭവം കേട്ടശേഷം ഒരു കഫ്ഫാറഃ മാത്രമാണ് നിർബന്ധമായി നിർദേശിച്ചത്. അല്ലാഹുവാണ് കൂടുതൽ അറിയുന്നവൻ.

# 18. അൽഫിദ്യഃ

1. ഗർഭിണികളും മുലയൂട്ടുന്നവരുമായ സ്ത്രീകൾ സ്വന്തം ശരീരത്തെക്കുറിച്ചോ മക്കളുടെ ആരോഗ്യത്തെക്കുറിച്ചോ ഭയാശങ്ക ഉള്ളവരാണെങ്കിൽ, ഓരോ ദിവസത്തെ നോമ്പിനും പകരമായി ഒരു ദരിദ്രന് ഭക്ഷണം പ്രായച്ഛിത്തമായി നൽകി നോമ്പ് ഒഴിവാക്കാവുന്നതാണ്.

﴿وَعَلَى ٱلَّذِينَ يُطِيقُونَهُۥ فِدْيَةٌ طَعَامُ مِسْكِينٍ ۖ﴾

“ഞെരുങ്ങിമാത്രം അതിന് സാധിക്കുന്നവർ പാവപ്പെട്ടവന് ഭക്ഷണം പ്രായച്ഛിത്തമായി നൽകേണ്ടതാകുന്നു” എന്ന ഖുർആൻ വചനമാകുന്നു ഇതിന്നാധാരം. വയോവൃദ്ധരും വൃദ്ധകളും രോഗശാന്തി പ്രതീക്ഷയറ്റ രോഗികളും സ്വന്തം ശരീരത്തേക്കുറിച്ചോ, മക്കളുടെ ആരോഗ്യത്തെക്കുറിച്ചോ ഭയമുള്ള ഗർഭിണികളും മുലയൂട്ടുന്നവരുമായ സ്ത്രീകളുമാണ് ഈ ആയത്ത്കൊണ്ട് പ്രത്യേകമായി ഉദ്ദേശിക്കപ്പെടുന്നത് എന്ന ഇബ്നുഉമർﷺവിന്റെയും ഇബ്നു അബ്ബാസ്ﷺവിന്റെയും വിശദീകരണമാണ് ഈ ആയത്ത് ഇതിന് തെളിവാണെന്നതിന്റെ അടിസ്ഥാനം.

2. അബ്ദുല്ലാഹിബ്നു ഉമർﷺവിന്റെയും സലമത്ബ്നു അക്വഅ്ﷺവിന്റെയും ഹദീഥുകളുടെ അടിസ്ഥാനത്തിൽ ഈ ആയത്ത് നസ്ഖ് (ദുർബലപ്പെടുത്തപ്പെട്ടത്) ചെയ്യപ്പെട്ടതാണെന്ന കാര്യം നാം നേരത്തെ വിവരിച്ചത് വായനക്കാരൻ ഓർക്കുന്നുണ്ടാകുമല്ലോ. എന്നാൽ ഇബ്നുഅബ്ബാസിﷺൽനിന്നും ഈ ആയത്ത് ദുർബലപ്പെടുത്തപ്പെട്ടത

ല്ലന്നും നോമ്പെടുക്കാൻ സാധിക്കാത്തവരായ വൃദ്ധകളും വൃദ്ധരുമാണ് ഇതിന്റെ താല്പര്യമെന്നും അവർ ഓരോനോമ്പിനും പകരമായി ഒരു പാവപ്പെട്ടവന് ഭക്ഷണം പ്രായച്ഛിത്തമായി നൽകേണ്ടതാണെന്നും സ്വഹിഹായ സനദോടുകൂടി സ്ഥിരപ്പെട്ടുവന്നിട്ടുണ്ട്.[119] ഇത് കാരണം ഇബ്നുഅബ്ബാസ്ﷺ ഭൂരിപക്ഷം സ്വഹാബാക്കളുടെയും അഭിപ്രായത്തിന് വിരുദ്ധമായ നിലപാടുള്ളയാളാണെന്ന്, അല്ലെങ്കിൽ അദ്ദേഹത്തിന്റെ തന്നെ വാദങ്ങൾ പരസ്പര വിരുദ്ധമാണെന്ന് ഒരുപക്ഷേ, സംശയിക്കപ്പെടാം. പ്രത്യേകിച്ച് മറ്റൊരു രിവായത്തിൽ നസ്ഖ് സംഭവിച്ചിട്ടുണ്ട് എന്ന് അദ്ദേഹംതന്നെ തുറന്നുപറയുകകൂടി ചെയ്യുമ്പോൾ. അദ്ദേഹം പറയുന്നു:

رُخِّصَ لِلشَّيْخِ الْكَبِيرِ وَالْعَجُوزِ الْكَبِيرَةِ فِي ذَلِكَ وَهُمَا يُطِيقَانِ الصَّوْمَ أَنْ يُفْطِرَا إِنْ شَاءَا وَيُطْعِمَا كُلَّ يَوْمٍ مِسْكِينًا، وَلَا قَضَاءَ عَلَيْهِمَا ثُمَّ نُسِخَ ذَلِكَ فِي هَذِهِ الآيَةِ ﴿فَمَن شَهِدَ مِنكُمُ ٱلشَّهْرَ فَلْيَصُمْهُ﴾ وَثَبَتَ لِلشَّيْخِ الْكَبِيرِ وَالْعَجُوزِ الْكَبِيرَةِ: إِذَا كَانَا لاَ يُطِيقَانِ الصَّوْمَ، وَالْحبلى وَالْمُرْضِعُ إِذَا خَافَتَا أَفْطَرَتَا وَأَطْعَمَتَا كُلَّ يَوْمٍ مِسْكِينًا

“നോമ്പെടുക്കാൻ സാധിക്കുന്ന വൃദ്ധരായ പുരുഷന്മാർക്കും സ്ത്രീകൾക്കും അവർ ആഗ്രഹിക്കുന്നുവെങ്കിൽ നോമ്പെടുക്കാനും അല്ലാത്തപക്ഷം ഓരോ നോമ്പിനും പകരം ഒരു ദരിദ്രന് ഭക്ഷണം പ്രായച്ഛിത്തമായി നൽകി ഖദാവീട്ടാതെ തന്നെ നോമ്പൊഴിവാക്കാനും സ്വാതന്ത്ര്യം നൽകപ്പെട്ടിരുന്നു. പിന്നീട് “നിങ്ങളിൽ ആരെങ്കിലും ആ മാസത്തിൽ സന്നിഹിതരാണെങ്കിൽ അവർ നോമ്പെടുത്തുകൊള്ളട്ടെ” എന്ന ഖുർആൻ സൂക്തം അവതരിപ്പിക്കപ്പെട്ടതോടുകൂടി ഈ നിയമം ദുർബല(നസ്ഖ്)മാക്കപ്പെട്ടു. ഫിദ്‌യഃ മാത്രം നൽകി നോമ്പോഴിവാക്കാനുള്ള അനുവാദം പിന്നീട് നോമ്പെടുക്കാൻ സാധിക്കാത്തവരായ വൃദ്ധന്മാർക്കും വൃദ്ധകൾക്കും മാത്രമായി നിലനിന്നു. അതുപോലെ ഗർഭിണികളും മുലയൂട്ടുന്നവരുമായ സ്ത്രീകൾ സ്വന്തം ആരോഗ്യത്തേക്കുറിച്ചോ അവരുടെ മക്കളുടെ ആരോഗ്യത്തേക്കുറിച്ചോ ഭയപ്പെട്ടാൽ അവർക്കും ഫിദ്‌യഃ മാത്രം നൽകി

119. ബുഖാരി(8/135).

നോമ്പൊഴിവാക്കാനുള്ള അനുവാദം നൽകപ്പെട്ടു.”[120]

ചിലയാളുകൾ (പണ്ഡിതന്മാർ) ഇമാം ബുഖാരി അദ്ദേഹത്തിന്റെ *ജാമിഉസ്സ്വഹീഹി*ൽ ഉദ്ധരിച്ച, ഇബ്നു അബ്ബാസ്ﷺവിൽ നിന്നും നസ്ഖിനെ നിഷേധിക്കുന്നതായി ധ്വനിപ്പിക്കുന്ന വിധത്തിൽ വന്ന നേരത്തെ പറഞ്ഞ ഹദീഥ് മാത്രം വിലയിരുത്തി ഇബ്നു അബ്ബാസ്ﷺ ഭൂരിപക്ഷം സ്വഹാബാക്കൾക്കും വിരുദ്ധമായ വീക്ഷണഗതിക്കാരനാണെന്ന് വിലയിരുത്തുകയുണ്ടായി. എന്നാൽ ഇമാം ഇബ്നുൽ ജാറൂദും മറ്റു ഹദീഥ് പണ്ഡിതന്മാരും നിവേദനം ചെയ്ത ഹദീഥിൽ നസ്ഖ് സംഭവിച്ചിട്ടുണ്ടെന്ന് അദ്ദേഹംതന്നെ വ്യക്തമാക്കുന്നത് കണ്ടപ്പോൾ രണ്ട് റിപ്പോർട്ടുകളും പരസ്പരം ഏറ്റുമുട്ടുന്നതായി അവർക്ക് തോന്നി. അതുകൊണ്ട് ഈ വിഷയത്തിലുള്ള ഇബ്നുഅബ്ബാസിന്റെ അഭിപ്രായങ്ങൾ പരസ്പര വിരുദ്ധങ്ങളാണെന്ന് അവർ മാറ്റിപ്പറഞ്ഞു!

3. എന്നാൽ ഈ ആയത്ത് നസ്ഖ് (ദുർബലപ്പെടുത്തപ്പെട്ടത്) ചെയ്യപ്പെട്ടതാണെന്ന കാര്യം അനിഷേധ്യമാണ്. പക്ഷേ, മുൻഗാമികൾ നസ്ഖിന് നൽകിയ നിർവചന പ്രകാരമുള്ള നസ്ഖ് ആണെന്നു മാത്രം. കാരണം പൊതുവായ പ്രസ്താവനയെ പ്രത്യേകമാക്കി പറയുന്നതിനും നിരുപാധികമായി പറഞ്ഞതിനെ സോപാധികമാക്കി പറയുന്നതിനും സംക്ഷിപ്തമായി പറഞ്ഞതിനെ വിവരിച്ചു പറയുന്നതിനും അതിലുപരി ഇസ്തിസ്നാഇനെയും (إِلَّا.. പോലുള്ള പ്രത്യയങ്ങൾ ഉപയോഗിച്ച് പൊതുനിയമത്തിൽനിന്നും ഒരു കാര്യത്തെ ഒഴിവാക്കി പറയുക) ശർതിനെയും (إِذَا ,إِنْ.. പോലെയുള്ള പ്രത്യങ്ങൾ ഉപയോഗിച്ച് ഉപാധിവെച്ച് പറയുക) സ്വിഫതിനെയും (വിശേഷണം) വരെ അവർ നസ്ഖ് എന്ന് പറയാറുണ്ടായിരുന്നു.[121]

ചുരുക്കത്തിൽ ആദ്യം പറഞ്ഞതല്ലാത്ത വാക്കുപയോഗിച്ച് ആശയം വ്യക്തമാക്കുന്ന രീതികളെല്ലാം അവരുടെ ഭാഷയിൽ നസ്ഖായി വിലയിരുത്തപ്പെട്ടിരുന്നു. അവരുടെ പ്രസ്താവനകളെ പഠനവിധേയമാക്കുന്നവന് ഇത്തരം നിരവധി ഉദാഹരണങ്ങൾ കണ്ടെത്താവുന്ന

---

120. ഇബ്നുൽ ജാറൂദ്(381), ബൈഹകി(4/230), അബൂദാവൂദ്(2318). അതിന്റെ സനദ് സ്വഹീഹാണ്.

121. ഇബ്നുൽ ക്വയ്യിമിന്റെ *ഇഅ്ലാമുൽ മുവക്വിഈൻ*(1/35), ശാത്വിബിയുടെ *മുവാഫക്വാത്ത്*(3/118) എന്നിവ കാണുക.

തും പിൽകാലത്ത് പിറവിയെടുത്ത "നസ്ഖി"ന്റെ നവനിർവചനം വെച്ച് മുൻഗാമികളുടെ പ്രസ്താവനകൾ വിലയിരുത്തിയപ്പോഴുണ്ടായ സംശയങ്ങൾ ദുരീകരിക്കപ്പെടുന്നതുമാകുന്നു.

4. നോമ്പെടുക്കാൻ സാധിക്കുന്നവരും അല്ലാത്തവരുമായ എല്ലാ മുകല്ലഫിനും (മതശാസനകൾ ബാധകമായവൻ) ആയത്തിൽ പറഞ്ഞ കാര്യം ബാധകമാണെന്ന് വ്യക്തമാക്കുന്ന താഴെവരുന്ന ഹദീഥ്, ആയത്തിൽ നടന്നിട്ടുള്ളത് ഭാഗികമായ നസ്ഖ് മാത്രമാണെന്ന അഭിപ്രായത്തെ സാധൂകരിക്കുന്നതാണ്. സലമത് ഇബ്നു അക്‌വഅ്ﷺ പറയുന്നു:

"നബിﷺയുടെ കാലത്ത് (തുടക്കത്തിൽ) ഞങ്ങളിൽ താല്പര്യമുള്ളവർ റമദാൻ മാസത്തിൽ നോമ്പെടുക്കുകയും അതിന് താല്പര്യമില്ലാത്തവർ ഓരോ നോമ്പിനും പകരം ഒരു ദരിദ്രന് ഭക്ഷണം പ്രായച്ഛിത്തമായി നൽകി നോമ്പൊഴിവാക്കുകയും ചെയ്യാറായിരുന്നു പതിവ്.

﴿فَمَن شَهِدَ مِنكُمُ ٱلشَّهۡرَ فَلۡيَصُمۡهُ ۖ﴾

"നിങ്ങളിൽ ആരെങ്കിലും ആ മാസത്തിൽ സന്നിഹതരായാൽ അവൻ നോമ്പെടുത്തുകൊള്ളട്ടെ" എന്ന വചനം ഇറങ്ങുന്നത്വരെ ഇത് തുടർന്നു.

നോമ്പെടുക്കാൻ സാധിക്കുന്നവരായ വൃദ്ധന്മാർക്കും വൃദ്ധകൾക്കും പ്രായച്ഛിത്തം നൽകി ഖദാവീട്ടാതെ തന്നെ നോമ്പൊഴിവാക്കാനുള്ള അനുവാദം നൽകപ്പെട്ടിരുന്നത് പിന്നീട് ദുർബലപ്പെടുത്തപ്പെട്ടു എന്ന് ഇബ്നുൽ ജാറൂദ് ഉദ്ധരിച്ച ഇബ്നുഅബ്ബാസ്ﷺവിന്റെ ഹദീഥ് മറ്റൊരു സംശയം ഉയർത്തിയേക്കാം. അഥവാ ഈ ഇളവ് വൃദ്ധകൾക്കും വൃദ്ധന്മാർക്കും മാത്രമായിരുന്നില്ലല്ലോ, പിന്നെന്തുകൊണ്ടാണ് ഉപര്യുക്ത ഹദീഥിൽ അപ്രകാരം പറഞ്ഞത്? അവർക്ക് മാത്രമായിരുന്നു എന്ന് പരിമിതപ്പെടുത്താനല്ല പ്രത്യുത അവരെ കൂടുതൽ ആശ്വസിപ്പിക്കാൻവേണ്ടി മാത്രമാണ് അപ്രകാരം പറഞ്ഞത് എന്ന് മനസ്സിലാക്കിയാൽ ഈ സംശയം തന്നെ ഇല്ലാതാകുന്നതാണ്. ഉപര്യുക്ത ഹദീഥ് തന്നെയാണ് ഈ വിശദീകരണത്തിന്നാധാരം. കാരണം ആശ്വാസം പകരാനല്ല പരിമിതപ്പെടുത്താനാണ് അപ്രകാരം പറഞ്ഞതെങ്കിൽ വൃദ്ധകൾക്കും വൃദ്ധന്മാർക്കും ആദ്യം സ്ഥാപി

ച്ചു കൊടുക്കുകയും പിന്നീട് നസ്ഖിന് ശേഷം അവർക്ക് തന്നെ സ്ഥാപിച്ചു കൊടുക്കുകയും ചെയ്ത ആ ഇളവിന് എന്തർഥമാണ് കല്പിക്കാനാവുക?

ഈ വിശദീകരണം നിനക്ക് വ്യക്തമാവുകയും ബോധ്യപ്പെടുകയും ചെയ്താൽ പിന്നെ ഈ ആയത്ത് നോമ്പെടുക്കാൻ സാധിക്കുന്നവരുടെ കാര്യത്തിൽ ദുർബലപ്പെടുത്തപ്പെട്ടതാണെന്നും നോമ്പെടുക്കാൻ സാധിക്കാത്തവരുടെ കാര്യത്തിൽ ഇന്നും നിയമപ്രാബല്യം ഉള്ളതാണെന്നും മനസ്സിലാക്കാൻ തീരെ പ്രയാസമുണ്ടാകുന്നതല്ല. ഒന്നാമത്തെ നിയമം ഖുർആൻ കൊണ്ട്തന്നെ നസ്ഖ് ചെയ്യപ്പെട്ടിരിക്കുന്നു. രണ്ടാമത് പറഞ്ഞതാകട്ടെ നിരവധി ഹദീസുകൾകൊണ്ട് സ്ഥാപിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അതിന്റെ നിയമപ്രാബല്യം അന്ത്യനാൾവരെ തുടരുന്നതുമാകുന്നു.

ഇബ്നു ജാറൂദ് നിവേദനം ചെയ്ത ഇബ്നു അബ്ബാസ്ﷺവിന്റെ ഹദീഥ് ഇതിനെ അടിവരയിടുന്നതായി കാണാം. അദ്ദേഹം പറയുന്നു:ന

وَثَبَتَ لِلشَّيْخِ الْكَبِيرِ وَالْعَجُوزِ الْكَبِيرَةِ: إِذَا كَانَا لاَ يُطِيقَانِ الصَّوْمَ، وَالْحبلى وَالْمُرْضِعُ إِذَا خَافَتَا أَفْطَرَتَا وَأَطْعَمَتَا كُلَّ يَوْمٍ مِسْكِينًا

“ഫിദ്‌യ നൽകി നോമ്പൊഴിവാക്കാനുള്ള അനുവാദം നോമ്പെടുക്കാൻ സാധിക്കാത്ത വൃദ്ധകൾക്കും വൃദ്ധന്മാർക്കും ഇപ്പോഴും നിലനിൽക്കുന്നു. അതുപോലെ ഗർഭിണികളും മുലയൂട്ടുന്നവരുമായ സ്ത്രീകൾ സ്വന്തം ആരോഗ്യത്തെക്കുറിച്ചോ അവരുടെ മക്കളുടെ ആരോഗ്യത്തെക്കുറിച്ചോ ഭയമുള്ളവരാണെങ്കിൽ അവർക്കും ഓരോ നോമ്പിനും പകരം ഒരു ദരിദ്രന് ഭക്ഷണം പ്രായശ്ചിത്തമായി നൽകി നോമ്പൊഴിവാക്കാവുന്നതാണ്.”

മുആദ് ഇബ്നു ജബൽﷺവിന്റെ ഹദീസ് ഈ വിവരണത്തിന് കൂടുതൽ വ്യക്തത നൽകുന്നതായി കാണാം. അദ്ദേഹം പറയുന്നു:

أَمَّا أَحْوَالُ الصِّيَامِ، فَإِنَّ رَسُولَ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ قَدِمَ الْمَدِينَةَ، فَجَعَلَ يَصُومُ ثَلاثَةَ أَيَّامٍ مِنْ كُلِّ شَهْرٍ، وَصِيَام عَاشُورَاءَ، ثُمَّ إِنَّ اللَّهَ فَرَضَ عَلَيْهِ الصِّيَامَ، فَأَنْزَلَ اللَّهُ: ﴿يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ كُتِبَ عَلَيۡكُمُ

.... ﴾ [البقرة آية 183]، ثُمَّ أَنْزَلَ اللَّهُ الآيَةَ الأُخْرَى: ﴿شَهۡرُ رَمَضَانَ ٱلَّذِيٓ أُنزِلَ فِيهِ ٱلۡقُرۡءَانُ ﴾ [البقرة آية 185]، فَأَثْبَتَ اللَّهُ صِيَامَهُ عَلَى الْمُقِيمِ الصَّحِيحِ، وَرَخَّصَ فِيهِ لِلْمَرِيضِ وَالْمُسَافِرِ، وَثَبَّتَ الإِطْعَامَ لِلْكَبِيرِ الَّذِي لا يَسْتَطِيعُ الصِّيَامَ، فَهذَانِ حَوْلَانِ....

"അപ്പോൾ നോമ്പിന്റെ അവസ്ഥകൾ ഇപ്രകാരമായിരുന്നു. (1) നബിﷺ മദീനയിൽ വന്നയുടനെയുള്ള കാലഘട്ടത്തിൽ അവിടുന്ന് ഓരോമാസവും മൂന്ന് ദിവസവും മുഹർറം പത്തിന്റെ (ആശൂറാഅ്) നോമ്പും അനുഷ്ഠിക്കാറുണ്ടായിരുന്നു. പിന്നീട് നോമ്പ് നിർബന്ധമാക്കി അല്ലാഹു ഖുർആൻ അവതരിപ്പിച്ചു:

"സത്യവിശ്വാസികളേ; നിങ്ങൾക്ക് മുമ്പുള്ളവർക്ക് നിർബന്ധമാക്കപ്പെട്ടത്പോലെ നിങ്ങൾക്കും നോമ്പ് നിർബന്ധമാക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ ദോഷബാധയെ സൂക്ഷിക്കുന്നവരാകാൻവേണ്ടി."

തുടർന്ന്,

"ജനങ്ങൾക്ക് മാർഗദർശനമായിക്കൊണ്ടും നേർവഴി കാട്ടുന്നതും സത്യവും അസത്യവും വേർതിരിച്ചു കാണിക്കുന്നതുമായ സുവ്യക്ത തെളിവുകളായിക്കൊണ്ടും വിശുദ്ധ ഖുർആൻ അവതരിപ്പിക്കപ്പെട്ട മാസമാകുന്നു റമദാൻ. അതുകൊണ്ട് നിങ്ങളിൽ ആർ ആ മാസത്തിൽ സന്നിഹിതരാണോ അവർ ആ മാസം വ്രതമനുഷ്ഠിക്കേണ്ടതാണ്. ആരെങ്കിലും രോഗിയാവുകയോ യാത്രയിലാവുകയോ ചെയ്താൽ പകരം അത്രയും എണ്ണം (നോമ്പെടുക്കേണ്ടതാകുന്നു)" എന്ന ആയത്ത് അവതരിപ്പിച്ചു. അതിലൂടെ (2) നാട്ടിൽ സ്ഥിരതാമസക്കാരനായ ആരോഗ്യവാനായ വിശ്വാസിക്ക് വ്രതമനുഷ്ഠിക്കൽ നിർബന്ധമാണെന്ന് സ്ഥിരപ്പെടുത്തുകയും (3) യാത്രക്കാരനും രോഗിക്കും (മറ്റു ദിവസങ്ങളിൽ അത് ഖദാവീട്ടിയാൽ മതിയെന്ന നിബന്ധനയോടെ) ഈ വിഷയത്തിൽ ഇളവ് അനുവദിക്കുകയും ചെയ്തു. (4) നോമ്പെടുക്കാൻ സാധിക്കാത്ത പ്രായാധ്യക്യമുള്ളവർക്ക് പാവപ്പെട്ടവന് ഭക്ഷണം പ്രായച്ഛിത്തമായി നൽകി നോമ്പൊഴിവാക്കാമെന്നും വ്യക്തമാക്കി."[122]

122. അബൂദാവൂദ് *സുനനി*(507)ൽ, ബൈഹഖി *സുനനി*(4/200)ൽ അഹ്മദ് *മുസ്നദി*(5/246-247)ൽ സ്വഹീഹായ സനദോടുകൂടി ഉദ്ധരിച്ചു.

മുകളിൽ ഉദ്ധരിക്കപ്പെട്ട രണ്ട് ഹദീഥുകളുടെ വെളിച്ചത്തിൽ "ഞെരുങ്ങിമാത്രം അതിന് സാധിക്കുന്നവർ ഫിദ്‌യഃ നൽകണം" എന്ന ആയത്തിന്റെ ഭാഗം നോമ്പെടുക്കാൻ സാധിക്കുന്നവരുടെ വിഷയത്തിൽ ദുർബലപ്പെടുത്തപ്പെട്ടതും എന്നാൽ നോമ്പെടുക്കാൻ സാധിക്കാത്തവരുടെ കാര്യത്തിൽ ഇന്നും നിയമ പ്രാബല്യം ഉള്ളതു മാണെന്ന് സുതരാം വ്യക്തമാണ്. അഥവാ ആയത്ത് ദുർബലപ്പെടു ത്തപ്പെട്ടിട്ടില്ല, മറിച്ച് പ്രത്യേക അർഥം കല്പിക്കപ്പെടുക(തഖ്‌സ്വീ സ്)യാണ് ചെയ്തിരിക്കുന്നത്.

ചുരുക്കത്തിൽ ഇബ്നു അബ്ബാസ്ﷺ ഈ വിഷയത്തിൽ മറ്റ് സ്വ ഹാബാക്കളുടെ അഭിപ്രായങ്ങളോട് യോജിച്ച നിലപാടുള്ള ആളാ ണെന്നും അദ്ദേഹത്തിന്റെ ഹദീഥ് അബ്ദുല്ലാഹിബ്നു ഉമർﷺവിന്റെ യും സലമത് ഇബ്നു അക്‌വഅ്ﷺവിന്റെ ഹദീഥുകളോട് പൊരുത്ത പ്പെടുന്നതാണെന്നും മാത്രമല്ല അദ്ദേഹത്തിന്റെ വാദങ്ങൾ പരസ്പര വിരുദ്ധങ്ങളല്ലെന്നും കാണാനാകും.

لَيْسَتْ بِمَنْسُوخَةٍ

"ആയത്ത് ദുർബലപ്പെടുത്തപ്പെട്ടിട്ടില്ല" എന്ന അദ്ദേഹത്തിന്റെ പ്രസ്താവനയെ 'അത് ദുർബലപ്പെടുത്തപ്പെട്ടതാണ് അഥവാ പ്രത്യേ ക അർഥം കല്പിക്കപ്പെടേണ്ടതാണ്' എന്ന പ്രസ്താവന വിശദീകരി ക്കുന്നതായി മനസ്സിലാകുന്നു.

ഇത്രയും പറഞ്ഞതിൽനിന്നും സ്വഹാബാക്കളുടെയും മറ്റ് മുൻഗാ മികളുടെയും വീക്ഷണത്തിലുള്ള 'നസ്ഖ്' പിൻഗാമികളുടേയും അടി സ്ഥാന ശാസ്ത്രപണ്ഡിതന്മാരുടെയും വീക്ഷണത്തിലുള്ള 'തഖ്‌സ്വീ സി'നും (പ്രത്യേകമാക്കുക) 'തഖ്‌യീദി'നും (സോപാധികമാക്കുക) തുല്യമായ ഒരു പദം മാത്രമായിരുന്നു എന്നു വ്യക്തമാണ്. ഇമാം ക്വുർത്വുബിرحمه الله ഈ കാര്യം തന്റെ *തഫ്സീറിൽ*[123] വിശദീകരിച്ചത് വായനക്കാരന് പരിശോധിക്കാവുന്നതാണ്.

5. ഇബ്നു അബ്ബാസ്ﷺവിൽനിന്നും മുആദ് ഇബ്നു ജബൽﷺവി ൽ നിന്നും റിപ്പോർട്ട് ചെയ്യപ്പെട്ടു കാണുന്ന ഈ വിവരണങ്ങൾ അ വരുടെ മാത്രം ഗവേഷണമായോ വീക്ഷണമായോ അല്ലെങ്കിൽ വെ റും പ്രസ്താവനയോ ആയി മാത്രം കണ്ടാൽ പോരേ എന്ന് വായന ക്കാരൻ സംശയിച്ചേക്കാം. വിശുദ്ധ ഖുർആനിൽ പറയപ്പെട്ട 'മുത്‌ല

123. *അൽ ജാമിഅ് ലിഅഹ്കാമിൽ ക്വുർആൻ*(2/288).

ക്വി' (നിരുപാധികപ്രസ്താവന)നെ 'മുക്വയ്യദാ'(സോപാധിക)ക്കാനോ, 'ആമ്മി'നെ (പൊതുവായ പ്രസ്താവം) 'ഖാസ്സ്വാ'((പ്രത്യേകമാക്കുക)ക്കാനോ, 'മുജ്മലി'(സംക്ഷിപ്തം)നെ 'മുഫസ്സറാ'(വിശദം)ക്കാനോ സാധിക്കുന്ന 'മർഫൂഅ്' (നബിﷺയിലേക്ക് നേരേ ചേർക്കപ്പെട്ട) ആയ ഹദീഥിന്റെ ശ്രേണിയിലേക്ക് ഇത് വരുകയില്ലല്ലോ എന്നും താങ്കൾ വിലയിരുത്തിയേക്കാം. അതിനുള്ള മറുപടി ഇങ്ങനെ സംഗ്രഹിക്കാം:

എ). ഈ രണ്ട് ഹദീഥുകൾക്കും മർഫൂഅ് ആയ ഹദീഥിന്റെ സ്ഥാനമുണ്ടെന്ന് പണ്ഡിതന്മാർ ഏകകണ്ഠമായി അഭിപ്രായപ്പെട്ടിട്ടുണ്ട്. അതുകൊണ്ട് അല്ലാഹുവിനെയും അവന്റെ ദൂതനെയും സ്നേഹിക്കുന്ന ഒരു വിശ്വാസിക്ക് ഈ ഹദീഥ് അവന്റെയടുക്കൽ സ്വഹീഹ് ആണെന്ന് സ്ഥിരപ്പെട്ട സ്ഥിതിക്ക് അതിന് എതിര് പ്രവർത്തിക്കാൻ യാതൊരു നിർവാഹവുമില്ല.

കാരണം ഈ രണ്ട് ഹദീഥുകളും ഒരു ആയത്തിന്റെ അവതരണ പശ്ചാത്തലം വിവരിക്കുന്ന രംഗത്താണ് വന്നിട്ടുള്ളത്. അഥവാ ദിവ്യബോധനത്തിന് സാക്ഷികളായ പ്രമുഖരായ രണ്ട് സ്വഹാബിമാർ ക്വുർആനിലെ ഒരു ആയത്തിനെക്കുറിച്ച് അത് ഇന്ന വിഷയത്തിലാണ് അവതരിച്ചിട്ടുള്ളത് എന്ന് പറഞ്ഞാൽ അതിന് ഹദീഥ് പണ്ഡിതന്മാരുടെ അഭിപ്രായമനുസരിച്ച് 'മുസ്നദാ'യ ഹദീഥിന്റെ സ്ഥാനമാണു ഉള്ളതെന്നത് തർക്കമറ്റ സംഗതിയാകുന്നു.(124)

ബി). ഈ നിയമം (ഞെരുങ്ങിക്കൊണ്ട്മാത്രം നോമ്പെടുക്കാൻ സാധിക്കുന്നവർ ഫിദ്യഃ കൊടുത്താൽമതി, ഖദാവീട്ടേണ്ടതില്ല) ഗർഭിണികൾക്കും മുലയൂട്ടുന്നവരുമായ സ്ത്രീകൾക്കുകൂടി ബാധകമാണെന്ന് ഇബ്നു അബ്ബാസ്ﷺ തറപ്പിച്ചുപറയുന്നു. മഹാനായ പ്രവാചകന്റെ തിരുസുന്നത്തിൽ നിന്നല്ലാതെ മറ്റെവിടെനിന്നാണ് അദ്ദേഹത്തിന് ഈ ദൃഢജ്ഞാനം ലഭിക്കുക? വിശേഷിച്ച് ഈ വിഷയത്തിലുള്ള അദ്ദേഹത്തിന്റെ നിലപാട് ഒറ്റപ്പെട്ടതായി കാണാനും സാധ്യമല്ല. പ്രത്യുത ഈ ആയത്ത് (2:187) ദുർബലപ്പെടുത്തപ്പെട്ടതാണെന്ന് പറഞ്ഞ ഇബ്നു ഉമർﷺ വരെ ഈ വിഷയത്തിൽ അദ്ദേഹത്തോട് യോജിക്കുകയാണ് ചെയ്തിരിക്കുന്നത്.

124. സ്വുയൂത്ത്വിയുടെ *തദ്രീബുർറാവി*(1/192-193)യും ഇബ്നുസ്സ്വലാഹിന്റെ *ഉലൂമുൽ ഹദീഥും*(പുറം 24) കാണുക.

മാലിക് നാഫിഇൽനിന്നും നിവേദനം ചെയ്യുന്നു: "ഗർഭിണിയായ സ്ത്രീ അവളുടെ നോമ്പ് ഗർഭസ്ഥ ശിശുവിന്റെ ആരോഗ്യത്തെ ബാധിക്കുമോ എന്ന് ഭയപ്പെട്ടാൽ എന്ത് ചെയ്യണം എന്ന് ആരോ ഇബ്നു ഉമർﷺവിനോട് ചോദിച്ചു. അദ്ദേഹം പറഞ്ഞു:

تُفْطِرُ وَتُطْعِمُ مَكَانَ كُلِّ يَوْمٍ مِسْكِينًا مُدًّا مِنْ حِنْطَةٍ

"അവൾ നോമ്പ് ഒഴിവാക്കുകയും ഓരോ ദിവസത്തെ നോമ്പിനും പകരമായി പാവപ്പെട്ടവന് ഒരു മുദ്ദ് (600 ഗ്രാം) ഗോതമ്പ് നൽകുകയും വേണം."[125]

ഇമാം ദാറഖുത്നി(1/207) ഇബ്നു ഉമർﷺവിൽനിന്നും നിവേദനം ചെയ്യുന്നു: അദ്ദേഹം പറഞ്ഞു:

"ഗർഭിണിയും മുലയൂട്ടുന്നവളും നോമ്പ് ഒഴിവാക്കണം. അവർ ഖദാവീട്ടേണ്ടതുമില്ല" (ഫിദ്‌യഃ നൽകിയാൽ മതിയെന്ന് സാരം).

ദാറുഖുത്നിയുടെ മറ്റൊരു നിവേദനത്തിൽ ഇപ്രകാരമാണുള്ളത്:

أَنَّ امْرَأَتَهُ سَأَلَتْهُ وَهِيَ حبلى، فَقَالَ: أَفْطِرِي وَأَطْعِمِي عَنْ كُلِّ يَوْمٍ مِسْكِينًا وَلَا تُقْضِي

ഇബ്നു ഉമർﷺവിന്റെ ഗർഭിണിയായ ഒരു ഭാര്യ നോമ്പെടുക്കുന്നതിനെക്കുറിച്ച് അദ്ദേഹത്തോട് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞത് 'നീ നോമ്പ് മുറിക്കുക (ഒഴിവാക്കുക), ഓരോ ദിവത്തേ നോമ്പിനും പകരമായി ഒരു പാവപ്പെട്ടവന് നീ ഭക്ഷണം നൽകുകയും ചെയ്യുക. എന്നാൽ നഷ്ടപ്പെട്ട നോമ്പ് നീ ഖദാ വീട്ടേണ്ടതില്ല' എന്നാണ്.

ഇതിന്റെ പരമ്പര ജയ്യിദ്(നല്ലത്) ആണെന്ന് ദാറുഖുത്നി അഭിപ്രായപ്പെടുന്നു.

ഈ സംഭവം മറ്റൊരു ത്വരീകി(വഴിയി)ൽ റിപ്പോർട്ട് ചെയ്യപ്പെട്ടത് ഇപ്രകാരമാകുന്നു:

أن بنتاً له كانت تحت رجل من قريش، وكانت حاملاً، فأصابها عطش في رمضان، فأمرها أن تفطر وتطعم عن كل يوم مسكينا

125. ഇമാം ശാഫിഈയുടെ വഴിയിലൂടെ ബൈഹകി *സുനനി*(4/230)ൽ ഉദ്ധരിച്ചു. അതിന്റെ സനദ് സ്വഹീഹാണ്.

ഖുറൈശി ഗോത്രത്തിൽപെട്ട ഒരാളുടെ കീഴിലായിരുന്നു ഇബ്നു ഉമർﷺവിന്റെ ഒരു മകൾ. അവർ ഗർഭിണിയായിരിക്കെ നോമ്പെടുത്തത് നിമിത്തം കഠിനമായ ദാഹം പിടിപ്പെട്ടു. അപ്പോൾ അവളോട് നോമ്പൊഴിവാക്കാനും പകരം ഓരോ ദിവസത്തെ നോമ്പിനു പകരം പാവപ്പെട്ടവന് ഭക്ഷണം നൽകാനും അദ്ദേഹം കല്പിച്ചു.

സി). ഈ അഭിപ്രായത്തിന്റെ കാര്യത്തിൽ സ്വഹാബാക്കളിൽ ആരും ഇബ്നുഅബ്ബാസ്ﷺവിനോട് വിയോജിച്ചതായി അറിയപ്പെട്ടിട്ടില്ല.[126]

6. മുമ്പ് നാം ഉദ്ധരിച്ച അനസുബ്നു മാലിക് അൽകഅബിﷺന്റെ ഹദീഥിൽ പറയപ്പെട്ട "നോമ്പ് നിർബന്ധമാണെന്ന നിയമത്തിൽനിന്നും ഗർഭിണികളും മുലയൂട്ടുന്നവരുമായ സ്ത്രീകൾ ഒഴിവാക്കപ്പെട്ടിരിക്കുന്നു" എന്ന ഭാഗം മുകളിൽ പറഞ്ഞ വിശദീകരണത്തോടെ മാത്രമെ വ്യാഖ്യാനിക്കപ്പെടാൻ പാടുള്ളൂ. അഥവാ അവർ അവരുടെ ആരോഗ്യത്തെക്കുറിച്ചോ അവരുടെ മക്കളുടെ ആരോഗ്യത്തേക്കുറിച്ചോ ഭയപ്പെടുന്ന സാഹചര്യത്തിലാണ് അവർ ഈ ഇളവിന് അർഹരാകുന്നത്. അപ്പോഴവർക്ക് നോമ്പ് ഖദാവീട്ടേണ്ടതുമില്ല. പകരം പ്രായശ്ചിത്തം നൽകിയാൽ മതിയാകുന്നതാണ്. ഇബ്നു അബ്ബാസ് ﷺവിൽ നിന്നും നിവേദനം ചെയ്യപ്പെടുന്നു: അദ്ദേഹം തന്റെ ഉമ്മുവലദി(യജമാനന്റെ കുഞ്ഞിന് ജന്മം നൽകിയ അടിമസ്ത്രീ)നെ ഗർഭിണിയായ നിലയിൽ-അല്ലെങ്കിൽ മുലയൂട്ടുന്ന നിലയിൽ-നോമ്പുകാലത്ത് കാണുകയുണ്ടായി. അപ്പോൾ അദ്ദേഹം അവരോട് പറഞ്ഞു:

أنت من الذين لا يطيقون، عليك الجزاء وليس عليك القضاء

"നീ നോമ്പിന് സാധിക്കാത്തവരുടെ ഗണത്തിൽ പെടുന്നവളാണ്. അതുകൊണ്ട് നീ പ്രായശ്ചിത്തം കൊടുത്താൽ മതിയാകും; നോമ്പ് ഖദാവീട്ടേണ്ടതില്ല."[127]

7. യാത്രക്കാരന് നോമ്പിന്റെ കാര്യത്തിൽ അനുവദിച്ചുകൊടുത്ത രീതിയിലുള്ള ഇളവ് തന്നെയാണ് മുലയൂട്ടുന്ന സ്ത്രീകൾക്കും ഗർഭിണികൾക്കും അനുവദിച്ചു കൊടുക്കപ്പെട്ടിട്ടുള്ളത് എന്ന് ചിലർ വാദിക്കുന്നുണ്ട്. ഈ വാദമനുസരിച്ച് യാത്രക്കാർ നഷ്ടപ്പെട്ട നോമ്പുകൾ മറ്റു ദിവസങ്ങളിൽ ഖദാവീട്ടുന്നത് പോലെ ഗർഭിണികളും മുലയൂട്ടു

126. ഇബ്നു ക്വുദാമഃ *മുഗ്നി*(3/21)യിൽ.

127. ദാറക്വുത്നി(1/207) സ്വഹീഹായ സനദോടുകൂടി.

ന്നവരുമായ സ്ത്രീകളും നഷ്ടപ്പെട്ട നോമ്പുകളത്രയും ഖദാവീട്ടേണ്ടി വരും. എന്നാൽ ഈ വാദം തള്ളപ്പെടേണ്ടതും തെളിവുകൾക്ക് നിര ക്കാത്തതുമാകുന്നു. കാരണം യാത്രകാരന് നൽകപ്പെട്ട ഇളവിന്റെ രൂപം

﴿فَمَن كَانَ مِنكُم مَّرِيضًا أَوْ عَلَىٰ سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ ۚ﴾

"നിങ്ങളിലാരെങ്കിലും രോഗിയാവുകയോ യാത്രയിലാവുകയോ ചെയ്താൽ മറ്റു ദിവസങ്ങളിൽ അത്രയും എണ്ണം നോമ്പെടുക്കേണ്ട താണ്" എന്ന വചനത്തിലൂടെ ഖുർആൻ തന്നെ വ്യക്തമാ(നസ്സ്വാ) ക്കിയതാണ്. അതുപോലെ,

﴿وَعَلَى ٱلَّذِينَ يُطِيقُونَهُۥ فِدْيَةٌ طَعَامُ مِسْكِينٍ ۖ﴾

"ഞെരുങ്ങി മാത്രം അതിന് സാധിക്കുന്നവർ പകരം ഒരു പാവ പ്പെട്ടവനുള്ള ഭക്ഷണം പ്രായച്ഛിത്തമായി നൽകേണ്ടതാണ്" എന്ന സൂക്തഭാഗം നോമ്പെടുക്കാൻ സാധിക്കാത്തവർ എന്ത് ചെയ്യണമെ ന്നും വിശദീകരിക്കുന്നു. മുമ്പ് ഉദ്ധരിക്കപ്പെട്ട ഹദീഥുകളിൽ നിന്നും ഗർഭിണികളും മുലയൂട്ടുന്നവരുമായ സ്ത്രീകൾ ഈ ആയത്തിന്റെ പരിധിയിൽ വരുമെന്ന് താങ്കൾക്കും ബോധ്യപ്പെട്ടതാണല്ലോ.

# 19. ലൈലതുൽഖദ്ർ

ഏറെ ശ്രേഷ്ഠതയുള്ള ഒരു രാത്രിയാണ് 'ലൈലതുൽഖദ്ർ'. മാനവസമൂഹത്തിന് മാന്യതയുടെയും മഹത്ത്വത്തിന്റെയും സ്വർഗീയാനശ്വരതയുടെയും വഴികൾ വിവരിച്ചുകൊടുത്ത വിശുദ്ധ ക്വുർആന്റെ അവതരണത്തിന് ആ രാത്രി സാക്ഷിയായി എന്നതാണ് അതിനു കാരണം. എന്നാൽ പ്രവാചകചര്യ ചെരിപ്പ് ചെരിപ്പിനോടെന്നപോലെ പിൻപറ്റാൻ പ്രയത്നിക്കുന്ന ഉത്തമ വിശ്വാസികൾ കൊടിനാട്ടിയും വിളക്കു തെളിയിച്ചുമല്ല, പ്രത്യുത ആരാധനകളിൽ ആവേശപൂർവം പങ്കെടുത്തുകൊണ്ടാണ് ഈ രാത്രിയെ ധന്യമാക്കേണ്ടത്.

### 1. ലൈലതുൽ ഖദ്റിന്റെ മഹത്ത്വം

ഖദ്റിന്റെ രാവ് ആയിരം മാസത്തെക്കാൾ ഉത്തമമാണെന്നത് മാത്രം മതി അതിന്റെ ശ്രേഷ്ഠത മനസ്സിലാക്കാൻ. അല്ലാഹു പറയുന്നു:

﴿إِنَّآ أَنزَلْنَٰهُ فِى لَيْلَةِ ٱلْقَدْرِ ۝١ وَمَآ أَدْرَىٰكَ مَا لَيْلَةُ ٱلْقَدْرِ ۝٢ لَيْلَةُ ٱلْقَدْرِ خَيْرٌ مِّنْ أَلْفِ شَهْرٍ ۝٣ تَنَزَّلُ ٱلْمَلَٰٓئِكَةُ وَٱلرُّوحُ فِيهَا بِإِذْنِ رَبِّهِم مِّن كُلِّ أَمْرٍ ۝٤ سَلَٰمٌ هِىَ حَتَّىٰ مَطْلَعِ ٱلْفَجْرِ ۝٥﴾

"തീർച്ചയായും നാം അതിനെ (ഖുർആനെ) ഖദ്റിന്റെ രാവിൽ അവതരിപ്പിച്ചു. ഖദ്റിന്റെ രാവ് എന്താണെന്ന് നിനക്കറിയുമോ? ഖദ്റിന്റെ രാവ് ആയിരം മാസത്തെക്കാൾ പുണ്യകരമാണ്. മലക്കുകളും റൂഹും അവരുടെ രക്ഷിതാവിന്റെ എല്ലാ കാര്യത്തെ സംബന്ധിച്ചുമുള്ള ഉത്തരവുമായി ആ രാത്രിയിൽ ഇറങ്ങിവരുന്നു. പ്രഭാതോദയം വരെ ആ രാത്രി സമാധാനപ്രദമത്രെ!"

ആ രാത്രിയിൽ യുക്തിമത്തായ കാര്യങ്ങൾ തീർപ്പാക്കപ്പെടുന്നതാണ് അല്ലാഹു പറയുന്നു:

﴿إِنَّآ أَنزَلۡنَٰهُ فِي لَيۡلَةٖ مُّبَٰرَكَةٍۚ إِنَّا كُنَّا مُنذِرِينَ ٣ فِيهَا يُفۡرَقُ كُلُّ أَمۡرٍ حَكِيمٍ ٤ أَمۡرٗا مِّنۡ عِندِنَآۚ إِنَّا كُنَّا مُرۡسِلِينَ ٥ رَحۡمَةٗ مِّن رَّبِّكَۚ إِنَّهُۥ هُوَ ٱلسَّمِيعُ ٱلۡعَلِيمُ ٦﴾

"തിർച്ചയായും നാം അതിനെ ഒരനുഗൃഹീത രാത്രിയിൽ അവതരിപ്പിച്ചിരിക്കുന്നു. തീർച്ചയായും നാം മുന്നറിയിപ്പ് നൽകുന്നവനാകുന്നു. ആ രാത്രിയിൽ യുക്തിപൂർണമായ ഓരോ കാര്യവും വേർതിരിച്ചു വിവരിക്കപ്പെടുന്നു. അതെ, നമ്മുടെ പക്കൽനിന്നുള്ള കൽപന. തീർച്ചയായും നാം (ദൂതന്മാരെ) നിയോഗിച്ചുകൊണ്ടിരിക്കുന്നവനാകുന്നു. നിന്റെ രക്ഷിതാവിങ്കൽനിന്നുള്ള ഒരു കാര്യമത്രെ അത്. അവൻ തന്നെയാകുന്നു എല്ലാം കേൾക്കുന്നവനും അറിയുന്നവനും." (44:3-4)

## 2. ലൈലതൂൽഖദ്ർ എന്ന്?

ലൈലതുൽ ഖദ്ർ റമദാനിലെ ഇരുപത്തി ഒന്നാം രാവാണന്നും ഇരുപത്തി മൂന്നാം രാവാണെന്നും ഇരുപത്തി അഞ്ചാം രാവാണെന്നും ഇരുപത്തി ഏഴാം രാവാണെന്നും ഇരുപത്തി ഒമ്പതാം രാവാണെന്നും അതല്ല റമദാനിലെ അവസാന രാത്രിയിലാണ് അതുണ്ടാവുക എന്നും വിവിധ റിപ്പോർട്ടുകൾ നബിﷺയിൽനിന്നും സ്വഹീഹായി സ്ഥിരപ്പെട്ടുവന്നതായി കാണാം.[128]

128. ഇവ്വിഷയകമായുള്ള ഉദ്ധരിക്കപ്പെട്ടിട്ടുള്ള അഭിപ്രായങ്ങൾ വ്യത്യസ്തമാണ്. ഇമാം ഇറാകി *ശറഹുസ്സ്വദ്ർ ബി ദിക്‌രി ലൈലതിൽ ഖദ്ർ* എന്നപേരിൽ ഒരു സ്വതന്ത്ര കൃതി തന്നെ രചിച്ചിട്ടുണ്ട്.

ഇമാം ശാഫി رحمه الله പറയുന്നു:

**كأن هذا عندي – والله أعلم – أن النبي صلى الله عليه وسلم كان يجيب على نحو ما يُسأل عنه، يقال له: أنلتمسها في ليلة كذا، فيقول: التمسوها في ليلة كذا**

"എന്റെ വീക്ഷണത്തിൽ ഇത് (ലൈലതുൽ ഖദ്റിനെക്കുറിച്ചുള്ള വ്യത്യസ്ത റിപ്പോർട്ടുകൾ) വരാനുള്ള കാരണം-അല്ലാഹു ഏറ്റവും നന്നായി അറിയുന്നു- പ്രവാചകൻ തന്നോട് ചോദിക്കപ്പെടുന്നതിന നുസരിച്ച് മറുപടി പറഞ്ഞതാണ് എന്നതാണ്. (ഉദാഹരണത്തിന്) 'ഇന്ന ദിവസം ഞങ്ങൾ ലൈലതുൽഖദ്റിനെ കരുതി ഇരുന്നുകൊ ള്ളട്ടെ' എന്നൊരാൾ ആരായുന്നു. അതിന് നബിﷺ 'അതെ, ഇന്ന ദിവസം നിങ്ങളതിനെ പ്രതീക്ഷിച്ചുകൊള്ളുക' എന്ന് നബിﷺ മറുപടി നൽകുന്നു."(129)

ഈ വിഷയത്തിൽ ഏറ്റവും പ്രബലമായ അഭിപ്രായം ലൈല തുൽ ഖദ്ർ റമദാൻ മാസത്തിലെ അവസാന പത്തിലെ ഒറ്റരാത്രിക ളിലാണ് എന്നതാകുന്നു. ഇമാം ബുഖാരിയും മുസ്‌ലിമും ഉദ്ധരിച്ച ആഇശ رضي الله عنها യുടെ ഹദീഥ് ഇതാണ് സൂചിപ്പിക്കുന്നത്.

ആഇശ رضي الله عنها പറയുന്നു:

**كَانَ رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ يُجَاوِرُ فِي الْعَشْرِ الْأَوَاخِرِ مِنْ رَمَضَانَ وَيَقُولُ: تَحَرَّوْا (وفي رواية: الْتَمِسُوا) لَيْلَةَ الْقَدْرِ فِي (الوِتْرِ مِنْ) الْعَشْرِ الْأَوَاخِرِ مِنْ رَمَضَانَ**

"നബിﷺ റമദാനിലെ അവസാന പത്തിൽ ഇഅ്തികാഫ് ഇരിക്കാ റുണ്ടായിരുന്നു. അവിടുന്നു പറയും: റമദാൻ അവസാനപത്തിലെ ഒറ്റരാത്രികളിൽ നിങ്ങൾ ലൈലതുൽ ഖദ്റിനെ പ്രതീക്ഷിച്ചുകൊള്ളു ക."(130)

ക്ഷീണമോ ദൗർബല്യമോ നിമിത്തം ഒരാൾക്ക് പത്ത് രാത്രികൾ

129. ബഗവി *ശറഹുസ്സുന്ന*(6/388)യിൽ ഉദ്ധരിച്ചത്.
130. ബുഖാരി(4/225), മുസ്‌ലിം(1169).

ലൈലതുൽ ഖദ്ർ പ്രതീക്ഷിച്ചിരിക്കാൻ സാധിച്ചില്ലെങ്കിൽ അവസാന ഏഴ് രാത്രികളിലെങ്കിലും ക്ഷീണം അവനെ കീഴടക്കാതിരിക്കാൻ അവൻ ശ്രദ്ധിക്കേണ്ടതാണ്. കാരണം ഇബ്നുഉമർ‌ رضي الله عنهما നിവേദനം ചെയ്യുന്നു. നബിﷺ പറഞ്ഞു:

الْتَمِسُوهَا فِي الْعَشْرِ الأَوَاخِرِ فَإِنْ ضَعُفَ أَحَدُكُمْ أَوْ عَجَزَ فَلاَ يُغْلَبَنَّ عَلَى السَّبْعِ الْبَوَاقِي

“അവസാന പത്തിൽ നിങ്ങളതിനെ (ലൈലതുൽഖദ്ർ) പ്രതീക്ഷിച്ചിരുന്നുകൊള്ളുക. ഇനി നിങ്ങളിലൊരാൾ ദുർബലനാവുകയോ രോഗിയാവുകയോ ചെയ്താൽ ബാക്കിയുള്ള ഏഴ് രാത്രികൾ അവനെ കീഴ്പ്പെടുത്താതിരിക്കട്ടെ.”[131]

ഈ ഹദീഥ്,

أَرَى رُؤْيَاكُمْ قَدْ تَوَاطَأَتْ فَمَنْ كَانَ مُتَحَرِّيهَا فَلْيَتَحَرَّهَا فِي السَّبْعِ الْأَوَاخِرِ

“ഞാൻ നിങ്ങളുടെ സ്വപ്നങ്ങൾ വസ്തുതയുമായി പൊരുത്തപ്പെടുന്നതായി കാണുന്നു. അതിനാൽ ആരെങ്കിലും ലൈലതുൽ ഖദ്റിനെ പ്രതീക്ഷിച്ചിരിക്കുന്നുണ്ടെങ്കിൽ അവസാന ഏഴ് രാത്രികളിൽ അതിനെ പ്രതീക്ഷിച്ചിരുന്നുകൊള്ളട്ടെ” എന്ന ഹദീഥിനെ വ്യാഖ്യാനിക്കുന്നതായി മനസ്സിലാക്കാം.

ലൈലതുൽ ഖദ്ർ എന്നാണെന്ന കാര്യം അറിയിക്കാൻ വന്ന വേളയിൽ രണ്ടാളുകൾ വഴക്കടിച്ചു നിന്നതിനാൽ അത് സംബന്ധമായ അറിവ് നബിﷺയിൽനിന്നും ഉയർത്തപ്പെട്ട കാര്യം ഹദീഥുകളിൽ നിന്നും അറിയപ്പെട്ട സംഗതിയാണ്.

خَرَجَ النَّبِيُّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ يُخْبِرُ بِلَيْلَةِ الْقَدْرِ فَتَلَاحَى رَجُلَانِ مِنْ الْمُسْلِمِينَ فَقَالَ: إِنِّي خَرَجْتُ لِأُخْبِرَكُمْ بِلَيْلَةِ الْقَدْرِ وَإِنَّهُ تَلَاحَى فُلَانٌ وَفُلَانٌ فَرُفِعَتْ، وَعَسَى أَنْ يَكُونَ خَيْرًا لَكُمْ، فَالْتَمِسُوهَا فِي التَّاسِعَةِ وَالسَّابِعَةِ وَالْخَامِسَةِ (وفي رواية: فِي السَّبْعِ، وَالتِّسْعِ، وَالْخَمْسِ)

131. ബുഖാരി(4/221), മുസ്‌ലിം(1165).

“ലൈലതുൽ ഖദ്റിനെക്കുറിച്ചു പറഞ്ഞുതരുവാനായി നബിﷺ പുറപ്പെട്ടുവന്നു. അപ്പോഴേക്കും ആ സമയത്ത് മുസ്‌ലിംകളിൽ നിന്നും രണ്ടുപേർ പരസ്പരം വക്കാണത്തിലേർപ്പെടാനിടയായി. അപ്പോൾ തിരുമേനിﷺ പറഞ്ഞു: ഞാൻ നിങ്ങൾക്കു ലൈതുൽഖദ്റിനെപ്പറ്റി പറഞ്ഞുതരുവാനായി പുറത്തുവന്നതായിരുന്നു. അപ്പോൾ ഇന്ന ആളും ഇന്ന ആളും തമ്മിൽ വഴക്കുനടന്നു. അങ്ങനെ അത് ഉയർത്തപ്പെട്ടു (അതിനെക്കുറിച്ച അറിവ്). ഇത് നിങ്ങൾക്ക് ഗുണകരമായി ത്തീർന്നേക്കാം. അതിനാൽ നിങ്ങളതിനെ അവസാന പത്തിലെ ഒമ്പതാം രാത്രിയിലോ ഏഴാം രാത്രിയിലോ അഞ്ചാം രാത്രിയിലോ പ്രതീക്ഷിച്ചുകൊള്ളുക.”[132]

## ഉണർത്തൽ

ചില ഹദീഥുകളിൽ ലൈലതുൽഖദ്ർ റമദാനിലെ അവസാന പത്തിലാണെന്നും മറ്റ് ചിലതിൽ അവസാന പത്തിലെ ഒറ്റയായ രാത്രികളിലാണെന്നും വന്നിട്ടുണ്ടെന്നത് സത്യമാണ്. എന്നാൽ ഇതിൽ ആദ്യത്തേത് പൊതുവായതും രണ്ടാമത്തേത് പ്രത്യേകമായതുമാകുന്നു. പൊതുവായ അർഥമുള്ളതിനെക്കാൾ പ്രത്യേക അർഥമുള്ളതിനെ പരിഗണിക്കണമെന്നാണ് പണ്ഡിതമതം. അതുപോലെ ചില ഹദീഥുകളിൽ അത് അവസാന ഏഴിലാണെന്നും വന്നിട്ടുണ്ട്. അത് ദൗർബല്യമോ ക്ഷീണമോ ഉണ്ടാകുമ്പോൾ എന്ന നിബന്ധനയോടെ മാത്രം മനസ്സിലാക്കപ്പെടേണ്ടതാണ്. ഇങ്ങനെ വ്യഖ്യാനിക്കപ്പെടുമ്പോൾ ഹദീഥുകൾക്കിടയിൽ ആശയവൈരുധ്യമില്ലെന്നും അവ പരസ്പരം പൂരകങ്ങളാണെന്നും നമുക്ക് മനസ്സിലാക്കാൻ സാധിക്കും.

ചുരുക്കത്തിൽ, ലൈലതുൽ ഖദ്ർ അന്വേഷിക്കുന്ന സത്യവിശ്വാസി, റമദാൻ മാസത്തിലെ അവസാന പത്തിലെ ഒറ്റ രാത്രികളിൽ അത് ചെയ്തുകൊള്ളട്ടെ അഥവാ ഇരുപത്തി ഒന്നാംരാവിലും ഇരുപത്തിമൂന്നാം രാവിലും ഇരുപത്തിഅഞ്ചാം രാവിലും ഇരുപത്തിഏഴാം രാവിലും ഇരുപത്തിഒമ്പതാം രാവിലും; ഇനി ക്ഷീണമോ രോഗമോ നിമിത്തം അതിന് സാധിക്കാതെ വന്നാൽ അവസാന ഏഴ് രാത്രികളിലെ ഒറ്റയായ രാത്രികളിൽ (ഇരുപത്തിഅഞ്ചാം രാവ്, ഇരുപത്തിഏഴാം രാവ് ഇരുപത്തിഒമ്പതാം രാവ്) അവൻ അന്വേഷിച്ചു

132. ബുഖാരി(4/232).

കൊള്ളട്ടെ.

### 3. ലൈലതുൽ ഖദ്റിനെ എങ്ങനെ സ്വീകരിക്കണം?

അനുഗൃഹീതമായ ഈ രാത്രി ഒരാൾക്ക് നഷ്ടപ്പെട്ടാൽ അയാൾക്ക് എല്ലാ നന്മയും നഷ്ടപ്പെട്ടതിന് തുല്യമാണ്. ഈ രാത്രിയുടെ പുണ്യം ഭാഗ്യഹീനനല്ലാതെ തടയപ്പെടുന്നതല്ല. അതുകൊണ്ട് അല്ലാഹുവിനുള്ള ആരാധനയിൽ അത്യാർത്തിയുള്ള വിശ്വാസി ഈ രാത്രി ആരാധനകളാൽ സജീവമാക്കുകയാണ് വേണ്ടത്. എന്നാൽ അല്ലാഹു അവന്റെ കഴിഞ്ഞുപോയ പാപങ്ങൾ പൊറുത്തുകൊടുക്കുന്നതാണ്.

നബിﷺ പറഞ്ഞു:

مَنْ قَامَ لَيْلَةَ الْقَدْرِ إِيمَانًا وَاحْتِسَابًا غُفِرَ لَهُ مَا تَقَدَّمَ مِنْ ذَنْبِهِ

“വിശ്വാസത്തോടും പ്രതിഫലം പ്രതീക്ഷിച്ചും ആരെങ്കിലും ഖദ്റിന്റെ രാത്രിയിൽ നിന്ന് നമസ്കരിച്ചാൽ (ആരാധനകളിൽ സജീവമായാൽ) അവന്റെ കഴിഞ്ഞുപോയ പാപങ്ങൾ പൊറുക്കപ്പെടുന്നതാണ്.”(133)

ആ രാത്രിയിൽ പ്രാർഥനകളും പ്രകീർത്തനങ്ങളും വർധിപ്പിക്കൽ സുന്നത്താണ്. ആഇശ رضي الله عنها പറയുന്നു:

يَا رَسُول اللَّه! أَرَأَيْتَ إِنْ عَلِمْتُ أَيَّ لَيْلَةٍ لَيْلَةُ الْقَدْرِ، مَا أَقُولُ فِيهَا؟
قَالَ: قُولِي: اللَّهُمَّ إِنَّكَ عَفُوٌّ تُحِبُّ الْعَفْوَ فَاعْفُ عَنِّي

“ഞാൻ ചോദിച്ചു: പ്രവാചകരേ, ഏതാണ് ഖദ്റിന്റെ രാവ് എന്നെനിക്ക് മനസ്സിലാക്കാൻ സാധിച്ചാൽ അന്ന് ഞാനെന്താണ് പറയേണ്ടത്? തിരുമേനിﷺ പറഞ്ഞു:

“നീ പറയുക: അല്ലാഹുവേ നീ വളരെ പൊറുക്കുന്നവനും പൊറുത്തുകൊടുക്കുന്നത് ഇഷ്ടപ്പെടുന്നവനുമാണല്ലോ. എനിക്ക് നീ പൊറുത്തു തന്നാലും.”(134)

---

133. ബുഖാരി(4/218), മുസ്ലിം(759).

134. തിർമിദി(3760), ഇബ്നു മാജഃ(3850) എന്നിവർ ആഇശയി رضي الله عنها ൽ നിന്നും ഉദ്ധരിച്ചത്. ഇതിന്റെ പരമ്പര സ്വഹീഹാണ്. ഈ ഹദീഥിന്റെ വിശദീകരണത്തിന് ഇബ്നു റജബിന്റെ *ബുഗ്യത്തുൽ ഇൻസാൻ ഫീ വളാഇഫ് റമദാൻ*(പുറങ്ങൾ 55–57) കാണുക.

നല്ലവനായ വായനക്കാരാ; ഇത്രയും പറഞ്ഞതിൽ നിന്നും ലൈലതുൽ ഖദ്ർ എന്നാണെന്ന് നിനക്ക് മനസ്സിലായല്ലോ? അതിനാൽ റമദാനിലെ-അവസാനപത്ത് രാത്രികൾ കുടുംബത്തിൽ നിന്നകന്ന് ആരാധനകളിൽ സജീവമാകാൻ നീ ശ്രമിക്കുകയും കുടുംബത്തെ അതിന് പ്രേരിപ്പിക്കുകയും ചെയ്യുക. അല്ലാഹു തൗഫീഖ് നൽകട്ടെ.

ആഇശ رضي الله عنها പറയുന്നു:

كَانَ النَّبِيُّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ إِذَا دَخَلَ الْعَشْرُ شَدَّ مِئْزَرَهُ وَأَحْيَا لَيْلَهُ وَأَيْقَظَ أَهْلَهُ

"നബിﷺ (റമദാനിലെ അവസാന) പത്ത് രാത്രികളിൽ മുണ്ട് മുറുക്കിയുടുക്കുമായിരുന്നു.[135] രാത്രിയെ (കർമങ്ങളാൽ) ജീവിപ്പിക്കുകയും വീടരെ ഉണർത്തുകയും ചെയ്യുമായിരുന്നു."[136]

ആഇശ رضي الله عنها പറയുന്നു:

كَانَ رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ يَجْتَهِدُ فِى الْعَشْرِ الأَوَاخِرِ مَا لاَ يَجْتَهِدُ فِى غَيْرِهَا

"നബിﷺ റമദാനിലെ അവസാന പത്ത് രാത്രികളിൽ മറ്റുരാത്രികളിൽ അധ്വാനിക്കാത്തത്ര അധ്വാനിക്കാറുണ്ടായിരുന്നു."[137]

### 4. ലൈലതുൽഖദ്റിന്റെ അടയാളങ്ങൾ

ലൈലതുൽഖദ്ർ എന്നാണെന്ന് വിശ്വാസിക്ക് മനസ്സിലാക്കാനായി തിരുമേനിﷺ ചില വിശേഷങ്ങൾ നമുക്ക് പരിചയപ്പെടുത്തി തന്നതായി കാണാം.

ഉബയ്യ് رضي الله عنه പറയുന്നു: നബിﷺ പറഞ്ഞു:

صَبِيحَةُ لَيْلَةِ القَدْرِ تَطْلُعَ الشَّمْسُ لاَ شُعَاعَ لَهَا، كَأَنَّهَا طَسْت حَتَى تَرْتَفِعَ

---

135. അതായത് ആരാധനക്ക് മുറിഞ്ഞിരിക്കാൻ വേണ്ടി ഭാര്യമാരെ സമീപിക്കാതിരിക്കുകയും കഠിനപ്രയത്നം നടത്തുകയും ചെയ്യുമായിരുന്നു.

136. ബുഖാരി(4/233), മുസ്‌ലിം(1174).

137. മുസ്‌ലിം(1174).

"ലൈലതുൽ ഖദ്റിനെ തുടർന്നുള്ള പ്രഭാതത്തിൽ സൂര്യൻ കിരണങ്ങളില്ലാതെ ഉദിക്കുന്നതാണ്. അത് ഉയരുന്നത് വേറെ ഒരു തളികപോലെ (കിരണമുക്തമായി) ആയിരിക്കും"(138)

അബൂഹുറയ്റ‎ﷺവിൽ നിന്നും നിവേദനം:

أَيُّكُمْ يَذْكُرُ حِينَ طَلَعَ الْقَمَرُ وَهُوَ مِثْلُ شِقِّ جَفْنَةٍ

ഞങ്ങൾ നബിﷺയുടെ സന്നിധിയിലിരുന്ന് ലൈലതുൽ ഖദ്റിനെ കുറിച്ച് സംസാരിച്ചു. അപ്പോൾ അവിടുന്ന് ചോദിച്ചു: "നിങ്ങളിലാരാണ് തളികചിന്ത് പോലെ ചന്ദ്രൻ ഉദിച്ചതിന് സാക്ഷിയായത്? അന്നായിരുന്നു ലൈലതുൽ ഖദ്ർ."(139)

ഇബ്നുഅബ്ബാസ്ﷺ പറയുന്നു: നബിﷺ പറഞ്ഞു:

لَيْلَةُ الْقَدْرِ لَيْلَةٌ سَمْحَةٌ طَلِقَةٌ، لَا حَارَّةٌ، وَلَا بَارِدَةٌ، تُصْبِحُ الشَّمْسُ صَبِيْحَتَهَا ضَعِيْفَةً حَمْرَاءَ

"ഖദ്റിന്റെ രാത്രി ശാന്തവും പ്രസന്നവുമായ രാത്രിയാണ്. കടുത്ത ചൂടുള്ളതോ, എന്നാൽ വളരെ കുളിരുള്ളതോ അല്ല. അതിനെ തുടർന്നുള്ള പ്രഭാതത്തിൽ സൂര്യൻ (താരതമ്യേന) ദുർബലവും ചുവന്നതുമായി കാണപ്പെടും."(140)

---

138. മുസ്ലിം(762).
139. മുസ്ലിം(1170). ഹദീഥിൽ പരാമർശവിധേയമായ പദം 'ശിക്വു ശഫ്നഃ' എന്നതാണ്. അതിന്റെ ആശയം ഒരു തളികയുടെ പകുതി എന്നത്രെ. ഇമാം ക്വാദി ഇയാദ്ؒ പറഞ്ഞു: "പ്രവാചകൻ ഈ പദം ഉയോഗിച്ചത് ലൈലത്തുൽ ക്വദ്ർ റമദാൻ മാസത്തിന്റെ അവസാനത്തിലാണെന്നതിലേക്ക് സൂചന നൽകുന്നുണ്ട്. കാരണം മാസാവസാനത്തിലല്ലാതെ ഉദയസമയത്ത് ചന്ദ്രൻ ഈ ആകൃതിയിലാവുകയില്ല."
140. ത്വയാലിസി(349), ഇബ്നു ഖുസൈമഃ(3/231), ബസ്സാർ(1/486). അതിന്റെ സനദ് ഹസനാണ്.

# 20. ഇഅ്തികാഫ്

## 1. ഇഅ്തികാഫി(ഭജനമിരിക്കൽ)ന്റെ യുക്തി

അല്ലാമാ ഇബ്നുൽഖയ്യിം ﵀ പറയുന്നു:

لَمّا كَانَ صَلَاحُ الْقَلْبِ وَاسْتِقَامَتُهُ عَلَى طَرِيقِ سَيْرِهِ إِلَى اللّهِ تَعَالَى، مُتَوَقِّفًا عَلَى جَمْعِيّتِهِ عَلَى اللّهِ وَلَمِّ شَعَثِهِ بِإِقْبَالِهِ بِالْكُلّيّةِ عَلَى اللّهِ تَعَالَى، فَإِنّ شَعَثَ الْقَلْبِ لَا يَلُمّهُ إِلّا الْإِقْبَالُ عَلَى اللّهِ تَعَالَى، وَكَانَ فُضُولُ الطّعَامِ وَالشّرَابِ وَفُضُولُ مُخَالَطَةِ الْأَنَامِ وَفُضُولُ الْكَلَامِ وَفُضُولُ الْمَنَامِ مِمّا يَزِيدُهُ شَعَثًا، وَيُشَتّتُهُ فِي كُلّ وَادٍ وَيَقْطَعُهُ عَنْ سَيْرِهِ إِلَى اللّهِ تَعَالَى، أَوْ يُضْعِفُهُ أَوْ يَعُوقُهُ وَيُوقِفُهُ.

اقْتَضَتْ رَحْمَةُ الْعَزِيزِ الرّحِيمِ بِعِبَادِهِ أَنْ شَرَعَ لَهُمْ مِنْ الصّوْمِ مَا يُذْهِبُ فُضُولَ الطّعَامِ وَالشّرَابِ وَيَسْتَفْرِغُ مِنْ الْقَلْبِ أَخْلَاطَ الشّهَوَاتِ الْمُعَوّقَةِ لَهُ عَنْ سَيْرِهِ إِلَى اللّهِ تَعَالَى، وَشَرْعِهِ بِقَدْرِ الْمَصْلَحَةِ بِحَيْثُ يَنْتَفِعُ بَهْ الْعَبْدُ فِي دُنْيَاهُ وَأُخْرَاهُ وَلَا يَضُرّهُ وَلَا يَقْطَعُهُ عَنْ مَصَالِحِهِ الْعَاجِلَةِ وَالْآجِلَةِ

وَشَرَعَ لَهُمْ الِاعْتِكَافَ الّذِي مَقْصُودُهُ وَرُوحُهُ عُكُوفُ

الْقَلْبِ عَلَى اللّه تَعَالَى، وَجَمْعِيّتُهُ عَلَيْهِ وَالْخَلْوَةُ بِهِ وَالانْقِطَاعُ عَنْ الاشْتِغَالِ بِالْخَلْقِ وَالاشْتِغَالُ بِهِ وَحْدَهُ سُبْحَانَهُ بِحَيْثُ يَصِيرُ ذِكْرُهُ وَحُبّهُ وَالْإِقْبَالُ بَدَلَهَا، وَيَصِيرُ الْهَمّ كُلّهُ بِهِ وَالْخَطَرَاتُ كُلّهَا بِذِكْرِهِ وَالتّفَكّرِ فِي تَحْصِيلِ مَرَاضِيهِ وَمَا يُقَرّبُ مِنْهُ فَيَصِيرُ أُنْسُهُ بِاللّهِ بَدَلًا عَنْ أُنْسِهِ بِالْخَلْقِ فَيُعِدّهُ بِذَلِكَ لِأُنْسِهِ بِهِ يَوْمَ الْوَحْشَةِ فِي الْقُبُورِ حِينَ لَا أَنِيسَ لَهُ وَلَا مَا يَفْرَحُ بِهِ سِوَاهُ فَهَذَا مَقْصُودُ الِاعْتِكَافِ الْأَعْظَمِ

“അല്ലാഹുവിലേക്കുള്ള മനുഷ്യന്റെ പ്രയാണത്തിൽ അവന്റെ മനസ്സിന്റെ സ്വൈര്യവും ധർമബോധവും അതിനെ അല്ലാഹുവിൽ കേന്ദ്രീകരിക്കുന്നതിലും സമ്പൂർണമായി അല്ലാഹുവിലേക്ക് തിരിച്ച് ശിഥിലതയിൽനിന്നതിനെ മോചിപ്പിക്കുന്നതിലുമാണ് നിലകൊള്ളുന്നത്. അല്ലാഹുവിലേക്കുള്ള തിരിച്ചുപോക്ക് മാത്രമെ മനസ്സുകളുടെ ശൈഥില്യം പരിഹരിക്കുകയുള്ളൂ. എന്നാൽ അമിതമായ ആഹാര പാനീയങ്ങളും അലസമായ നിദ്രകളും അനാവശ്യ സംസാരങ്ങളും അനനിവാര്യമായ ജനസമ്പർക്കങ്ങളും മനസ്സിന്റെ ശിഥിലത വർധിപ്പിക്കുന്നതും അതിനെ കൂടുതൽ ആശയക്കുഴപ്പത്തിലാക്കുന്നതും അല്ലാഹുവിലേക്കുള്ള മനുഷ്യന്റെ സുഗമ സഞ്ചാരത്തിനെ ദുർബലമാക്കുന്നതോ പൂർണമായി തടയുന്നതോ ആകുന്ന കാര്യങ്ങളാണെന്ന് കാണാം.

ഇത് കൊണ്ടാണ് അമിതാഹാര പാനീയങ്ങളിൽ നിന്നും ദൈവ സന്നിധിയിലേക്കുള്ള അവന്റെ പ്രയാണത്തിന് വിരാമമായേക്കാവുന്ന ദേഹേച്ഛകളുടെ ദുഷ്മിശ്രിതങ്ങളിൽനിന്നും മനസ്സിനെ മുക്തമാക്കാനുതകുന്ന “വ്രതം” എന്ന ആരാധന കരുണാമയനായ അല്ലാഹു അവന്റെ കാരുണ്യത്തിന്റെ പേരിൽ മനുഷ്യർക്ക് നിയമപരമാക്കികൊടുത്തത്. അത് തന്നെ അവന്റെ ഇഹപര ഗുണത്തിന്നനുഗുണമായ അളവിലും ഇരുലോകത്തും അവന് പ്രയാസം വരുത്താത്ത രീതിയിലുമാണ് അല്ലാഹു നിയമമാക്കിയിരിക്കുന്നത്.

ഇതേ ലക്ഷ്യത്തിനാണ് ഇഅ്തികാഫും അല്ലാഹു അവർക്ക് നിയമപരമാക്കി നിശ്ചയിച്ചുകൊടുത്തിരിക്കുന്നത്. മനസ്സിനെ അല്ലാഹുവിൽ ഏല്പിക്കുക, അവന്റെ സ്മരണയിൽ അതിനെ തളച്ചിടുക,

അല്ലാഹുവിന്റെ ഓർമയിൽ ഏകാന്തത അനുഭവിക്കുക, സൃഷ്ടികളുമായുള്ള ജോലി-ലോഹ്യബാഹുല്യങ്ങളിൽ നിന്നകന്ന് അല്ലാഹുവിന്റെ കാര്യത്തിൽ വ്യാപൃതനായിരിക്കുക തുടങ്ങിയ കാര്യങ്ങളാണ് ഇഅ്തികാഫിന്റെ ലക്ഷ്യവും ചൈതന്യവും. അങ്ങനെ അല്ലാഹുവിനോടുള്ള സ്നേഹവും അവന്റെ സ്മരണയും അവനോടുള്ള താല്പര്യവും മനസ്സിന്റെ വിചാരങ്ങളുടെയും ചിന്തകളുടെയും അവന്റെ സ്ഥാനത്തായിമാറും. പിന്നെ വിചാരങ്ങളെല്ലാം അല്ലാഹുവിനെക്കുറിച്ചും ചിന്ത അവന്റെ തൃപ്തിയും സാമീപ്യവും നേടിയെടുക്കുന്നതിനെക്കുറിച്ചുമായിരിക്കും. പിന്നെ സൃഷ്ടികളോടുള്ള സഹവർത്തിത്വത്തെക്കാൾ സ്രഷ്ടാവിനോടൊപ്പമുള്ള സഹവർത്തിത്വം (ഇഅ്തികാഫ്) അവന് പ്രയങ്കരമായിതോന്നും. നേരംപോക്കിന് കൂട്ടിന് ആരുമില്ലാത്ത ഖബ്റിന്റെ ഏകാന്തതയിൽ അല്ലാഹുവിന്റെ സഹവർത്തിത്വം പ്രതീക്ഷിച്ചു കൊണ്ടാണവൻ ഇന്ന് ഇഅ്തികാഫിലൂടെ ജനങ്ങളിൽ നിന്നകന്നു കഴിയുന്നത്. അതുപോലെ മറ്റൊരു സന്തോഷവും ലഭ്യമാവാത്ത ഖബ്ർ മുതൽ തുടങ്ങുന്ന കാലത്ത് അല്ലാഹുവിന്റെ പ്രത്യേക സന്തോഷങ്ങൾ ലഭിക്കാനും കൂടിയാണവൻ ഇങ്ങനെ ചടഞ്ഞുകൂടി പള്ളിയിൽ കഴിയുന്നത്. ഇത് തന്നെയാണ് ഇഅ്തികാഫിന്റെ മഹത്തായ ലക്ഷ്യവും."(141)

## 2. ഇഅ്തികാഫിന്റെ അർഥം

هُوَ الإِقَامَةُ عَلى الشَّيْءِ، فَقِيلَ لِمَنْ لَازَمَ المَسْجِدَ وَأَقَامَ العِبَادَةَ فِيهِ: مُعْتَكِفٌ وَعَاكِفٌ

"ഏതെങ്കിലും ഒരു കാര്യത്തിനായി കഴിഞ്ഞുകൂടുന്നതിനാണ് ഇഅ്തികാഫ് എന്നു പറയുന്നത്. അതിനാൽ പള്ളിയിൽ ആരാധനക്കായി കഴിഞ്ഞുകൂടുന്നവനെക്കുറിച്ച് മുഅ്തകിഫ് എന്നു പറയുന്നു.(142)

## 3. ഇഅ്തികാഫിന്റെ നിയമ സാധുത

വർഷത്തിൽ മറ്റെല്ലാ ദിവസങ്ങളിലും റമദാനിലും അല്ലാത്ത

141. *സാദുൽ മആദ്*(2/86-87).

142. ഫയൂമിയുടെ *അൽ മിസ്ബാഹുൽ മുനീർ*(2/424), ഇബ്നുൽ മൻളൂറിന്റെ *ലിസാനുൽ അറബ്*(9/252)

സമയങ്ങളിലും 'ഇഅ്തികാഫ്' ഇരിക്കൽ സുന്നത്താക്കപ്പെടുന്നതാണ്. കാരണം, നബിﷺ ശവ്വാൽ മാസത്തിലെ അവസാന പത്ത് നാളുകളിൽ 'ഇഅ്തികാഫ്' ഇരുന്നതായി സ്ഥിരപ്പെട്ടിട്ടുണ്ട്.[143] മാത്രമല്ല, ഉമർؓ ഒരിക്കൽ നബിﷺയോട് പറഞ്ഞു:

يَا رَسُولَ اللَّهِ! إِنِّي كُنْتُ نَذَرْتُ فِي الْجَاهِلِيَّةِ، أَنْ أَعْتَكِفَ لَيْلَةً فِي الْمَسْجِدِ الْحَرَامِ؟ قَالَ: أَوْفِ نَذْرَكَ [فَاعْتَكَفَ لَيْلَةً]....

"പ്രവാചകരേ, മസ്ജിദുൽഹറാമിൽ ഒരു രാത്രി ഇഅ്തികാഫിരിക്കാൻ ജാഹിലിയ്യഃ കാലത്ത് ഞാൻ നേർച്ചയാക്കിയിരുന്നു. (ഞാനത് പൂർത്തീകരിക്കണമോ?). തിരുമേനി പറഞ്ഞു: "നിന്റെ നേർച്ച നീ പൂർത്തീകരിക്കുക." അങ്ങനെ അദ്ദേഹം ഒരു രാത്രി ഇഅ്തികാഫിരുന്നു."[144]

ഇഅ്തികാഫിന് ഏറ്റവും ശ്രേഷ്ഠമായ കാലം റമദാൻ മാസമാകുന്നു. അബൂഹുറയ്റؓവിൽ നിന്നും നിവേദനം. അദ്ദേഹം പറയുന്നു:

كَانَ النَّبِيُّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ يَعْتَكِفُ فِي كُلِّ رَمَضَانٍ عَشْرَةَ أَيَّامٍ فَلَمَّا كَانَ الْعَامُ الَّذِي قُبِضَ فِيهِ اعْتَكَفَ عِشْرِينَ يَوْمًا

"നബിﷺ എല്ലാ റമദാനിലും പത്ത് ദിവസം ഇഅ്തികാഫ് ഇരിക്കാറുണ്ടായിരുന്നു. അവിടുന്ന് മരണപ്പെട്ട വർഷം ഇരുപത് ദിവസം ഇഅ്തികാഫ് ഇരിക്കുകയുണ്ടായി."[145]

റമദാനിൽ തന്നെ ഇതിന് ഏറ്റവും ശ്രേഷ്ഠമായ കാലം അതിലെ അവസാന പത്ത് നാളുകളാകുന്നു.

കാരണം,

أَنَّ النَّبِيَّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ كَانَ يَعْتَكِفُ الْعَشْرَ الْأَوَاخِرَ مِنْ رَمَضَانَ حَتَّى تَوَفَّاهُ اللَّهُ عَزَّ وَجَلَّ

"അല്ലാഹു പ്രവാചകനെ മരിപ്പിക്കുന്നത് വരെ, അവിടുന്ന് റമദാ

143. ബുഖാരി(4/226), മുസ്ലിം(1173).
144. ബുഖാരി(4/237), മുസ്ലിം(1156).
145. ബുഖാരി(4/245).

നിലെ അവസാന പത്തു നാളുകളിൽ ഇഅ്തികാഫ് ഇരിക്കാറുണ്ടായിരുന്നു."[146]

## 4. ഇഅ്തികാഫിന്റെ നിബന്ധനകൾ

1) ഇഅ്തികാഫ് പള്ളികളിൽ മാത്രമെ അനുവദിക്കപ്പെടുകയുള്ളൂ. അല്ലാഹു പറയുന്നു:

﴿وَلَا تُبَٰشِرُوهُنَّ وَأَنتُمْ عَٰكِفُونَ فِى ٱلْمَسَٰجِدِ﴾

"പള്ളികളിൽ നിങ്ങൾ ഇഅ്തികാഫിലായി കഴിയുമ്പോൾ അവരു(ഭാര്യമാർ)മായി ബന്ധപ്പെടരുത്." (2:187)

2) ആയത്തിൽ പറഞ്ഞ ﴿ٱلْمَسَٰجِدِ﴾ (പള്ളികൾ) എന്നത് നന്നേ വ്യാപകാർഥമുള്ള പദമല്ല. പള്ളികൾ എന്നതിന്റെ താല്പര്യം പരിമിതമാണെന്ന് സൂചിപ്പിക്കുന്ന ഹദീഥുകൾ രിവായത്ത് ചെയ്യപ്പെട്ടിട്ടുണ്ട്.[147]

നബിﷺ പറഞ്ഞു:

لاَ اعْتِكَافَ إِلَّا فِي الْمَسَاجِدِ الثَّلاَثَةِ

"മൂന്ന് പള്ളികളിലല്ലാതെ ഇഅ്തികാഫ് ഇല്ല."[148]

3) ഇഅ്തികാഫ് ഇരിക്കുന്നവന് നോമ്പുണ്ടായിരിക്കുന്നത് സുന്നത്താണ് എന്ന് ആഇശ رضي الله عنها പറയുന്നു.[149]

## 5. ഇഅ്തികാഫ് ഇരിക്കുന്നവന് അനുവദനീയമായ കാര്യങ്ങൾ

1) ഇഅ്തികാഫിരിക്കുന്നവന് തന്റെ പ്രാഥമിക കർമങ്ങൾക്കായി

146. ബുഖാരി(4/226), മുസ്‌ലിം(1173) എന്നിവർ ആഇശയി رضي الله عنها ൽ നിന്ന്.

147. അനുബന്ധം - 1 കാണുക. (വിവർത്തകൻ)

148. ഈ ഹദീസ് സ്ഥിരപ്പെട്ടതും സ്വഹീഹായതുമാണ്. ഇത് സ്വഹീഹാണെന്ന് പണ്ഡിതന്മാർ പ്രഖ്യാപിച്ചിട്ടുണ്ട്. ഇതിനെതിരിൽ ഉന്നയിക്കപ്പെടുന്ന ആരോപണങ്ങൾക്കുള്ള മറുപടിക്കും ഇതിന്റെ സനദ് സംബന്ധമായ വിവരങ്ങൾക്കും അലി ഹസൻ അലി അബ്ദുൽ ഹമീദ് (ഗ്രന്ഥകാരന്മാരിലൊരാൾ) രചിച്ച *അൽ ഇൻസാഫ് ഫീ ഹകീകതിൽ ഇഅ്തികാഫ്* (പ്രസാധനം: അൽമക്തബത്തുൽ ഇസ്‌ലാമിയ്യഃ) എന്ന ഗ്രന്ഥം പരിശോധിക്കുക. കൂടുതൽ വിവരണത്തിന് കാണുക അൽ ഹമ്മാമിയുടെ *ജുസ്ഉൽ ഇഅ്തികാഫ്.*

149. അബ്ദുർറസാക് അദ്ദേഹത്തിന്റെ *മുസ്വന്നഫി*(8037)ൽ ഉദ്ധരിച്ചത്. ഇതേ ആശയത്തിലുള്ള റിപ്പോർട്ടുകൾ ഇബ്നു ഉമർ رضي الله عنه ഇബ്നു അബ്ബാസ് رضي الله عنه എന്നിവരിൽ നിന്നും അദ്ദേഹം(8033) തന്നെ ഉദ്ധരിക്കുന്നുണ്ട്.

പുറത്ത് പോകാവുന്നതാണ്. അപ്രകാരം കഴുകി വൃത്തിയാക്കാനോ ചീകി ഒതുക്കാനോ വേണ്ടി തന്റെ തലഭാഗം പള്ളിയുടെ വെളിയിലേക്ക് നീട്ടിക്കൊടുക്കുന്നതിനും വിരോധമില്ല.

ആഇശ رضي الله عنها പറയുന്നു:

وَإِنْ كَانَ رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ لَيُدْخِلُ عَلَيَّ رَأْسَهُ وَهُوَ [مُعْتَكِفٌ] فِي الْمَسْجِدِ [وَأَنَا فِي حُجْرَتِي] فَأُرَجِّلُهُ (وفي رواية: فَأَغْسِلُهُ) [وَإِنَّ بَيْنِي وَبَيْنَهُ لعتبة البَابِ] [وَأَنَا حَائِضٌ] وَكَانَ لَا يَدْخُلُ الْبَيْتَ إِلَّا لِحَاجَةِ [الإِنْسَانِ] إِذَا كَانَ مُعْتَكِفًا

"ആർത്തവകാരി ആയതിനാൽ ഞാൻ വീട്ടിൽ കഴിഞ്ഞുകൂടുന്ന ദിവസങ്ങളിൽ പള്ളിയിൽ ഇഅ്തികാഫിലിരുന്ന പ്രവാചകൻ തന്റെ തല എന്റെ അടുത്തേക്ക് നീട്ടിത്തരാറുണ്ടായിരുന്നു. അങ്ങനെ ഞാനത് ചീകിക്കൊടുക്കുകയും കഴുകി വൃത്തിയാക്കിക്കൊടുക്കുകയും ചെയ്യാറുണ്ടായിരുന്നു. എനിക്കും പ്രവാചകനുമിടയിൽ പള്ളിയുടെ വാതിൽപടി മാത്രമാണ് അകലമുണ്ടായിരുന്നത്. അവിടന്ന് ഇഅ്തികാഫിലായിരിക്കുമ്പോൾ മനുഷ്യന്റെ പ്രാഥമിക കർമങ്ങൾക്കല്ലാതെ വീട്ടിൽ വരാറുണ്ടായിരുന്നില്ല."[150]

2) പള്ളിയിൽ ഇഅ്തികാഫിരിക്കുന്നവനും അല്ലാത്തവനും പള്ളിയിൽ ഇരുന്നുകൊണ്ട്തന്നെ വുദൂഅ് എടുക്കാവുന്നതാണ്.

നബിﷺയെ ദീർഘകാലം സേവിക്കാൻ ഭാഗ്യം ലഭിച്ച ഒരാൾ പറയുന്ന:

تَوَضَّأَ النَّبِيُّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فِي المَسْجِدِ وُضُوءً خَفِيفاً

"നബിﷺ പള്ളിയിൽവെച്ച് തന്നെ ലഘുവായി വുദൂഅ് എടുക്കാറുണ്ടായിരുന്നു."[151]

3) തനിക്ക് ഇഅ്തികാഫ് വേളയിൽ കഴിഞ്ഞുകൂടാനായി പള്ളി

150. ബുഖാരി(1/342), മുസ്‌ലിം(297). കാണുക: ഞങ്ങളുടെ ഗുരു ശൈഖ് അൽബാനിയുടെ *മുഖ്തസ്വറു സ്വഹീഹിൽ ബുഖാരി*(167), ഇബ്നുൽ അഥീറിന്റെ *ജാമിഉൽ ഉസ്വൂൽ*(1/341).

151. സ്വഹീഹായ സനദോടുകൂടി അഹ്മദ്(5/364).

യുടെ പുറകുവശത്ത് ചെറിയ ടെന്റുകൾ നിർമിക്കുന്നതിന് വിരോധമില്ല. നബിﷺ ഇഅ്തികാഫ് ഇരിക്കുന്ന ദിവസങ്ങളിൽ തിരുമേനിക്ക് വേണ്ടി ആഇശ رضي الله عنها രോമംകൊണ്ടുള്ള ടെന്റ് തയാറാക്കി കൊടുക്കാറുണ്ടായിരുന്നു.(152) നബിﷺയുടെ നിർദേശ പ്രകാരമായിരുന്നു അപ്രകാരം അവർ ചെയ്തിരുന്നത്.(153)

4) ഇഅ്തികാഫ് ഇരിക്കുന്നവന് തന്റെ വിരിപ്പോ അല്ലെങ്കിൽ കട്ടിലോ പള്ളിയിൽ സ്ഥാപിക്കുന്നതിന് വിരോധമില്ല. ഇബ്നുഉമർ رضي الله عنه നിവേദനം ചെയ്യുന്നു:

"നബിﷺ ഇഅ്തികാഫ് ഇരിക്കാൻ ആരംഭിച്ചാൽ നബിﷺക്ക് വേണ്ടി 'തൗബതൂണി'ന് പിറകിലായി വിരിപ്പ് വിരിക്കുകയോ കട്ടിൽ സ്ഥാപിക്കപ്പെടുകയോ ചെയ്യാറുണ്ടായിരുന്നു."(154)

## 6. സ്ത്രീയുടെ ഇഅ്തികാഫും അവൾ ഇഅ്തികാഫിരിക്കുന്ന ഭർത്താവിനെ സന്ദർശിക്കലും

1) തന്റെ ഭർത്താവിനെ അദ്ദേഹം ഇഅ്തികാഫ് ഇരിക്കുന്ന സ്ഥലത്ത് പോയി സന്ദർശിക്കാൻ സ്ത്രീകൾക്ക്അനുവാദമുണ്ട്. അതുപോലെ തന്നെ സന്ദർശിക്കാൻവന്ന ഭാര്യയെ യാത്രയയക്കാനായി പള്ളിയുടെ കവാടംവരെ അവളെ അനുഗമിക്കാൻ ഭർത്താവിനും അനുവാദമുണ്ട്.

സ്വഫിയ്യ رضي الله عنها പറയുന്നു: നബിﷺ റമദാനിലെ അവസാന പത്തിൽ ഇഅ്തികാഫിൽ കഴിഞ്ഞുകൊണ്ടിരിക്കുമ്പോൾ അദ്ദേഹത്തെ കാണാനായി ഞാൻ പള്ളിയിൽ ചെന്നു. നബിﷺയുടെ മറ്റ് പത്നിമാരും അപ്പോഴവിടെ ഉണ്ടായിരുന്നു. താമസിയാതെ അവരെല്ലാം തിരിച്ചുപോയി. കുറച്ചുനേരം കൂടി ഞാൻ അദ്ദേഹത്തോട് സംസാരിച്ചിരുന്നു. ശേഷം ഞാൻ പോകാനായി എഴുന്നേറ്റപ്പോൾ തിരുമേനി എന്നോട് പറഞ്ഞു: ധൃതി കാണിക്കേണ്ടതില്ല; ഞാനും നിന്നോടൊപ്പം വരാം. അങ്ങനെ എന്നെ പറഞ്ഞയക്കാനായി നബിﷺയും എന്റെ കൂടെവന്നു -ഉസാമത്ബ്നുസൈദ് رضي الله عنه വിന്റെ ഗൃഹസമുച്ചയത്തിലായിരുന്നു അവരുടെ വീട്- അങ്ങനെ നബിﷺ ഉമ്മുസലമ رضي الله عنها യുടെ വീടിനോട് ചേർന്നുള്ള, പള്ളിയുടെ കവാടത്തിൽ എത്തിയതും അൻസ്വാ

152. *സ്വഹീഹുൽ ബുഖാരി*(4/226)യിലുള്ളതുപോലെ.

153. *സ്വഹീഹു മുസ്‌ലിമി*(1173)ലുള്ളതുപോലെ.

154. ഇബ്നുമാജഃ(സവാഇദ്-642), ബൈഹകി. സനദ് ഹസനാണ്.

രികളിൽ നിന്നുള്ള രണ്ട് സ്വഹാബികൾ അത്വഴി കടന്നുപോകാനിടയായി. അവർ നബിﷺയെ കണ്ടപാടെ നടത്തത്തിന് വേഗം കൂട്ടി. അപ്പോൾ നബിﷺ അവരോട് പറഞ്ഞു:

“സാവകാശം തന്നെ പോകുക. ഇത് എന്റെ ഭാര്യ സ്വഫിയ്യയാകുന്നു.”

അവർ പറഞ്ഞു: “സുബ്ഹാനല്ലാ! അല്ലാഹുവിന്റെ തിരുദൂതരേ! (അങ്ങയെ കുറിച്ച് തെറ്റ് വിചാരിക്കുകയോ?)”

തിരുമേനിﷺ പറഞ്ഞു:

**إِنَّ الشَّيْطَانَ يَجْرِي مِنْ الْإِنْسَانِ مَجْرَى الدَّمِ وَإِنِّي خَشِيتُ أَنْ يَقْذِفَ فِي قُلُوبِكُمَا سُوءًا – أَوْ قَالَ – شَيْئًا**

“നിശ്ചയം, പിശാച് മനുഷ്യനിൽ രക്തം സഞ്ചരിക്കുന്നിടത്തെല്ലാം സഞ്ചരിക്കും. അവൻ നിങ്ങളുടെ മനസ്സുകളിൽ വല്ല ദോഷവും (ചിന്ത) ഇട്ടുതരുമോ എന്ന് ഞാൻ ഭയപ്പെട്ടു.” മറ്റൊരു നിവേദനത്തിൽ ‘വല്ലതും’ എന്നാണുള്ളത്.”[155]

2) സ്ത്രീക്ക് തന്റെ ഭർത്താവിനോടൊപ്പമോ അല്ലെങ്കിൽ തനിച്ചോ ഇഅ്തികാഫ് ഇരിക്കാവുന്നതാണ്.

ആഇശ رضي الله عنها പറയുന്നു:

**أَنَّ النَّبِيَّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ كَانَ يَعْتَكِفُ الْعَشْرَ الْأَوَاخِرَ مِنْ رَمَضَانَ حَتَّى تَوَفَّاهُ اللَّهُ ثُمَّ اعْتَكَفَ أَزْوَاجُهُ مِنْ بَعْدِهِ**

“നബിﷺ മരണപ്പെടുന്നത്വരെ റമദാനിലെ അവസാന പത്ത് നാളുകളിൽ ഇഅ്തികാഫ് ഇരിക്കാറുണ്ടായിരുന്നു. അദ്ദേഹത്തിന്റെ വിയോഗശേഷം അവിടുത്തെ പത്നിമാരും ഇഅ്തികാഫ് ഇരുന്നു.”

ഞങ്ങളുടെ ഗുരു (നാസ്വിറുദ്ദീൻ അൽബാനി رحمه الله) പറയുന്നു:

**وَفيه دَلِيلٌ عَلَى جَوَازِ اعْتِكَاف النِّسَاءِ أَيْضاً، وَلَا شَكَّ أَنَّ ذلكَ مُقيَّدٌ بِإِذْنِ أَوْلِيَائِهِنَّ بِذلِكَ، وَأَمْنِ الفِتْنَةِ وَالخَلْوَةِ مَعَ الرِّجالِ؛ للأَدلَّةِ الكَثِيرَةِ**

155. ബുഖാരി(4/240), മുസ്‌ലിം(2157).

فِي ذلِكِ، وَالقَاعِدَةُ الفِقْهِيَّةُ : دَرْءُ المَفَاسِدِ مُقَدَّمٌ عَلَى جَلْبِ المَصَالِحِ

"ഈ ഹദീഥിൽ നിന്നും ഇഅ്തികാഫ് സ്ത്രീകൾക്കും ആകാമെന്ന് സ്ഥിരപ്പെടുന്നു. എന്നാൽ ഫിത്നഃ ഭയപ്പെടാതിരിക്കുക, അന്യ പുരുഷ്യന്മാരുമൊത്ത് ഏകാന്തതയ്ക്ക് സാഹചര്യമുണ്ടാകാതിരിക്കുക, ഇതിലുപരി അവരുടെ കാര്യകർത്താക്കളുടെ (ഭർത്താവ്, പിതാവ്) അനുവാദത്തോടെ ആയിരിക്കുക തുടങ്ങിയ നിബന്ധനകളോട് കൂടി മാത്രമെ ഇത് അനുവദിക്കപ്പെടൂ എന്നതിൽ പക്ഷാന്തരമില്ല. ഈ പറഞ്ഞവ നിർബന്ധമാണെന്ന് കാണിക്കുന്ന ധാരാളം തെളിവുകൾ നമുക്ക് മുമ്പിലുണ്ട്.

# 21. തറാവീഹ് നമസ്കാരം

### 1. നിയമപരത

തറാവീഹ് നമസ്കാരം സംഘടിത(ജമാഅത്)മായി നിർവഹിക്കപ്പെടാവുന്നതാണ്.

ആഇശ ﵂ പറയുന്നു:

أَنَّ رَسُولَ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ خَرَجَ ذَاتَ لَيْلَةٍ مِنْ جَوْفِ اللَّيْلِ فَصَلَّى فِي الْمَسْجِدِ، فَصَلَّى رِجَالٌ بِصَلَاتِهِ، فَأَصْبَحَ النَّاسُ فَتَحَدَّثُوا، فَاجْتَمَعَ أَكْثَرُ مِنْهُمْ، فَصَلَّوْا مَعَهُ، فَأَصْبَحَ النَّاسُ فَتَحَدَّثُوا فَكَثُرَ أَهْلُ الْمَسْجِدِ مِنْ اللَّيْلَةِ الثَّالِثَةِ فَخَرَجَ رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ فَصَلَّوْا بِصَلَاتِهِ، فَلَمَّا كَانَتْ اللَّيْلَةُ الرَّابِعَةُ عَجَزَ الْمَسْجِدُ عَنْ أَهْلِهِ حَتَّى خَرَجَ لِصَلَاةِ الصُّبْحِ، فَلَمَّا قَضَى الْفَجْرَ أَقْبَلَ عَلَى النَّاسِ فَتَشَهَّدَ ثُمَّ قَالَ: أَمَّا بَعْدُ فَإِنَّهُ لَمْ يَخْفَ عَلَيَّ مَكَانُكُمْ لَكِنِّي خَشِيتُ أَنْ تُفْرَضَ عَلَيْكُمْ فَتَعْجِزُوا عَنْهَا

നബി ഒരു ദിവസം പാതിരാത്രി വീട്ടിൽനിന്നും പുറത്ത്‌വന്ന് പള്ളിയിൽവെച്ച് (രാത്രി) നമസ്കാരം ആരംഭിച്ചു. (ഇത് കണ്ട്) നബിﷺയെ തുടർന്നു കുറെ ആളുകളും നമസ്കരിച്ചു. അടുത്ത ദിവസം പ്രഭാതത്തിൽ ജനങ്ങൾക്കിടയിൽ ഇത് സംസാരവിഷയമായി. അന്ന് ആദ്യത്തെ ദിവത്തെക്കാൾ അധികം ആളുകൾ പള്ളിയിൽ ഒത്തു

കൂടി. അന്നും പ്രവാചകൻ നമസ്കാരം തുടങ്ങി. അവർ അദ്ദേഹത്തെ തുടർന്ന് നമസ്കരിക്കുകയും ചെയ്തു. അടുത്ത ദിവസം ഇത് വീണ്ടും ജനങ്ങൾക്കിടയിൽ സംസാരമായി. മൂന്നാമത്തെ ദിവസം ധാരാളം പേർ പള്ളിയിൽ സമ്മേളിച്ചു. തിരുമേനി വീട്ടിൽനിന്നും പുറത്ത്വന്നു; നമസ്കാരം തുടങ്ങി. ജനങ്ങൾ അദ്ദേഹത്തെ തുടർന്നു നമസ്കരിക്കുകയും ചെയ്തു. നാലാമത്തെ ദിവസം രാത്രിയായപ്പോൾ പള്ളിയിൽ ഉൾക്കൊള്ളാനാവാത്തത്ര ആളുകൾ സമ്മേളിച്ചു. (എന്നാൽ തിരുമേനിﷺ നമസ്കാരത്തിനായി പുറത്തുവന്നില്ല). പിന്നീട് പ്രഭാത നമസ്കാരത്തിനായി നബിﷺ പള്ളിയിലെത്തി. നമസ്കാര ശേഷം അവിടുന്ന് ജനങ്ങളെ അഭിമുഖീകരിച്ചിരുന്ന് സത്യവാചകങ്ങൾ ചൊല്ലി പ്രഭാഷണം തുടങ്ങി. തുടർന്ന് പറഞ്ഞു: "(ഇന്നലെ) പള്ളിയിൽ നിങ്ങളുണ്ടായിരുന്ന കാര്യം എനിക്കറിയാത്തത് കൊണ്ടായിരുന്നില്ല. പക്ഷേ, മറിച്ച് (രാത്രിനമസ്കാരം) നിങ്ങൾക്കുമേൽ നിർബന്ധമാക്കപ്പെടുമോ എന്ന് ഞാൻ ഭയപ്പെട്ടുപോയി. (അതുകൊണ്ടായിരുന്നു ഞാൻ പള്ളിയിൽ വരാതിരുന്നത്). അങ്ങനെ നിർബന്ധമാക്കപ്പെട്ടിരുന്നെങ്കിൽ നിങ്ങൾക്കത് നിലനിർത്തിപ്പോരാൻ സാധിക്കാതെ വരുമായിരുന്നു". നബിﷺയുടെ വിയോഗംവരെയും ഈ അവസ്ഥ നിലനിന്നു.(156)

പ്രവാചകന്റെ മരണാനന്തരം അദ്ദേഹം ഭയപ്പെട്ടിരുന്ന കാര്യവും നീങ്ങിപ്പോയി. അപ്പോൾ തറാവീഹ് നമസ്കാരം ജമാഅത്തായി തന്നെ നിർവഹിക്കപ്പെടാവുന്ന സ്ഥിതിവിശേഷമായി.

അബ്ദുർറഹ്മാൻ അൽ ഖാരിഅ് പറയുന്നു:

**خَرَجْتُ مَعَ عُمَرَ بْنِ الْخَطَّابِ رَضِيَ اللَّهُ عَنْهُ لَيْلَةً فِي رَمَضَانَ إِلَى الْمَسْجِدِ فَإِذَا النَّاسُ أَوْزَاعٌ مُتَفَرِّقُونَ، يُصَلِّي الرَّجُلُ لِنَفْسِهِ وَيُصَلِّي الرَّجُلُ فَيُصَلِّي بِصَلَاتِهِ الرَّهْطُ، فَقَالَ عُمَرُ: إِنِّي أَرَى لَوْ جَمَعْتُ هَؤُلَاءِ عَلَى قَارِئٍ وَاحِدٍ لَكَانَ أَمْثَلَ، ثُمَّ عَزَمَ فَجَمَعَهُمْ عَلَى أُبَيِّ بْنِ كَعْبٍ، ثُمَّ خَرَجْتُ مَعَهُ لَيْلَةً أُخْرَى وَالنَّاسُ يُصَلُّونَ بِصَلَاةِ قَارِئِهِمْ، قَالَ عُمَرُ: نِعْمـ[ـتْ] الْبِدْعَةُ هَذِهِ وَالَّتِي يَنَامُونَ عَنْهَا أَفْضَلُ مِنْ الَّتِي يَقُومُونَ يُرِيدُ آخِرَ اللَّيْلِ وَكَانَ النَّاسُ يَقُومُونَ أَوَّلَهُ**

156. ബുഖാരി(3/220), മുസ്ലിം(761).

“ഒരു റമദാനിൽ ഞാൻ ഉമർﷺവിനോടൊപ്പം പള്ളിയിൽ പോകാനിടയായി. അപ്പോഴവിടെ ജനങ്ങൾ ഭിന്ന വിഭാഗങ്ങളായി തിരിഞ്ഞിരിക്കുന്നത് ഞങ്ങൾക്ക് കാണാൻ സാധിച്ചു. ചിലർ ഒറ്റക്ക് രാത്രി നമസ്കാരം നിർവഹിച്ചുകൊണ്ടിരിക്കുന്നു. മറ്റുചിലർ ചെറുസംഘങ്ങളായും. ഇത് കണ്ട ഉമർﷺ “ഈ ജനങ്ങളെയത്രയും ഒരൊറ്റ ഇമാമിന്റെ കീഴിൽ ഒരുമിച്ചുകൂട്ടുന്നതായിരിക്കും നല്ലതെന്ന് എനിക്ക് തോന്നുന്നു” എന്നു പറഞ്ഞു. പിന്നീടദ്ദേഹം തന്റെ തീരുമാനം നടപ്പിലാക്കുകയും ഉബയ്യ് ഇബ്നു കഅബിﷺന്റെ കീഴിൽ അവരെ ഒരുമിച്ചുകൂട്ടുകയും ചെയ്തു. പിന്നീടൊരിക്കൽ അദ്ദേഹത്തോടൊപ്പം തന്നെ എനിക്ക് പള്ളിയിൽ പോകാനിടവന്നു. അന്നവിടെ ജനങ്ങളെല്ലാം തങ്ങളുടെ (ഏക) ഇമാമിന്റെ നമസ്കാരത്തെ തുടർന്ന് നമസ്കരിച്ചുകൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ ഉമർﷺ പറഞ്ഞു: ‘ഈ നൂതനരീതി വളരെ നന്നായിരിക്കുന്നു. എന്നാൽ ഇപ്പോൾ ഇതിൽ പങ്കെടുക്കാതെ ഉറങ്ങുന്നവരാണ് ഇതിൽ പങ്കെടുത്ത് നമസ്കരിച്ചുകൊണ്ടിരിക്കുന്നവരെക്കാൾ ശ്രേഷ്ഠർ’. അക്കാലത്ത് ജനങ്ങൾ രാത്രിയുടെ ആദ്യഭാഗത്ത് തന്നെ നമസ്കരിക്കാറായിരുന്നു പതിവ്.”(157)

## 2. റക്അത്തുകളുടെ എണ്ണം

തറാവീഹ് നമസ്കാരത്തിന്റെ റക്അത്തുകളുടെ എണ്ണം തിട്ടപ്പെടുത്തുന്നതിൽ പണ്ഡിതന്മാർ ഭിന്നാഭിപ്രായം പുലർത്തിയതായികാണാം. തറാവീഹ് നമസ്കാരം വിത്ർ കൂടാതെ എട്ടു റക്അത്തുകളാണ് എന്നതാണ് ഇതിൽനിന്നും തിരുചര്യയോട് യോജിച്ച നിലപാട്. കാരണം ആഇശﷺ പറയുന്നു:

مَا كَانَ النَّبِيُّ صَلَّى اللَّهُ عَلَيْهِ وَسَلَّمَ يَزِيدُ فِي رَمَضَانَ وَلَا فِي غَيْرِهِ عَلَى إِحْدَى عَشْرَةَ رَكْعَةً

“പ്രവാചകൻﷺ റമദാനിലും അല്ലാത്തപ്പോഴും (രാത്രി നമസ്കാരം) എട്ടു റക്അത്തുകളെക്കാൾ അധികരിപ്പിക്കാറുണ്ടായിരുന്നില്ല.”(158)

157. ബുഖാരി(4/218), അധികരിച്ച് വന്ന ഭാഗം മാലികി(1/114)ന്റെയും അബ്ദുർറസാഖി(7723)ന്റെയും നിവേദനത്തിൽ.

158. ബുഖാരി(3/16), മുസ്ലിം(736). ഹാഫിള്ﷺ *ഫത്ഹുൽ ബാരി*(4/54)യിൽ പറഞ്ഞു: “അവരാണ് (ആഇശﷺ)മറ്റാരെക്കാളും പ്രവാചകന്റെﷺ രാത്രിയെകുറിച്ച് അറിയുന്നവർ.”

ആഇശ ﷺ യുടെ ഈ ഹദീഥിനോട് പ്രമുഖ സ്വഹാബിയായ ജാബിറുബ്നു അബ്ദുല്ലﷺവിൽ നിന്നും ഉദ്ധരിക്കുന്ന ഹദീഥും യോജിക്കുന്നതായി കാണാം. അദ്ദേഹം പറഞ്ഞു:

أن النبي صلى الله عليه وسلم لما أحيى بالناس ليلة في رمضان صلى ثماني ركعات وأوتر

"നബിﷺ റമദാനിൽ ജനങ്ങൾക്ക് ഇമാമായി നിന്നുകൊണ്ട് രാത്രി നമസ്കാരം നിർവഹിച്ച ദിവസം എട്ടു റക്അത്താണ് നമസ്കരിച്ചത്. തുടർന്ന് വിത്റും നിർവഹിച്ചു."(159)

ഈ തിരുചര്യയെ പുനരുജ്ജീവിപ്പിച്ച വേളയിൽ പതിനൊന്നു റക്അത്ത് നമസ്കരിക്കാനാണ് ഉമർﷺ ഇമാമുമാരോട് കൽപിച്ചതെന്നു കാണാം. ഇമാം മാലിക് തന്റെ *മുവത്വ*(1/115)യിൽ മുഹമ്മദ് ഇബ്നു യൂസുഫിൽനിന്നും അദ്ദേഹം സ്വഹാബിയായ സാഇബ് ഇബ്നു യസീദിൽനിന്നും നിവേദനം ചെയ്യുന്നു: അദ്ദേഹം (സാഇബ്) പറയുന്നു:

أَمَرَ عُمَرُ بْنُ الْخَطَّابِ رَضِيَ اللَّهُ عَنْهُ أُبَيَّ بْنَ كَعْبٍ وَتَمِيمًا الدَّارِىَّ أَنْ يَقُومَا لِلنَّاسِ بِإِحْدَى عَشْرَةَ رَكْعَةً، وَكَانَ الْقَارِئُ يَقْرَأُ بِالْمِئِينَ، حَتَّى كُنَّا نَعْتَمِدُ عَلَى الْعِصِيِّ مِنْ طُولِ الْقِيَامِ، وَمَا كُنَّا نَنْصَرِفُ إِلاَّ فِى فُرُوعِ الْفَجْرِ

"ആളുകൾക്ക് ഇമാമുമാരായി പതിനൊന്നു റക്അത്ത് (രാത്രി) നമസ്കാരം നിർവഹിക്കാൻ ഉമർﷺ തമീമുദ്ദാരിﷺനോടും ഉബയ്യ് ഇബ്നു കഅ്ബ്ﷺവിനോടും കല്പിച്ചു." അദ്ദേഹം തുടരുന്നു: "അക്കാലത്ത് ഇമാമുമാർ നൂറുകണക്കിന് ആയത്തുകൾ ഓതാറുണ്ടായിരുന്നു. സുദീർഘ നിറുത്തം കാരണം ഞങ്ങൾ വടികളിൽ ഊന്നിയായിരുന്നു നമസ്കാരത്തിൽ നിന്നിരുന്നത്. പ്രഭാതോദയമാകുമ്പോൾ മാത്രമായിരുന്നു ഞങ്ങൾ വീടുകളിലേക്ക് മടങ്ങിയിരുന്നത്."

159. ഇബ്നുഹിബ്ബാൻ തന്റെ *സ്വഹീഹി*(920)ൽ, ത്വബ്റാനി *മുഅ്ജമുസ്സ്വഗീറി*(പുറം 108)ൽ, ഇബ്നു നസ്ർ *ഖിയാമുല്ലൈലി*(പുറം 90)ൽ. അതിന്റെ സനദ് ശാഹിദുകളാൽ സ്വഹീഹാണ്.

മുഹമ്മദ് ഇബ്നു യൂസുഫിന്റെ ഈ നിവേദനത്തിന് വിപരീതമായാണ് ഇതേ സംഭവം യസീദ് ഇബ്നു ഖസ്വീഫ ഉദ്ധരിച്ചിരിക്കുന്നത്. അദ്ദേഹം പറയുന്നു:

بعِشْرِينَ رَكْعَةً

"അന്ന് (ഉമർﷺവിന്റെ ഭരണകാലത്ത്) ഇരുപത് റക്അത്തായിരുന്നു നിലനിന്നിരുന്നത്." എന്നാലിത് ഒറ്റപ്പെട്ട നിവേദനമാണ്. കാരണം മുഹമ്മദ് ഇബ്നു യൂസുഫ് യസ്വീദുബ്നുഖസീഫയെക്കാൾ വിശ്വസ്തനാണ്. ഥികഃതി(വിശ്വസ്തൻ)ന്റെ അധിക വിവരണമായി പരിഗണിച്ചുകൂടേ എന്ന് ഇതിനെ പറയാൻ സാധിക്കുകയില്ല. കാരണം ഒരു ഥികഃതി (വിശ്വസ്ത)ന്റെ സിയാദത്തി(അധികവിവരണ)ൽ മറ്റൊരു ഥികഃതി(വിശ്വസ്ത)ന്റെ റിപ്പോർട്ടിന് വിരുദ്ധമായ യാതൊന്നുമുണ്ടാകില്ല. മറിച്ച് ആദ്യത്തെ ഥികഃത് റിപ്പോർട്ട് ചെയ്ത കാര്യത്തെക്കുറിച്ച അധികവിവരണം മാത്രമെ അതിൽ കാണാൻ തരമുള്ളൂ. *ഫത്ഹുൽ മുഗീസി*(1/99)ലും, *മഹാസിനുൽ ഇസ്ത്വിലാഹി*(185)ലും, അൽകിഫായഃ(424-425)യിലും ഉള്ളതുപോലെ.

ഇനി യസീദ്ബ്നു ഖസ്വീഫയുടെ നിവേദനം സ്വഹീഹ് ആണെന്ന് വെച്ചാൽതന്നെയും അത് തെളിവിന് സ്വീകാര്യമല്ല. കാരണം മുഹമ്മദ് ഇബ്നു യൂസുഫിന്റെ ഹദീഥ് അംറി(കല്പന)നെ കുറിക്കുന്നതും ഖസ്വീഫയുടെ രിവായത്ത് അക്കാലത്തെ 'നടപടി'(ഫിഅ്ൽ)യെ കുറിച്ചുമാണ് പറയുന്നത്. എന്നാൽ കർമശാസ്ത്ര തത്ത്വമനുസരിച്ച് ഖൗല് (വാക്കുകൾ, കല്പന) ഫിഅ്ലി(നടപടി/ പ്രവൃത്തി)നെക്കാൾ മുന്തിക്കപ്പെടേണ്ടതാണ് എന്നതാണ് യാഥാർഥ്യം.

ഇമാം അബ്ദുർറസാക് തന്റെ *മുസ്വന്നഫി*(7730)ൽ ദാവൂദ് ഇബ്നു ഖൈസിൽ നിന്നും മറ്റ് ചിലരിൽ നിന്നും, അദ്ദേഹം മുഹമ്മദ് ഇബ്നു യൂസുഫിൽനിന്നും അദ്ദേഹം സാഇബ് ഇബ്നു യസീദിൽനിന്നും റിപ്പോർട്ട് ചെയ്യുന്നു:

أَنَّ عُمَرَ بْنُ جَمَعَ النَّاسَ فِي رَمَضَانَ عَلَى أُبَيِّ بْنِ كَعْبٍ، وَعَلَى تَمِيمٍ الدَّارِيِّ،عَلَى إِحْدَى وَعِشْرِينَ رَكْعَةً يَقْرَؤُونَ بِالْمِئِينَ، وَيَنْصَرِفُونَ عِنْدَ فُرُوعِ الْفَجْرِ

"തമീമുദ്ദാരിﷺവിന്റെയും ഉബയ്യിബ്നു കഅബ്ﷺവിന്റെയും കീഴി

ൽ റമദാൻ രാത്രികളിൽ ഇരുപത്തി ഒന്ന് റക്അത്ത് നമസ്കരിക്കാനായി ഉമർ ജനങ്ങളെ സംഘടിപ്പിച്ചിരുന്നു. അവർ (ഇമാമുമാർ) നൂറുകണക്കിന് ആയത്തുകൾ ഓതാറുണ്ടായിരുന്നത് കാരണം പ്രഭാതോദയമാകാറാവുമ്പോൾ മാത്രമായിരുന്നു ജനങ്ങൾ വീടുകളിലേക്ക് മടങ്ങിയിരുന്നത്.”

ഈ റിപ്പോർട്ട് ഇമാം മാലിക് മുഹമ്മദ് ഇബ്നു യൂസുഫിൽ നിന്നും അദ്ദേഹം സാഇബ് ഇബ്നു യസീദിൽനിന്നും ഉദ്ധരിച്ച ഹദീഥിനോട് എതിരാകുന്നതായി കാണാം. ഈ സനദിലെ റാവികളെല്ലാം ഥിക്വാത് (വിശ്വസ്തർ) ആയതിനാൽ പ്രത്യക്ഷത്തിൽ ഹദീഥ് സ്വഹീഹ് ആണ് താനും.

മുഹമ്മദ് ഇബ്നു യൂസുഫിന്റെ ഹദീഥ് ‘മുദ്തറബ്’ ആണെന്ന് വരുത്തിത്തീർത്ത്, നേരത്തെ പറഞ്ഞ യസീദ് ഇബ്നു ഖസ്വീഫയുടെ ഹദീഥിൽ വന്ന ‘ഇരുപത് റക്അത്ത്’ എന്ന ആശയം സ്ഥാപിക്കാനായി ചില തല്പര കക്ഷികൾ മുസന്നഫിന്റെ ഈ നിവേദനം തെളിവാക്കാറുണ്ട്.

എന്നാൽ ഈ വാദം നിരർഥകവും തള്ളപ്പെടേണ്ടതുമാകുന്നു. കാരണം, ഒരു നിവേദകൻ രണ്ടോ അതിലധികമോ തവണ, അല്ലെങ്കിൽ രണ്ടോ അതിലധികമോ നിവേദകർ വ്യത്യസ്തവും വിരുദ്ധവും സമാനവുമായ രീതിയിൽ നിവേദനം ചെയ്യുന്നതും ഏതെങ്കിലും ഒരു വജ്ഹി(വഴി)നെ സ്ഥാപിക്കാൻ ഉതകുന്ന ‘മുൻഗണനാസുചകങ്ങൾ ഇല്ലാതിരിക്കുകയും ചെയ്യുമ്പോഴാണ് ഒരു ഹദീസ് ‘മുദ്തറബ്’ എന്ന് വിളിക്കപ്പെടുന്നത്.[160]

എന്നാൽ ഈ കാര്യങ്ങളൊന്നും മുഹമ്മദ് ഇബ്നു യൂസുഫിന്റെ ഈ ഹദീഥിൽ ഇല്ലെന്നതാണ് സത്യം. കാരണം ഇമാം മാലിക് ഉദ്ധരിച്ച ഹദീഥ് അബ്ദുർറസാഖിന്റെ രിവായത്തിനെക്കാൾ ‘ഹിഫ്ദ്’ (മനഃപാഠം)ന്റെ കാര്യത്തിൽ മികച്ചു നിൽക്കുകയാണ്.

ഇമാം അബ്ദുർറസാക് ഉദ്ധരിച്ച സനദ് ന്യൂനതകളിൽ നിന്നും മുക്തമാണെന്ന് സങ്കല്പിച്ചുകൊണ്ടാണ് നാം ഇത്രയും വിശദീകരിച്ചത്. എന്നാൽ വസ്തുത നേരെ മറിച്ചാണ്. അത് ഇങ്ങനെ വിവരിക്കാം:

1) ഇമാം അബ്ദുർറസാക്വിൽനിന്നും *മുസ്വന്നഫ്* നിവേദനം ചെയ്ത

160. *തദ്രീഹുർറാവി*(1/262).

വർ ധാരാളമുണ്ട്. അവരിൽ ഒരാൾ മാത്രമാണ് ഇസ്ഹാഖ് ഇബ്നു ഇബ്റാഹീം അദ്ദബരി.

2) ഈ ഹദീഥ് അബ്ദുർറസാകിൽ നിന്നും ഇബ്റാഹീം അദ്ദബരിയാണ് നിവേദനം ചെയ്തിരിക്കുന്നത്. അയാളാണ് *മുസ്വന്നഫി*ലെ നോമ്പിന്റെ അധ്യായം രിവായത് ചെയ്തിരിക്കുന്നത്.(161)

3) തനിക്ക് ഏഴ് വയസ്സ് മാത്രം പ്രായമുള്ളപ്പോഴാണ് അദ്ദബരി ഇമാം അബ്ദുർറസാകിൽ നിന്നും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ കേട്ടിരിക്കുന്നത്.(162)

4) ഈ "ദബരി" അറിയപ്പെട്ട ഹദീഥ് പണ്ഡിതനോ ഈ ശാസ്ത്രത്തെ കുറിച്ച് അവഗാഹമുള്ള ആളോ ആയിരുന്നില്ല.(163)

5) ഇക്കാരണങ്ങളാൽ ഇമാം അബ്ദുർറസാകിൽ നിന്നും അയാളുദ്ധരിച്ച നിവേദനങ്ങളിൽ 'പിഴവുകൾ' ധാരാളമാണ്. അയാൾ അബ്ദുർറസാകിൽനിന്നും മറ്റ് കുറേ 'വെറുക്കപ്പെട്ട' ഹദീഥുകൾ ഉദ്ധരിച്ചിട്ടുണ്ട്. ഇമാം അബ്ദുർറസാകിന്റെ *മുസ്വന്നഫ്* നിവേദനത്തിൽ ദബരിക്ക് പറ്റിയ പിഴവുകളും അക്ഷരത്തെറ്റുകളും ചില പണ്ഡിതന്മാർ സമാഹരിച്ചത് ഒരു മുസ്വന്നഫോളം വരുമത്രെ!(164)

ഇത്രയും വിവരിച്ചതിൽനിന്നും ദബരിയുടെ ഈ നിവേദനം തള്ളപ്പെടേണ്ടതാണെന്ന് വ്യക്തമാണ്. കാരണം ദബരി ഇവിടെ അയാളെക്കാൾ വിശ്വസ്തരായ ആളുകളോട് എതിരായിരിക്കുന്നു. നമുക്ക് മനസ്സിലാകുന്നത് ഇത് ദബരിക്ക് സംഭവിച്ച ഒരു അക്ഷരപ്പിഴവായിരിക്കാം എന്നതാണ്. പതിനൊന്ന് എന്നതിനെ ഇരുപത്തി ഒന്ന് എന്ന് തെറ്റിദ്ധരിച്ചതാകാം. അത്തരം അക്ഷരപ്പിശകുകൾ അയാൾക്ക് സംഭവിച്ചിട്ടുണ്ടെന്ന സത്യം താങ്കളും മനസ്സിലാക്കിയതാണല്ലോ.(165)

ഇത്രയും പറഞ്ഞതിൽനിന്നും ഈ രിവായത്ത് (ദബ്രിയുടെ) മുൻകറും മുസ്വഹ്ഹഫതുമാണെന്നും സ്ഥിരപ്പെടുന്നതിനാൽ ഇത് തെളിവിനായി ഉന്നയിക്കാൻ സാധ്യമല്ലന്ന് വ്യക്തമാണ്. അപ്പോൾ പിന്നെ ഇമാം മാലിക്ﷺ തന്റെ മുവത്വഇ(1/115)ൽ മുഹമ്മദ്ബ്നുയൂ

161. *മുസ്വന്നഫ്*(4/153).
162. *മീസാനുൽ ഇഅ്തിദാൽ*(1/181).
163. *മീസാനുൽ ഇഅ്തിദാൽ*(1/181).
164. *മീസാനുൽ ഇഅ്തിദാൽ*(1/181).
165. കാണുക: *തഹ്ദീബുത്തഹ്ദീബ്*(6/310), *മീസാനുൽ ഇഅ്തിദാൽ*(1/181).

സുഫിൽനിന്നും അദ്ദേഹം സാഇബ് ഇബ്നുയസീദിൽനിന്നും നിവേദനം ചെയ്തത് മാത്രം സ്വഹീഹാണെന്ന് സ്ഥിരപ്പെടുന്നു.[166]

166. വിശദീകരണങ്ങൾക്കും ആരോപണങ്ങൾക്കുള്ള മറുപടികൾക്കും കാണുക: അലി ഹസൻ അബ്ദുൽ ഹമീദ് അൽ ഹലബി(ഗ്രന്ഥകാരന്മാരിലൊരാൾ)യുടെ *അൽ കശ്ഫുസ്സ്വരീഹ് അൻ അഗ്ലാത്തിസ്സ്വാബൂനി ഫീ സ്വലാത്തിത്തറാവീഹ്,* സ്വുയൂത്തിയുടെ *അൽ മസ്വാബീഹ് ഫീ സ്വലാത്തിത്തറാവീഹ്.*

# 22. ഫിത്വ്ർസകാത്

## 1. വിധിയെന്ത്?

ഇബ്നു ഉമർﷺവിന്റെയും ഇബ്നു അബ്ബാസ്ﷺവിന്റെയും ഹദീസുകളുടെ വെളിച്ചത്തിൽ ഫിത്വ്ർ സകാത് (വ്രതവിരാമത്തോടെ നിർബന്ധമാകുന്ന ദാനം) നിർബന്ധമാണെന്ന് കാണാം.

ഇബ്നു ഉമർﷺ പറയുന്നു:

فَرَضَ رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ زَكَاةَ الْفِطْرِ [مِنْ رَمَضَانَ عَلَى النَّاسِ]

"റമദാനിലെ അവസാനത്തോടെ നൽകേണ്ട ദാനം (ഫിത്വർസകാത്) ജനങ്ങളുടെ മേൽ നിർബന്ധമാക്കി നബിﷺ നിശ്ചയിച്ചു."(167)

ഇബ്നു അബ്ബാസ്ﷺ പറയുന്നു:

فَرَضَ رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ زَكَاةَ الْفِطْرِ

"ഫിത്വ്ർ സകാത് നബിﷺ നിർബന്ധമാക്കി നിശ്ചയിച്ചു."(168)

ഖൈസുബ്നു സഅ്ദ്ബ്നു ഉബാദഃﷺവിന്റെ ഹദീഥ് അടിസ്ഥാനമാക്കി, ഫിത്വ്ർസകാത് നിർബന്ധമാണെന്ന നിയമം ദുർബല(നസ്ഖ്) മാക്കപ്പെട്ടിരിക്കുന്നു എന്ന് ചില പണ്ഡിതന്മാർ വാദിക്കുന്നുണ്ട്.

---

167. ബുഖാരി(3/291), മുസ്ലിം(984). അധികമായി വന്നഭാഗം മുസ്ലിമിന്റെത്.
168. അബൂദാവൂദ്(1622), നസാഈ(5/50). സനദിൽ അൽ ഹസനിന്റെ അൻഅനയുണ്ടെങ്കിൽ പേലും തൊട്ടു മുമ്പുള്ള ഹദീഥ് അതിന് സാക്ഷി നിൽക്കുന്നു.

ഖൈസ്رضي الله عنه പറയുന്നു:

أَمَرَنَا رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ بِصَدَقَةِ الْفِطْرِ قَبْلَ أَنْ تَنْزِلَ الزَّكَاةُ فَلَمَّا نَزَلَتْ الزَّكَاةُ لَمْ يَأْمُرْنَا وَلَمْ يَنْهَنَا وَنَحْنُ نَفْعَلُهَا

“സകാതിന്റെ ‘നിയമം’ അവതരിപ്പിക്കപ്പെടുന്നതിന് മുമ്പ് നബി ﷺ ഫിത്വ്ർസകാത് (വ്രതവിരാമത്തോടെ നിർബന്ധമാകുന്നത്) നൽകാൻ ഞങ്ങളോട് കല്പിക്കാറുണ്ടായിരുന്നു. എന്നാൽ സകാത് നിർബന്ധമാക്കപ്പെട്ടത് മുതൽ ഫിത്വ്ർസകാത് നൽകാൻ ഞങ്ങളോട് കല്പിക്കുകയോ നൽകരുതെന്ന് വിലക്കുകയോ ചെയ്തില്ല. എന്നാലും ഞങ്ങൾ അത് ചെയ്തുവരാറുണ്ടായിരുന്നു.”

ഹാഫിള് ഇബ്നുഹജറുൽ അസ്ഖലാനി ഈ ഹദീസിന് നൽകുന്ന മറുപടി (3/368) ഇപ്രകാരമാണ്:

بِأَنَّ فِي إِسْنَادِهِ رَاوِيًا مَجْهُولًا، وَعَلَى تَقْدِيرِ الصِّحَّةِ فَلَا دَلِيلَ فِيهِ عَلَى النَّسْخِ لِاحْتِمَالِ الِاكْتِفَاءِ بِالْأَمْرِ الْأَوَّلِ، لِأَنَّ نُزُولَ فَرْضٍ لَا يُوجِبُ سُقُوطَ فَرْضٍ آخَرَ

1). “ഇതിന്റെ പരമ്പരയിൽ (അറിയപ്പെടാത്ത) ഒരാളുണ്ട്.”[169]

2). “ഹദീഥ് സ്വഹീഹാണെന്ന് വെച്ചാൽ തന്നെയും ദുർബലമാക്കപ്പെട്ടതിന് (നസ്ഖ്) ഇതിൽ യാതൊരു തെളിവുമില്ല. കാരണം ഒന്നാമത്തെ കല്പന തന്നെമതി എന്ന് കരുതിയായിരിക്കും പ്രവാചകൻ പ്രത്യേകം കല്പിക്കാതിരുന്നത്. മാത്രമല്ല ഒരു ഫർദിന്റെ അവതരണം മറ്റൊരു ഫർദിന്റെ നിഷ്കാസനം അനിവാര്യമാക്കുന്നില്ല.”

ഇമാം ഖത്വാബിرحمه الله *മആലിമുസ്സുനനി*(2: 214)ൽ പറയുന്നു:

وهذا لا يدل على زوال وجوبها وذلك أن الزيادة في جنس العبادة لا توجب نسخ الأصل المزيد عليه غير أن محل سائر الزكوات الأموال ومحلُّ زكاة الفطر الرقاب

169. എന്നാൽ അദ്ദേഹം പിൻതുടരപ്പെട്ടിട്ടുണ്ട്. നസാഇ(5/49), ഇബ്നു മാജഃ(1/585), അഹ്മദ്(6/6), ഇബ്നു ഖുസൈമഃ(4/81), ഹാക്കിം(1/410), ബൈഹഖി(4/159) എന്നിവർ വിവിധ മാർഗങ്ങളിലൂടെ. അതിന്റെ പരമ്പര സ്വഹീഹാണ്.

"ഈ ഹദീഥ് ഫിത്ർ സകാത് നിർബന്ധമാണെന്ന കല്പന നീങ്ങിയതായി കാണിക്കുന്നില്ല. കാരണം ഒരു ആരാധനയുടെ വർഗ (ജിൻസ്)ത്തിൽ വന്ന വർധനവ് (അധിക നിർദേശം) അതിന്റെ അടിസ്ഥാന ഭാഗത്തെ നസ്ഖ് ചെയ്യൽ നിർബന്ധമാക്കുന്നില്ല. അതിലുപരി (ഇവിടെ) സകാത് നിർബന്ധമാണെന്ന കല്പന ധനത്തെ ബാധിക്കുമ്പോൾ, ഫിത്ർ സകാത് നിർബന്ധമാകുന്നത് വ്യക്തികളുടെ മേലാണെന്നതും ശ്രദ്ധേയമാണ്."

## 2. ആർക്കെല്ലാം നിർബന്ധമാകും?

മുസ്‌ലിംകളായ ആണിനും പെണ്ണിനും വലിയവനും ചെറിയവനും അടിമക്കും ഉടമക്കും ഫിത്ർ സകാത് നിർബന്ധമാകുന്നു. ഇബ്നു ഉമർ رضي الله عنهما പറയുന്നു:

فَرَضَ رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ زَكَاةَ الْفِطْرِ صَاعًا مِنْ تَمْرٍ أَوْ صَاعًا مِنْ شَعِيرٍ عَلَى الْعَبْدِ وَالْحُرِّ وَالذَّكَرِ وَالْأُنْثَى وَالصَّغِيرِ وَالْكَبِيرِ مِنْ الْمُسْلِمِينَ

"മുസ്‌ലിംകളായ സ്ത്രീക്കും പുരുഷനും ചെറിയവനും വലിയവനും അടിമക്കും ഉടമക്കും റമദാൻ വ്രതവിരാമത്തിന്റെ ദാനമായി ഒരു സ്വാഅ് ഗോതമ്പോ അല്ലെങ്കിൽ ഒരു സ്വാഅ് കാരക്കയോ നൽകണമെന്ന് നബിﷺ നിർബന്ധമാക്കിയിരിക്കുന്നു."(170)

അബൂഹുറയ്റ رضي الله عنه വിൽനിന്നും നിവേദനം ചെയ്യപ്പെട്ട ഒരു ഹദീഥിന്റെ അടിസ്ഥാനത്തിൽ ഫിത്ർ സകാത് അവിശ്വാസിയായ അടിമക്ക് വരെ നിർബന്ധമാണെന്ന് ചില പണ്ഡിതന്മാർ വാദിക്കുന്നുണ്ട്. അബൂഹുറയ്റ رضي الله عنه നിവേദനം ചെയ്യുന്നു.

നബിﷺ അരുളി:

لَيْسَ فِى الْعَبْدِ صَدَقَةٌ إِلاَّ صَدَقَةُ الْفِطْرِ

"അടിമയുടെ കാര്യത്തിൽ ഫിത്ർ സകാതല്ലാത്ത മറ്റൊരു സകാതും ബാധകമല്ല."(171) (ഇവിടെ അടിമയെ മുസ്‌ലിം എന്നോ അമുസ്

170. ബുഖാരി(3/291), മുസ്‌ലിം(984).
171. മുസ്‌ലിം(982).

ലിം എന്നോ വേർതിരിച്ചിട്ടില്ല. ഇതാണ് അവരുടെ വാദത്തിന്റെ അടിസ്ഥാനം) എന്നാൽ ഈ ഹദീഥ് പൊതുവായ അർഥത്തിലുള്ള തും ഇബ്നു ഉമർ ﷺ വിന്റെ ഹദീഥ് പ്രത്യേക അർഥത്തിലുള്ളതുമാകുന്നു.

പ്രത്യേക അർഥമുള്ള(ഖാസ്)വാക്ക് പൊതുവായ അർഥമുള്ള(ആമ്)വാക്കിനെ ദുർബലപ്പെടുത്തുമെന്നത് സുവിദിതമാണല്ലോ.

മറ്റുചില പണ്ഡിതന്മാർ പറയുന്നത്, ഫിത്വ്ർ സകാത് നോമ്പെടുത്തവർക്ക് മാത്രമെ നിർബന്ധമാവുകയുള്ളൂ എന്നാണ്. അവരുടെ വാദത്തിനാധാരം ഇബ്നു അബ്ബാസ് ﷺ വിൽനിന്നും നിവേദനം ചെയ്യപ്പെട്ട ഒരു ഹദീഥാണ്. അദ്ദേഹം പറയുന്നു:

فَرَضَ رَسُولُ اللَّه صَلَّى اللَّهُ عَلَيْهِ وَسَلَّمَ زَكَاةَ الْفِطْرِ طُهْرَةً لِلصَّائِمِ مِنَ اللَّغْوِ وَالرَّفَثِ وَطُعْمَةً لِلْمَسَاكِينِ

"നോമ്പുകാരന് തന്റെ നോമ്പിൽ സംഭവിക്കാനിടയുള്ള കുറവുകൾക്കും മ്ലേഛതകൾക്കും ശുദ്ധീകരണമായും പാവപ്പെട്ടവന് ആഹാരമായിട്ടുമാണ് അല്ലാഹുവിന്റെ ദൂതൻ ഫിത്വ്ർ സകാതിനെ നിർബന്ധമാക്കിയിരിക്കുന്നത്."

ഇമാം ഖത്വാബി ﵀ *മആലിമുസ്സുനനി*(3/214)ൽ പറയുന്നു:

فهي واجبة على كل صائم غني ذي جدة ويسر أو فقير يجدها فضلا عن قوته إذ كان وجوبها عليه بعلة التطهير وكل من الصائمين محتاجون إليها، فإذا اشتركوا في العلة اشتركوا في الوجوب

"നോമ്പിനെ വിമലീകരിക്കുക എന്നതാണ് ഫിത്വ്ർ സകാത് നിർബന്ധമാക്കപ്പെടാനുള്ള ഉപാധിയെങ്കിൽ, സാമ്പത്തികശേഷിയുള്ള ധനാഢ്യനും തന്റെ ഭക്ഷണാവശ്യം കഴിച്ച് മിച്ചം വരുന്ന ദരിദ്രനും ഫിത്വ്ർ സകാത് ഒരുപോലെ നിർബന്ധമാക്കപ്പെടുന്നതാണ്. കാരണം നോമ്പിനെ അഴുക്കിൽ നിന്നും വിമലീകരിക്കേണ്ടത് ഏവർക്കും അനിവാര്യമായ സംഗതിയാണ്. നിർബന്ധമാകാനുള്ള "ഹേതുക"ത്തിൽ പണക്കാരനും പാവപ്പെട്ടവനും തുല്യരാണെങ്കിൽ പിന്നെ അത് നിർബന്ധമാണെന്ന നിയമത്തിലും രണ്ട് പേരും തുല്യരാകാ

നേ തരമുള്ളൂ.”

ഹാഫിദ് ഇബ്നുഹജറുൽ അസ്ക്വലാനി(3/369) നൽകുന്ന മറുപടി ഇപ്രകാരമാണ്:

وَأُجِيبَ بِأَنَّ ذِكْرَ التَّطْهِيرِ خَرَجَ عَلَى الْغَالِبِ كَمَا أَنَّهَا تَجِبُ عَلَى مَنْ لَمْ يُذْنِبْ كَمُتَحَقِّقِ الصَّلَاحِ أَوْ مَنْ أَسْلَمَ قَبْلَ غُرُوبِ الشَّمْسِ بِلَحْظَةٍ

“ഹദീഥിൽ പറഞ്ഞ ‘വിമലീകരണം’ എന്ന ഹേതു ഭൂരിപക്ഷം നോമ്പുകാരെയും പരിഗണിച്ചു പറഞ്ഞ ഒരു പ്രസ്താവന മാത്രമാണ്. നോമ്പിൽ ഒരു കുറ്റവും വരുത്താത്ത, നല്ലവനെന്നും ധർമനിഷ്ഠയുള്ളവനെന്നും ഉറപ്പുള്ളവർക്കും അല്ലെങ്കിൽ സൂര്യാസ്തമയത്തിന് തൊട്ടുമുമ്പ് മുസ്‌ലിമായവർക്കുപോലും ഫിത്വ്ർസകാത് നിർബന്ധമാണല്ലോ.”

ഗർഭസ്ഥ ശിശുവിന്റെ ഫിത്ർസകാത്: ചില പണ്ഡിതന്മാർ ഗർഭസ്ഥ ശിശുവിനും ഫിത്വ്ർ സകാത് നിർബന്ധമാണെന്ന പക്ഷക്കാരാണ്. പക്ഷേ, ഇതിനുതകുന്ന തെളിവുകളൊന്നും നമുക്കിതുവരെ ലഭിച്ചിട്ടില്ല. ഭാഷാപരമായി ഗർഭാവസ്ഥയിലുള്ള കുഞ്ഞിനെ സ്വഗീർ എന്ന് പറയപ്പെടാറില്ല. (ഹദീഥിൽ സ്വഗീറിന് ഫിത്ർ സകാത്ത് നിർബന്ധമാണെന്ന് മാത്രമെ പറഞ്ഞിട്ടുള്ളൂ.)

### 3. ഫിത്വ്ർ സകാത്തിന്റെ ഇനങ്ങൾ

ബാർലി, മുന്തിരി, പാൽക്കട്ടി, കാരക്ക തുടങ്ങിയ ഭക്ഷ്യവസ്തുക്കളിൽ നിന്നും ഒരു സ്വാഅ് എന്ന തോതിൽ ഫിത്വ്ർ സകാതായി നൽകപ്പെടേണ്ടതാകുന്നു. ഇമാം ബുഖാരി ﷺ റിപ്പോർട്ട് ചെയ്ത അബൂസഈദുൽ ഖുദ്‌രിﷺവിന്റെ ഹദീഥും ഇമാം ഇബ്നഖുസൈമഃ റിപ്പോർട്ട് ചെയ്ത ഇബ്നു ഉമർﷺവിന്റെ ഹദീഥുമാണ് ഇതിന്നാധാരം.

അബൂസഈദുൽ ഖുദ്‌രിﷺ പറയുന്നു:

كُنَّا نُخْرِجُ زَكَاةَ الْفِطْرِ صَاعًا مِنْ طَعَامٍ أَوْ صَاعًا مِنْ شَعِيرٍ أَوْ صَاعًا مِنْ تَمْرٍ أَوْ صَاعًا مِنْ أَقِطٍ أَوْ صَاعًا مِنْ زَبِيبٍ

“മുന്തിരി, പാൽക്കട്ടി, കാരക്ക, യവം, തുടങ്ങിയ വസ്തുക്കളിൽ

നിന്നും അതല്ലെങ്കിൽ മറ്റു ഭക്ഷ്യവസ്തുക്കളിൽനിന്നും ഒരു സ്വാഅ് ഞങ്ങൾ ഫിത്ർ സകാതായി നൽകാറുണ്ടായിരുന്നു."(172)

ഇബ്നു ഉമർ رضي الله عنه പറയുന്നു:

فَرَضَ صَدَقَةَ الْفِطْرِ صَاعًا مِنْ شَعِيرٍ أَوْ صَاعًا مِنْ تَمْرٍ أَوْ صَاعًا مِنْ سَلْت

"ബാർലി, കാരക്ക, യവം തുടങ്ങിയ വസ്തുക്കളിൽനിന്നും ഒരു സ്വാഅ് ഫിത്ർ സകാതായി നൽകാൻ നബി ﷺ കല്പിച്ചു."(173)

അബൂസഈദുൽ ഖുദ്രി رضي الله عنه വിന്റെ ഹദീഥിൽ വന്ന ത്വആം (ഭക്ഷ്യവസ്തു) എന്ന പദത്തിന്റെ വ്യാഖ്യാനത്തിൽ വ്യത്യസ്ത അഭിപ്രായങ്ങൾ രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. ഗോതമ്പ് എന്നാണ് അതിന്റെ താല്പര്യമെന്ന് ചിലരും മറ്റ് ചില ഭക്ഷ്യവസ്തുക്കളാണെന്ന് വേറെ ചിലരും അഭിപ്രായപ്പെട്ടുകാണുന്നു. എന്നാൽ, നേരത്തെ വിവരിക്കപ്പെട്ടതും ദഖീഖ്, സവീഖ്, ഗോതമ്പ് തുടങ്ങിയവ പോലെ അളന്നു കൊടുക്കാൻ സാധിക്കുന്ന എല്ലാംതരം ഭക്ഷ്യവിഭവങ്ങളെയും ഉൾക്കൊള്ളുന്നതാണ് ഈ പദമെന്നാണ് നമുക്ക് തൃപ്തികരമായി തോന്നുന്ന വ്യഖ്യാനം. ഇത്തരം വസ്തുക്കളെല്ലാംതന്നെ നബി ﷺ യുടെ കാലഘട്ടത്തിൽ ഫിത്ർസകാതായി നൽകപ്പെട്ടിരുന്നു എന്ന്ഹദീഥുകൾ സാക്ഷ്യപ്പെടുത്തുന്നു.

ഇബ്നു അബ്ബാസ് رضي الله عنه പറയുന്നു:

أَمَرَنَا رَسُولُ اللهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ أن نؤدي زَكَاةَ رَمَضَانَ صَاعًا مِنْ طَعَامٍ عَنِ الصَّغِيرِ وَالْكَبِيرِ وَالْحُرِّ وَالْمَمْلُوكِ مَنْ أَدَّى سُلْتًا قُبِلَ مِنْهُ، وَأَحْسَبُهُ قَالَ: مَنْ أَدَّى دَقِيقًا قُبِلَ مِنْهُ، وَمَنْ أَدَّى سَوِيقًا قُبِلَ مِنْهُ

"ചെറിയവർക്കും വലിയവർക്കും അടിമക്കും സ്വതന്ത്രനും ഒരു സ്വാഅ് ഭക്ഷ്യവിഭവം റമദാനിന്റെ സകാതായി നൽകാൻ നബി ﷺ ഞങ്ങളോട് കല്പിക്കാറുണ്ടായിരുന്നു. ആരെങ്കിലും തൊലിയില്ലാത്ത ഗോതമ്പ് ഫിത്ർ സകാത്തായി നൽകിയാൽ അത് സ്വീകരിക്ക

172. ബുഖാരി(3/294), മുസ്ലിം(980).

173. ഇബ്നു ഖുസൈമഃ(4/80), ഹാകിം(1/408-410).

പ്പെടും. ആരെങ്കിലും ധാന്യപ്പൊടിയോ ധാന്യപ്പൊടികൊണ്ടുണ്ടാക്കിയ പലഹാരമോ ഫിത്ര്‍ സകാതായി നല്‍കിയാല്‍ അതും സ്വീകരിക്കപ്പെടുമെന്ന് കൂടി അവിടുന്ന് പറഞ്ഞതായി ഞാനോര്‍ക്കുന്നു.”(174)

ഇബ്നു അബ്ബാസ്ﷺവില്‍ നിന്നു തന്നെ നിവേദനം. അദ്ദേഹം പറയുന്നു: നബിﷺ ഇപ്രകാരം പറയാറുണ്ടായിരുന്നു:

**صدقة رمضان صاع من طعام من جاء ببر قبل منه ومن جاء بشعير قبل منه ومن جاء بتمر قبل منه ومن جاء بسلت قبل منه ومن جاء بزبيب قبل منه وأحسبه قال : ومن جاء بسويق قبل منه**

“റമദാനിന്റെ സകാത് (ഫിത്ര്‍ സകാത്) ഒരു സ്വാഅ് ഭക്ഷ്യവിഭവമാകുന്നു. ആരെങ്കിലും അത്രയും തൊലിയുള്ള ഗോതമ്പ് കൊണ്ടുവന്നാല്‍ അത് സ്വീകരിക്കപ്പെടും. ആരെങ്കിലും തൊലിയില്ലാത്ത ഗോതമ്പ് കൊണ്ടുവന്നാല്‍ അത് സ്വീകരിക്കപ്പെടും. ആരെങ്കിലും കാരക്ക കൊണ്ടുവന്നാല്‍ അത് സ്വീകരിക്കപ്പെടും. ബാര്‍ലികൊണ്ടുന്നാല്‍ അതും സ്വീകരിക്കപ്പെടും. അവിടുന്ന് ഇത് കൂടി പറഞ്ഞു എന്ന് എനിക്ക് തോന്നുന്നു - ആരെങ്കിലും ധാന്യപ്പൊടികൊണ്ടുണ്ടാക്കിയ പലഹാരം ഫിത്ര്‍സകാതായി നല്‍കിയാല്‍ അതും സ്വീകരിക്കപ്പെടും.”(175)

എന്നാല്‍ ഫിത്ര്‍സകാത്തിനത്തില്‍ ഗോതമ്പ് ഉണ്ടെന്നുള്ളതിനെ നിരാകരിക്കുന്ന ഹദീഥുകളും മുആവിയﷺ ഒരു സ്വാഅ് ഭക്ഷ്യവിഭവത്തിന് പകരമായി രണ്ട് മുദ്ദ് (അര സ്വാഅ്) സിറിയന്‍ ഗോതമ്പ് കൊടുത്താല്‍ മതിയെന്ന് അഭിപ്രായപ്പെട്ടിട്ടുള്ള കാര്യവും ഗോതമ്പിന്റെ ദൗര്‍ലഭ്യതയെയും മറ്റ് ഭക്ഷ്യവിഭവങ്ങള്‍ അവരുടെ പ്രധാന ഭക്ഷ്യവസ്തുക്കളായിരുന്നു എന്നും കാണിക്കാന്‍ വേണ്ടി മാത്രമാണെന്ന് വ്യാഖ്യാനിക്കപ്പെടേണ്ടതാണ്. ഇമാം ഇബ്നു ഖുസൈമ അബൂസഈദുല്‍ ഖുദ്‌രിയില്‍ﷺ നിന്നും ഉദ്ധരിച്ച വാക്കുകള്‍ ഈ കാര്യം കൂടുതല്‍ വ്യക്തമാകുന്നു.

അബൂസഈദുല്‍ ഖുദ്‌രിﷺ പറയുന്നു:

174. സ്വഹീഹായ സനദോടുകൂടി ഇബ്നു ഖുസൈമഃ(4/80).
175. സ്വഹീഹായ സനദോടുകൂടി ഇബ്നു ഖുസൈമഃ(4/80).

وَكَانَ طَعَامُنَا يَوْمَئِذٍ الشَّعِيرُ التَّمْرُ وَالزَّبِيبُ وَالأَقِطُ

"അക്കാലത്തെ ഞങ്ങളുടെ ആഹാരം കാരക്കയും തൊലിയില്ലാത്ത ഗോതമ്പും മുന്തിരിയും പാൽകട്ടിയുമായിരുന്നു."

മാത്രമല്ല ഗോതമ്പ് ഫിത്വ്ർ സകാത്തിനത്തിൽ നൽകപ്പെടുമ്പോൾ രണ്ട് മുദ്ദ് (അര സ്വാഅ്) മതിയെന്നും അതിന്റെ രണ്ട് മുദ്ദ് മറ്റു ഭക്ഷ്യവസ്തുക്കളുടെ ഒരു സ്വാഅ് 4 മുദ്ദിന് തുല്യമാണെന്നും വിവരിക്കുന്ന- അടുത്ത ഉപശീർശകത്തിൽ വരാനിരിക്കുന്ന-സ്വഹീഹായ ഹദീഥുകൾ വിമർശകന്റെ നട്ടെല്ലൊടിക്കാൻ പോന്നവയാണ്. പ്രവാചക ശിഷ്യന്മാരെ വേണ്ടതുപോലെ ആദരിക്കുന്ന വിശ്വാസി മനസ്സിലാക്കേണ്ട മറ്റൊരു സംഗതി മുആവിയ رضي الله عنه പ്രകടിപ്പിച്ച അഭിപ്രായം അദ്ദേഹത്തിന്റെ കേവലമൊരു ഗവേഷണമല്ലെന്നും മഹാനായ പ്രവാചകന്റെ ഹദീഥിന്റെ അടിസ്ഥാനത്തിലുള്ള അഭിപ്രായമാണെന്നും ഒരു വിശദീകരണം മാത്രമായിരുന്നു അതെന്നും അറിഞ്ഞിരിക്കേണ്ടതാണ്.

**4. കൊടുക്കേണ്ടതെത്ര?**

നേരത്തെ പറയപ്പെട്ട ഭക്ഷ്യവിഭവങ്ങളിൽ നിന്നും ഒരു സ്വാഅ് ഫിത്വ്ർ സകാതായി വിശ്വാസി നൽകേണ്ടതാകുന്നു. എന്നാൽ ഗോതമ്പിന്റെ അളവിന്റെ കാര്യത്തിൽ അഭിപ്രായ വ്യത്യാസങ്ങളുണ്ട്. ഗോതമ്പാണെങ്കിൽ അര സ്വാഅ് മതി എന്നാണ് ചില പണ്ഡിതന്മാർ പറയുന്നത്. ഈ അഭിപ്രായമാണ് കൂടുതൽ ശരിയായതും തെളിവുകളുടെ പിൻബലമുള്ളതും. കാരണം നബിﷺ പറയുന്നു:

أَدُّوا صَاعًا مِنْ بُرٍّ أَوْ قَمْحٍ بَيْنَ اثْنَيْنِ أَوْ صَاعًا مِنْ تَمْرٍ أَوْ صَاعًا مِنْ شَعِيرٍ عَلَى كُلِّ حُرٍّ وَعَبْدٍ وَصَغِيرٍ وَكَبِيرٍ

"ഗോതമ്പോ തൊലിയുള്ള ഗോതമ്പോ രണ്ടാളുകളുടെ വിഹിതത്തിൽ ഒരു സ്വാഅ് ഫിത്വ്ർ സകാതിനത്തിൽ നിങ്ങൾ നൽകുക. അല്ലെങ്കിൽ ബാർലി, കാരക്ക എന്നിവയിൽ നിന്ന് ഒരു സ്വാഅ്. ഓരോ അടിമക്കും സ്വതന്ത്രനും വലിയവനും ചെറിയവനും ഫിത്വ്ർ സകാതിനത്തിൽ നിങ്ങൾ ദാനം ചെയ്യുക."[176]

176. അഹ്മദ്(5/432) ഥഅ്ലബത്തുബ്നു സ്വുഐറിൽ നിന്നും. അതിന്റെ പരമ്പരയിലെ ആളുകളെല്ലാം വിശ്വസ്തരാണ്. ഈ ഹദീഥിന് ദാറക്വുത്നി(2/151)യുടെ അടുത്ത് സ്വഹീഹായ സനദോടെ ജാബിറിرضي الله عنهൽ നിന്ന് ഒരു ശാഹിദുണ്ട്.

സ്വാഇന്റെ കാര്യത്തിൽ ആധാരമാക്കേണ്ടത് മദീനക്കാരുടെ സ്വാഇനെയാകുന്നു. അബൂദാവൂദ് നിവേദനം ചെയ്യുന്ന ഇബ്നു ഉമർﷺവിന്റെ ഹദീഥാണ് ഇതിനുള്ള തെളിവ്. അദ്ദേഹം പറയുന്നു: നബിﷺ പറഞ്ഞു:

الْوَزْنُ وَزْنُ أَهْلِ مَكَّةَ وَالْمِكْيَالُ مِكْيَالُ أَهْلِ الْمَدِينَةِ

"തൂക്കത്തിൽ പരിഗണിക്കേണ്ടത് മക്കക്കാരുടെ തൂക്കവും അളവിൽ പരിഗണിക്കേണ്ടത് മദീനക്കാരുടെ അളവുമാകുന്നു."(177)

### 5. ആരുടേതെല്ലാം കൊടുത്തുവീട്ടണം?

ഒരു മുസ്ലിം തനിക്കുവേണ്ടിയും താൻ ചെലവ് കൊടുക്കൽ നിർബന്ധമായ ചെറിയവരും വലിയവരും അടിമകളും സ്വതന്ത്രരുമായ എല്ലാവർക്കും വേണ്ടിയും ഫിത്ർ സകാത് കൊടുത്തു വീട്ടേണ്ടതാകുന്നു. ഇബ്നു ഉമർﷺ പറഞ്ഞു:

أَمَرَ رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ بِصَدَقَةِ الْفِطْرِ عَنِ الصَّغِيرِ وَالْكَبِيرِ وَالْحُرِّ وَالْعَبْدِ مِمَّنْ تَمُونُونَ

"നിങ്ങൾ ചെലവ് കൊടുക്കൽ നിർബന്ധമാക്കപ്പെട്ടവരിൽനിന്നുള്ള ചെറിയവർക്കും വലിയവർക്കും അടിമകൾക്കും സ്വതന്ത്രർക്കും വേണ്ടി ഫിത്ർ സകാത് നൽകാൻ നബിﷺ ഞങ്ങളോട് കല്പിക്കുകയുണ്ടായി."(178)

### 6. ആർക്ക് വിതരണം ചെയ്യണം?

ഫിത്ർ സകാത്-മറ്റു സകാതുകൾപോലെ-അതിനർഹതപ്പെട്ടവർക്ക് മാത്രമെ വിതരണം ചെയ്യാൻപാടുള്ളൂ. ഇമാം ബുഖാരി നിവേദനം ചെയ്ത ഇബ്നു അബ്ബാസ്ﷺവിന്റെ ഹദീഥിന്റെ അടിസ്ഥാനത്തി

---

177. അബൂദാവൂദ്(2340), നസാഈ(7/281), ബൈഹകി(6/31) ഇബ്നു ഉമറിﷺൽനിന്നും സ്വഹീഹായ സനദോടെ.

178. ദാറകുത്നി(2/141), ബൈഹകി(4/161) ദഈഫായ സനദോടെ ഇബ്നു ഉമറിﷺൽ നിന്നും. ബൈഹകി മറ്റൊരു മാർഗത്തിലൂടെ അലിﷺയിൽ നിന്നും. എന്നാൽ പരമ്പര മുറിഞ്ഞതാണ്. ഈ ഹദീഥിന് ഇബ്നു ഉമറിൽ നിന്ന് മൗകൂഫായ മറ്റൊരു റിപ്പോർട്ട് ഇബ്നു അബീശൈബഃയുടെ *മുസ്വന്നഫി*(4/37)ലുണ്ട്. ഇതിന്റെ പരമ്പര സ്വഹീഹാണ്. ഈ റിപ്പോർട്ട് കാരണം ഹദീഥ് ഹസനാണ്.

ൽ അത് പാവപ്പെട്ടവർക്ക് മാത്രമാണെന്ന് കാണാം.

ഇബ്നുഅബ്ബാസ്رضي الله عنه പറയുന്നു:

فَرَضَ رَسُولُ اللَّه صَلَّى اللَّهُ عَلَيْهِ وَسَلَّمَ زَكَاةَ الْفِطْرِ طُهْرَةً لِلصَّائِمِ مِنَ اللَّغْوِ وَالرَّفَثِ وَطُعْمَةً لِلْمَسَاكِينِ

"അശ്ലീലതകളിൽനിന്നും ചെറുവീഴ്ചകളിൽനിന്നും നോമ്പുകാരന് ശുദ്ധീകരണമായും പാവപ്പെട്ടവർക്ക് ആഹാരത്തിനുള്ള വകയായും ഫിത്വ്ർ സകാതിനെ നബിﷺ നിർബന്ധമാക്കി നിശ്ചയിച്ചു."

ഇതേ നിലപാടാണ് ശൈഖുൽ ഇസ്ലാം ഇബ്നു തൈമിയ്യഃرحمه الله അദ്ദേഹത്തിന്റെ *മജ്മൂഉൽ ഫതാവാ*(25/71-78)യിലും, അദ്ദേഹത്തിന്റെ ശിഷ്യനായ ഇബ്നുൽഖയ്യിംرحمه الله തന്റെ *സാദുൽ മആദി*(2/44)ലും പ്രകടിപ്പിച്ചിട്ടുള്ളത്.

സകാതിനർഹരായ എട്ട് വിഭാഗക്കാർക്കും ഫിത്വ്ർ സകാത് വിതരണം ചെയ്യാം എന്നാണ് മറ്റു ചില പണ്ഡിതന്മാരുടെ അഭിപ്രായം. എന്നാൽ ഈ അഭിപ്രായത്തിന് തെളിവുകളിലൂടെ പിൻബലമില്ലെന്നതാണ് വാസ്തവം. ശൈഖുൽ ഇസ്ലാം-തന്റെ ഫത്വകളിൽ ഇതിനെ ശക്തിയുക്തം ഖണ്ഡിക്കുന്നുണ്ട്.

ഫിത്വ്ർ സകാതിനത്തിൽ ലഭിക്കുന്ന വസ്തുക്കൾ സൂക്ഷിക്കാൻ ഒരാളെ നിയമിക്കൽ നന്നായിരിക്കും. ഇമാം ബുഖാരി ഉദ്ധരിച്ച ഹദീഥാണ് ഇതിന് തെളിവ്. അബൂഹുറയ്റرضي الله عنه പറയുന്നു:

أَخْبَرَنِي رَسُولُ اللَّهِ صَلَّى اللَّهُ عَلَيْهِ وَسَلَّمَ أَنْ أَحْفظَ زَكَاةَ رَمَضَانَ

"നബിﷺ ഫിത്വ്ർ സകാതിന്റെ വസ്തുവകകൾ സൂക്ഷിക്കാൻ എന്നെ ചുമതലപ്പെടുത്തി."(179)

ഫിത്വ്ർ സകാത് ശേഖരിക്കാനും സൂക്ഷിക്കാനും ഭരണാധികാരി നിയമിച്ചിരുന്ന ആളുകളുടെ കൈവശം ഇബ്നുഉമർرضي الله عنه തന്റെ ഫിത്വ്ർ സകാത്ത് പെരുന്നാളിന് ഒന്നോ രണ്ടോ ദിവസം മുമ്പ് തന്നെ ഏല്പിക്കാറുണ്ടായിരുന്നു.

അബ്ദുൽ വാരിസ്, അയ്യൂബിൽ നിന്നും ഇബ്നു ഖുസൈമഃ(4/83) നിവേദനം ചെയ്യുന്നു:

179. ബുഖാരി(4/396).

قلت: متى كان ابن عمر يعطي الصاع؟ قال إذا قعد العامل قلت: متى كان العامل يقعد؟ قال: قبل الفطر بيوم أو يومين

"ഞാൻ (അബ്ദുൽ വാരിസ്) ചോദിച്ചു. ഫിത്ർ സകാതിന്റെ ഒരു സ്വാഅ് ഭക്ഷണപദാർഥം ഇബ്നു ഉമർ‬ﷺ എപ്പാഴാണ് വിതരണം ചെയ്തിരുന്നത്? അദ്ദേഹം (അയ്യൂബ്) പറഞ്ഞു: "തൊഴിലാളികൾ ജോലി അവസാനിപ്പിക്കുന്ന ദിവസംമുതൽ." ഞാൻ ചോദിച്ചു: "തൊഴിലാളികൾ അക്കാലത്ത് തൊഴിൽ നിറുത്തിയിരുന്നത് എപ്പോഴായിരുന്നു?" അദ്ദേഹം പറഞ്ഞു: "പെരുന്നാളിന് ഒന്നോ രണ്ടോ ദിവസം ഉണ്ടായിരിക്കുമ്പോൾ."

### 7. വിതരണം നടത്തേണ്ട സമയം

ജനങ്ങൾ പെരുന്നാൾ നമസ്കാരത്തിനായി[180] പുറപ്പെടുന്നതിന് മുമ്പായി ഫിത്വ്ർ സകാത് വിതരണം പൂർത്തിയാക്കേണ്ടതാകുന്നു. പെരുന്നാൾ നമസ്കാരശേഷമുള്ള സമയങ്ങളിലേക്ക് ഫിത്വ്ർ സകാതിനെ പിന്തിക്കുവാനോ അല്ലെങ്കിൽ പെരുന്നാളിന് രണ്ട് ദിവസങ്ങളെക്കാൾ കൂടുതൽ മുൻകൂറായി വിതരണം ചെയ്യുവാനോ പാടുള്ളതല്ല. ഹദീഥിന്റെ നിവേദകനാണ് ആ ഹദീഥിന്റെ വിശദീകരണത്തെ കുറിച്ച് ഏറ്റവും നന്നായി അറിയുന്നവൻ എന്ന തത്ത്വപ്രകാരം ഇബ്നുഉമർﷺവിൽനിന്നും നിവേദനം ചെയ്യപ്പട്ട ഹദീഥ് ഇതിന് തെളിവാകുന്നു. ഇനി നമസ്കാര ശേഷമാണ് അത് വിതരണം നടത്തിയതെങ്കിൽ അതിന് കേവലം ഒരു ദാനത്തിന്റെ പ്രതിഫലം മാത്രമെ ലഭിക്കുകയുള്ളൂ. ഇബ്നു അബ്ബാസ്ﷺ നിവേദനം ചെയ്യുന്നു:

....مَنْ أَدَّاهَا قَبْلَ الصَّلاَةِ فَهِيَ زَكَاةٌ مَقْبُولَةٌ، وَمَنْ أَدَّاهَا بَعْدَ الصَّلاَةِ فَهِيَ صَدَقَةٌ مِنَ الصَّدَقَاتِ

"ആരെങ്കിലും നമസ്കാര(പെരുന്നാൾ)ത്തിന് മുമ്പ് ഫിത്വ്ർ സകാത് വിതരണം പൂർത്തിയാക്കിയാൽ അത് ഫിത്വ്ർ സകാതായിത്തന്നെ സ്വീകരിക്കപ്പെടുന്നതാണ്. ആരെങ്കിലും നമസ്കാരശേഷമാണ് അത് വിതരണം നടത്തുന്നതെങ്കിൽ അത് വെറും ഒരു സ്വദഖഃ മാത്രമായിരിക്കുന്നതാണ്."

180. കാണുക: അലി ഹസൻ അബ്ദുൽ ഹമീദ് അൽ ഹലബി(ഗ്രന്ഥകാരന്മാരിലൊരാൾ)യുടെ *അഹ്കാമുൽ ഈദൈൻ ഫിസ്സുന്നത്തിൽ മുത്വഹ്ഹറഃ.*

## 8. ഫിത്്വർ സകാതിലെ യുക്തി

നോമ്പുകാരന് നോമ്പിൽ സംഭവിക്കാനിടയുള്ള അശ്ലീലതകളിൽ നിന്നും പാഴ്പ്രവർത്തനകളിൽ നിന്നും ശുദ്ധീകരണോപാധിയായും പെരുന്നാളിന്റെ ദിനത്തിൽ ദരിദ്രന് ആഹാരത്തിനുള്ള വകയായുമാണ് ഫിത്്വർ സകാത് നബിﷺ നിയമമാക്കി തന്നിരിക്കുന്നത്.

# 23. പുണ്യ റമദാനും ചില ദുർബല ഹദീഥുകളും

ജനങ്ങളെ ജാഗരൂകരാക്കാനും സത്യം വ്യക്തമാക്കാനുമായി ഇങ്ങനെ ഒരധ്യായം കൂടി തീരുമാനിക്കുകയായിരുന്നു. ഇതിന്റെ പ്രാധാന്യം ആർക്കും അജ്ഞാതമല്ലല്ലോ.

പൊള്ളവാദക്കാരുടെ 'തിരുത്തലുകളി'ൽ നിന്നും വഴിപിഴച്ചവരുടെ വിതണ്ഡവാദങ്ങളിൽനിന്നും അതിഭക്തരുടെയും മതതീവ്രവാദികളുടേയും വ്യാഖ്യാന കസർത്തുകളിൽ നിന്നും നബിﷺയുടെ തിരുചര്യ(സുന്നത്ത്)യെ കാത്ത് രക്ഷിക്കാൻ നീതിമാന്മാരായ വാഹകന്മാരെ എക്കാലത്തും അല്ലാഹു നിയോഗിച്ചിട്ടുണ്ടെന്നത് ചരിത്രം. ദുർബലവും നിർമിതവും വ്യാജവുമായ നിരവധി ഹദീഥുകൾ നീണ്ട നൂറ്റാണ്ടുകൾക്കിടയിൽ നബിചര്യയിൽ കടന്നുകൂടിയിട്ടുണ്ടെന്നുള്ളതും സത്യം. എന്നാൽ കാലാകാലങ്ങളിൽ ഇത്തരം ഹദീഥുകളെ കുറിച്ച് വ്യക്തവും വിശദവുമായ വിവരണം നമുക്ക് നൽകിയിട്ടാണ് മുൻഗാമികളായ പണ്ഡിതന്മാരും ഇമാമുമാരും  കടന്നുപോയിട്ടുള്ളത്. എന്നാൽ പ്രഭാഷകരുടെയും എഴുത്തുകാരുടെയും പ്രവർത്തന മേഖല വീക്ഷിക്കുന്ന ഒരാൾക്ക് ഇന്നും കാണാനാവുന്ന ഒരു സംഗതി, ഹദീഥുകളെ അവയിൽ കൂടിക്കലർത്തപ്പെട്ട വ്യാജന്മാരിൽ നിന്നും വേർതിരിച്ചു വിവരിച്ചു തരാൻ പ്രാപ്തമായ ഗ്രന്ഥശേഖരങ്ങൾ ഉണ്ടായിരുന്നിട്ടുകൂടി അവരാരും ഇതിനത്ര പ്രാധാന്യം കല്പിച്ചിട്ടില്ലെന്നതാണ്.

ഈ ഗുരുതര പ്രശ്നം ഈ വിശുദ്ധ വിജ്ഞാന ശാഖക്കും ത

ദ്വാരാ ജനങ്ങൾക്കും വരുത്തിവെച്ചേക്കാവുന്ന ദുഷ്പ്രവണതകളത്രയും വിവരിച്ചു പറയുക നമ്മുടെ ഉദ്ദേശ്യമല്ല. എന്നാൽ ഏതൊരു പ്രഭാഷണത്തിലും ലേഖനത്തിലും കാണാനും കേൾക്കാനുമിടയുള്ള, വലിയ തോതിൽ ജനങ്ങളിൽ പ്രചാരം നേടിയതുമായ ചില ദുർബല ഹദീഥുകളെക്കുറിച്ച് മാത്രമാണ് ഇവിടെ വിവരിക്കുന്നത്.

بَلِّغُوا عَنِّي وَلَوْ آيَةً....

"ഒരു സൂക്തമാണ് നിങ്ങൾക്ക് ലഭിക്കുന്നതെങ്കിൽ അത്രയും മറ്റുള്ളവർക്ക് നിങ്ങൾ എത്തിച്ചുകൊടുക്കുക"(181) എന്ന പ്രവാചക നിർദേശവും,

الدِّينُ النَّصِيحَةُ....

'മതം അത് ഗുണകാംക്ഷമാത്രമാണെ'(182)ന്ന അവിടുത്തെ ഉപദേശവുമാണ് നമുക്കിതിനുള്ള പ്രേരകം.

വിവിധ വിഭാഗം ജനങ്ങൾക്കിടയിൽ പ്രചാരം നേടിയ ദുർബല ഹദീഥുകളുടെ സംഖ്യ വളരെ വലുതാണ്. സ്വഹീഹായ ഹദീഥുകൾ അനേകം ലഭ്യമായിരുന്നിട്ടുകൂടി അതിനെക്കുറിച്ചവർ പറയുന്നില്ലെന്ന് മാത്രമല്ല, ദുർബല ഹദീഥുകൾ വിളമ്പുന്നതിൽ യാതൊരു ഉപേക്ഷയും അവർ കാണിക്കാറുമില്ല. അല്ലാഹു മഹാനായ അബ്ദുല്ലാഹിബ്നു മുബാറക്ﷺന് കരുണചെയ്യട്ടെ. അദ്ദേഹം പറയുകയുണ്ടായി:

في صحيح الحديث شغل عن سقيمه

"ദുർബല ഹദീഥുകളെ അപേക്ഷിച്ച് സ്വഹീഹായ ഹദീഥുകളിൽ തന്നെ വേണ്ടുവോളം ജോലിയുണ്ട്." അബ്ദുല്ലാഹിബ്നു മുബാറകിﷺനെ പോലുള്ള മഹാരഥന്മാർ ഈ വിഷയത്തിൽ നമുക്ക് മാതൃകയും സംശുദ്ധ വിജ്ഞാനം നമ്മുടെ രീതിയുമാകട്ടെ.

**ഹദീഥ് 1**

ദുർബല ഹദീഥുകളിൽ ഏറെ പ്രചാരമുള്ള ഒരു ഹദീഥ് താഴെ പറയുന്നു:

---

181. ബുഖാരി(6/361).
182. മുസ്ലിം(55).

**لو يعلم العباد ما في رمضان لتمنت أمتي أن يكون السنة كلها، إن الجنة لتزين لرمضان من رأس الحول إلى الحول....**

“റമദാനിലുള്ള പുണ്യം ജനങ്ങൾ തിരിച്ചറിഞ്ഞിരുന്നെങ്കിൽ വർഷം മുഴുവൻ റമദാൻ ആയിരിക്കാൻ അവർ ആഗ്രഹിക്കുമായിരുന്നു. വർഷാരംഭം മുതൽ വർഷാവസാനംവരെ റമദാനിനെ സ്വീകരിക്കാനായി സ്വർഗം അലങ്കരിക്കപ്പെട്ടുകൊണ്ടിരിക്കുന്നതാണ്.”

ജരീറുബ്നു അബ്ദില്ല അൽബജലിയുടെ ത്വരീകി(വഴി)ലൂടെ ശുഅബിയിൽ നിന്നും അദ്ദേഹം നാഫിഅ് ഇബ്നു ബുർദയിൽനിന്നും അദ്ദേഹം അബൂമസ്ഊദിൽ ഗഫ്ഫാരിയിൽനിന്നും നിവേദനം ചെയ്തതായി ഇബ്നുഖുസൈമയും(1886), അല്ലാമാ ഇബ്നുൽ ജൗസി *കിതാബുൽ മൗദൂആതി*(2/188-189) (നിർമിത ഹദീഥുകളുടെ സമാഹാരം)ലും, അൽമത്വാലിബുൽ ആലിയ്യയുടെ കർത്താവ് സൂചിപ്പിച്ചത് പോലെ ഇമാം അബൂയഅ്ലാ തന്റെ *മുസ്നദി*ലും ഈ ഹദീഥ് ഉദ്ധരിക്കുന്നുണ്ട്.

ഇതൊരു കെട്ടിചച്ചമക്കപ്പെട്ട (മൗദൂഅ്) ഹദീഥാകുന്നു. ഇതിന്റെ പരമ്പരയിലുള്ള ജരീറുബ്നുഅബ്ദുല്ല തന്നെയാണ് ഈ പരമ്പരയുടെ പ്രശ്നം. അയാളെക്കുറിച്ച് ഹാഫിദ് ഇബ്നുഹജർ رحمه الله *ലിസാനുൽ മീസാനി*(2/101)ൽ പരിചയപ്പെടുത്തിയത്:

مَشْهُورٌ بِالضَّعُفِ

“ഇയാൾ ദുർബലതയുടെ കാര്യത്തിൽ പ്രസിദ്ധനായിരുന്നു” എന്നാണ്. തുടർന്ന് ഇബ്നുഹജർ رحمه الله അബൂനഈം رحمه الله ഇയാളെക്കുറിച്ച് പറഞ്ഞകാര്യം ഇങ്ങനെ രേഖപ്പെടുത്തുന്നു:

كَانَ يَضَعُ الحَدِيثَ

“അയാൾ ഹദീഥുകൾ കെട്ടിച്ചമക്കാറുണ്ടായിരുന്നു.”

അയാളെക്കുറിച്ച് ഇമാം ബുഖാരി പറഞ്ഞത്:

مُنْكَرُ الحَدِيث

“ഹദീഥ്വിഷയത്തിൽ വെറുക്കപ്പെട്ടവൻ” എന്നും ഇമാം നസാഈ പറഞ്ഞത്:

مَتْرُوكٌ

‘ഒഴിവാക്കപ്പെടേണ്ടവൻ’ എന്നുമാകുന്നു.

കെട്ടിയുണ്ടാക്കപ്പെട്ട (മൗദൂഅ്) ഹദീഥ് എന്നാണ് ഇബ്നുൽ ജൗസി ഇതിനെ വിശേഷിപ്പിച്ചത്. ഈ ഹദീഥ് ഉദ്ധരിച്ച ശേഷം ഇബ്നുഖുസൈമ(റ) പറഞ്ഞത്:

إن صحّ الخبر، فإنّ في القلب من جرير بن أيوب البجلي

“ഹദീഥ് സ്വഹീഹാകാൻ വിദൂരസാധ്യത ഉണ്ടെങ്കിൽ തന്നെ ജരീറുബ്നു അബ്ദുല്ലായെ കുറിച്ച് ‘മനസ്സിൽ’ ചില വിയോജിപ്പുണ്ട്” എന്നാണ്.

**ഹദീഥ് 2**

أيها الناس قد أظلكم شهر عظيم شهر مبارك شهر فيه ليلة خير من ألف شهر جعل الله صيامه فريضة وقيام ليله تطوعا من تقرب فيه بخصلة من الخير كان كمن أدى فريضة فيما سواه.... وهو شهر أوله رحمة وأوسطه مغفرة وآخره عتق من النار.... إلخ

“ഹേ ജനങ്ങളേ, നിങ്ങൾക്കിതാ മഹത്തായൊരു മാസം സമാഗതമായിരിക്കുന്നു. ആ മാസത്തിൽ ആയിരം മാസത്തെക്കാൾ പുണ്യകരമായ ഒരു രാത്രിയുണ്ട്. ആ മാസത്തിന്റെ പകലുകളിൽ നോമ്പെടുക്കൽ നിർബന്ധമായും അതിലെ രാത്രികളിൽ നിന്നുപ്രാർഥിക്കൽ (നമസ്കരിക്കൽ) പുണ്യകരമായും അല്ലാഹു നിശ്ചയിച്ചിരിക്കുന്നു. ആ മാസത്തിൽ ഐച്ഛിക(സുന്നത്ത്)മായ ഏതെങ്കിലും പുണ്യം ചെയ്ത് അല്ലാഹുവിനോട് അടുക്കാൻ ആരെങ്കിലും ശ്രമിച്ചാൽ മറ്റ് മാസങ്ങളിൽ ഒരു നിർബന്ധ കർമം പ്രവർത്തിച്ചവനെ പോലെയായിരിക്കും അവൻ. അതിന്റെ ആരംഭം അനുഗ്രഹവും മധ്യഭാഗം പാപമോചനവും അവസാനം നരകമോചനവുമാകുന്നു.”

ഇതും സുദീർഘമായ ഒരു ഹദീഥാണ്. അതിലെ പ്രസക്ത ഭാഗങ്ങൾ മാത്രമെ ഇവിടെ പരാമർശിച്ചിട്ടുള്ളു.

ഈ ഹദീഥ് അലിയ്യ്ബ്നു സൈദ്ബ്നു ജദ്ആന്റെ ത്വരീകി (വ

ഴിലൂടെ)ലൂടെ സഈദ് ഇബ്നു മുസയ്യബിൽനിന്നും അദ്ദേഹം സൽമാനുൽ ഫാരിസിؓവിൽനിന്നും നിവേദനം ചെയ്യുന്നതായി ഇമാം ഇബ്നുഖുസൈമ(1887)യും മഹാമിലി തന്റെ *അമാലി*(293)യ്യിലും ഇസ്ബഹാനി അദ്ദേഹത്തിന്റെ *അത്തർഗീബി*(178)ലും ഉദ്ധരിച്ചിട്ടുണ്ട്.

അലിയ്യുബ്നു സൈദ്ബ്നു ജദ്ആൻ ദുർബലനായത് കാരണം ഈ ഹദീഥും ദുർബലമാണെന്ന് വിലയിരുത്തപ്പെടുന്നു.

ഇബ്നുസഅദ് പറയുന്നു:

فيه ضعف، ولا يحتج به

"ഈ റാവിയിൽ (അലിയ്യ്) ദുർബലതയുണ്ട്. അതിനാൽ ഇയാളെ തെളിവിന് കൊള്ളില്ല."

അഹമ്മദ് ഇബ്നുഹമ്പൽ പറഞ്ഞു:

ليس بالقوي

"ഇയാൾ ഖവിയ്യ് (ബലവാൻ) അല്ല."

ഇബ്നുമഈൻ പറയുന്നു:

ضعيف

"ഇയാൾ ദുർബലനാണ്."

ഇബ്നുഅബീ ഖൈഥമ പറയുന്നു:

ضعيف في كل شيء

"എല്ലാകാര്യത്തിലും അയാൾ ദുർബലനാണ്."

ഇബ്നുഖുസൈമ പറയുന്നു:

لا أحتج به لسوء حفظه

"അയാളുടെ ഓർമ പിശകുകാരണം ഞാനയാളെ തെളിവിനായി സ്വീകരിക്കാറില്ല." (*തഹ്ദീബുത്തഹ്ദീബ്* 7/322-323).

അയാളുടെ നിവേദനം റിപ്പോർട്ട് ചെയ്ത ശേഷം ഇബ്നുഖുസൈമؒ പറഞ്ഞത്:

إن صح الخبر

"ഹദീഥ് ശരിയായാൽ" എന്നാണ്.

ഇമാം സുയൂത്വി തന്റെ *ജംഉൽജവാമിഇ*(23714)ൽ ഇബ്നു ഹജർ ﵀ *അൽഅത്വ്റാഫിൽ* നിന്ന് ഉദ്ധരിക്കുന്നു:

ومداره على علي بن زيد بن جدعان، وهو ضعيف

"ഈ ഹദീഥിന്റെ അവലംബം അലിയ്യ്ബ്നു സൈദാണ്. അയാളാണെങ്കിൽ ദുർബലനും."

ഈ ഹദീഥിനെക്കുറിച്ച് ഇബ്നു അബീഹാതിം *ഇലലുൽ ഹദീഥി*(1249)ൽ തന്റെ പിതാവിൽനിന്നും ഉദ്ധരിക്കുന്നത്:

حديث منكر!

"വെറുക്കപ്പെട്ട അജ്ഞാതമായ ഹദീഥ്!" എന്നാകുന്നു.

**ഹദീഥ് 3**

صوموا تصحُّوا

"നോമ്പെടുക്കൂ ആരോഗ്യം നേടൂ."

നഹ്ശൽ ഇബ്നു സഅദീന്റെ ത്വരീകിലൂടെ (വഴി) ദഹ്ഹാകിൽ നിന്നും അദ്ദേഹം ഇബ്നു അബ്ബാസ്ﷺവിൽനിന്നും നിവേദനം ചെയ്ത സുദീർഘമായൊരു ഹദീഥിന്റെ ഒരു ഭാഗം മാത്രമാണിത്. ഇമാം ഇബ്നു അദിയ്യ് *അൽകാമിലി*(7/2521)ൽ ഇത് ഉദ്ധരിച്ചിട്ടുണ്ട്.

ഈ പരമ്പരയിലുള്ള നഹ്ശൽ ഇബ്നുസഅദ് മത്റൂക് (പുറംതള്ളപ്പെട്ടവനാണ്). മറ്റൊരു റാവിയായ ദഹ്ഹാക് ആണെങ്കിൽ ഇബ്നുഅബ്ബാസ്ﷺവിൽ നിന്നും നേരിട്ടു കേട്ടതായി സ്ഥിരപ്പെട്ടിട്ടുമില്ല.

ഇതേ ഹദീഥ് മുഹമ്മദ് ഇബ്നുസുലൈമാനുബ്നു അബൂദാവൂദിന്റെ വഴിയിലൂടെ സുഹൈറുബ്നു മുഹമ്മദിൽനിന്നും അദ്ദേഹം സുഹൈലുബ്നു അബീസ്വാലിഹിൽ നിന്നും അദ്ദേഹം അബൂഹുറയ്റﷺവിൽനിന്നും നിവേദനം ചെയ്യപ്പെട്ടതായി ഇമാം ത്വബ്റാനി *ഔസതി*(69)ലും *തഖ്രീജുൽ ഇഹ്യാഇ*(3/87)ൽ ഉള്ളതുപോലെ അബൂ

നുഐം *അത്വിബ്ബുന്നബവി*യിലും ഇബ്നു ബുഖൈത് ജുസ്ഇലും ഉദ്ധരിച്ചതായി *ശറഹുൽ ഇഹ്യാഇ*(7/401)ൽ പറയുന്നു.

ഈ സനദും ദുർബലമാകുന്നു. ഇമാം അബൂബക്ർ അൽ അഥ്റം പറയുന്നു: സുഹൈറുബ്നു മുഹമ്മദിൽ നിന്നും സിറിയക്കാർ രിവായത്ത് ചെയ്യുന്ന ഹദീഥുകളെ കുറിച്ച് സംസാരിക്കുന്ന അവസരത്തിൽ ഇമാം അഹ്മദ് ബിൻഹമ്പൽ ഇപ്രകാരം പറയുന്നത് ഞാൻ കേട്ടു- അവർ (സിറിയക്കാർ) സുഹൈറുബ്നു മുഹമ്മദിൽനിന്നും മുൻകറായ ഹദീഥുകൾ മാത്രമാണ് റിപ്പോർട്ട് ചെയ്യുന്നത്.

അബൂഹാതിം പറഞ്ഞു: അയാളുടെ ഓർമയിൽ പിശക് സംഭവിച്ചിട്ടുണ്ട്. അയാൾ സിറിയയിൽ ഉണ്ടായിരിക്കുമ്പോൾ നിവേദനം ചെയ്ത ഹദീഥുകൾ ഇറാഖിൽ അയാളുണ്ടായിരുന്നപ്പോൾ റിപ്പോർട്ട് ചെയ്ത ഹദീഥുകളെക്കാളും മുൻകറുകളായിരുന്നു. അതിന്നൊരു കാരണം ഓർമത്തെറ്റ് തന്നെ.

ഇമാം അജലി പറയുന്നു: ശാമുകാർ (സിറിയക്കാർ) സുഹൈറുബ്നു മുഹമ്മദിൽനിന്നും നിവേദനം ചെയ്യുന്ന ഹദീഥുകൾ എനിക്ക് തീരെ ഇഷ്ടമില്ലാത്തവയാകുന്നു. ഇപ്രകാരം *തഹ്ദീബുൽ കമാലി*(9/417)ൽ ഉണ്ട്.

ഞാൻ പറയട്ടെ; സുഹൈറുബ്നു മുഹമ്മദിൽനിന്നും ഹദീഥ് റിപ്പോർട്ട് ചെയ്ത മുഹമ്മദ്ബ്നു സുലൈമാൻ ശാമി (സിറിയകാരൻ) ആയിരുന്നു. അയാളെക്കുറിച്ച് *താരീഖ് ദിമശ്ഖി*(15/386)ൽ വിവരം വന്നിട്ടുമുണ്ട്. അതുകൊണ്ട് മുഹമ്മദ്ബ്നു സുലൈമാൻ സുഹൈറുബ്നു മുഹമ്മദിൽനിന്നും റിപ്പോർട്ട് ചെയ്ത ഈ ഹദീഥ്-പണ്ഡിതന്മാർ അഭിപ്രായപ്പെട്ടത് പോലെ-മുൻകറിന്റെ ഇനത്തിൽ പെടുന്നതാണ്.

**ഹദീഥ് 4**

مَنْ أَفْطَرَ يَوْماً مِنْ رَمَضَانَ مِنْ غَيْرِ عُذْرٍ وَلَا مَرَضٍ لَمْ يقضه صَوْمُ الدَّهْرِ وَإِنْ صَامَهُ

“രോഗമോ ന്യായമായ കാരണമോ കൂടാതെ ആരെങ്കിലും റമദാനിലെ ഒരു ദിവസത്തെ നോമ്പ് ഒഴിവാക്കിയാൽ വർഷം മുഴുവൻ നോമ്പെടുത്താലും പകരമായി മതിയാകുന്നതല്ല- ഒരുവേള അവൻ

നോമ്പെടുത്താൽതന്നെ.”

ഇമാം ബുഖാരി തന്റെ ജാമിഉസ്സ്വഹീഹി(4/160-ഫത്ഹ്)ൽ ഈ ഹദീഥ് സനദുകൾ വിവരിക്കാതെ ‘തഅ്ലീക്വാ’യി കൊണ്ടുവന്നിട്ടുണ്ട്.

അബൂമുത്വവ്വിസിന്റെ ത്വരികിലൂടെ അയാൾ തന്റെ പിതാവിൽനിന്നും പിതാവ് അബൂഹുറയ്റﷺയിൽനിന്നും നിവേദനം ചെയ്തതായി ഇബ്നു ഖുസൈമ തന്റെ *സ്വഹീഹി*ലും (1987) തിർമുദിയി(723)ലും അബൂദാവൂദി(2397)ലും ഇബ്നുമാജഃ(1672)യിലും നസാഈ(373)യിലും ബൈഹഖി(4/228)യിലും ഇബ്നുഹജർ *തഅ്ലീക്വുത്തഅ്ലീഖി*(3/170)ലും ഇതേ ഹദീഥ് രേഖപ്പെടുത്തിയതായി കാണാം.

ഇബ്നു ഹജർﷺ *ഫത്ഹുൽ ബാരി*(4/101)യിൽ രേഖപ്പെടുത്തുന്നു:

“ഈ ഹദീഥിന്റെ പരമ്പരയിലുള്ള ഹബീബ്ഇബ്നു അബീസാബിതിന്റെ കാര്യത്തിൽ കാര്യമായ ഭിന്നതകൾ ഉണ്ടായിട്ടുണ്ട്. അയാളിൽ മൂന്ന് വിധം പോരായ്മകൾ എനിക്ക് കണ്ടെത്താൻ സാധിച്ചു.

(1) അൽ ഇദ്തിറാബ്

(2) അബുൽ മുത്വവ്വിസിന്റെ അവസ്ഥയെകുറിച്ചുള്ള അവ്യക്തത.

(3) അബുൽ മുത്വവ്വിസിന്റെ പിതാവ് ഇബ്നുഅബ്ബാസ്ﷺവിൽനിന്നും ഹദീഥ് നേരിട്ടുകേട്ട കാര്യത്തിലുള്ള സംശയം.”

ഈ ഹദീഥ് നിവേദനം ചെയ്ത ശേഷം ഇമാം ഇബ്നു ഖുസൈമഃ നടത്തിയ പ്രസ്താവന ശ്രദ്ധേയമാകുന്നു:

“ഈ ഹദീഥ് സ്വഹീഹ് ആണെങ്കിൽ തന്നെ; നിശ്ചയം മുത്വവ്വിസിന്റെ മകനെയും പിതാവിനെയും എനിക്കറിയില്ല. ആയതിനാൽ ഈ ഹദീഥ് ദുർബലം തന്നെയാകുന്നു.”

**സമാപനം**

ഹദീഥ് പണ്ഡിതന്മാർ ദുർബലപ്പെടുത്തുകയും ബലഹീനമാണെന്ന് വിധിഎഴുതുകയും ചെയ്ത നാല് ഹദീഥുകളെക്കുറിച്ചാണ് നാം ഇത്രയും വിശദീകരിച്ചത്. എന്നാലും ഈ ഹദീഥുകൾ ആനുകാലികങ്ങളിൽ വായിക്കാനും പ്രഭാഷണങ്ങളിൽകൂടി ധാരാളമായി കേൾ

ക്കാനും സാധിക്കുന്നു. പ്രത്യേകിച്ച് പുണ്യ റമദാനിലെ പവിത്ര ദിനരാത്രങ്ങളിൽ.

ഈ ഹദീഥുകളിൽ ചിലതിന്റെയെല്ലാം സാരങ്ങൾ വിശുദ്ധ ക്വുർആനിലും തിരുസുന്നത്തിലും സ്ഥിരപ്പെട്ടവ തന്നെയാണ്. പക്ഷേ, അല്ലാഹുവിന്റെ പ്രവാചകൻ പറയാത്ത ഒരുകാര്യം അദ്ദേഹത്തിലേക്ക് ചേർത്ത് പറയുന്നതിന് 'ഇത്' ഒരു ന്യായീകരണമാകുന്നതല്ല. അൽഹംദുലില്ലാഹ്! സനദുകളുടെ അടിസ്ഥാനത്തിൽ മാത്രം തെളിവുകൾ സ്വീകരിക്കുന്ന രീതി മുസ്‌ലിം സമുദായത്തിന്റെ സവിശേഷതയായി അല്ലാഹു പരിചയപ്പെടുത്തിയ കാര്യമുള്ളപ്പോൾ വിശേഷിച്ചും; ഇത്തരം ഹദീഥുകൾ നിരുത്തരവാദപരമായി ഉദ്ധരിക്കുന്നത് ഭൂഷണമല്ല. കാരണം സനദുകളുടെ അടിസ്ഥാനത്തിലാണ് കളങ്കിതമായതും സ്വീകാര്യമായതും ശരിയായതും ദുർബലമുള്ളതുമെല്ലാം വിലയിരുത്തപ്പെടുന്നത്. ചുരുക്കത്തിൽ സനദുകളെക്കുറിച്ചുള്ള പഠനം അങ്ങേയറ്റം സൂക്ഷ്മമമാണ്. അതിനെ കുറിച്ച്

منطق المنقول وميزان تصحيح الأخبار

"ശ്രുതിയായി കൈമാറപ്പെടുന്ന ജ്ഞാനങ്ങളുടെ ന്യായശാസ്ത്രവും ചരിത്രങ്ങളുടെ ശരി തെറ്റുകൾ കണ്ടെത്താനുള്ള മാനദണ്ഡവുമാണെന്ന്" എന്നു പറഞ്ഞയാൾ; തീർച്ചയായും പ്രശംസ അർഹിക്കുന്നുണ്ട്.

## അനുബന്ധം 1

# ഇഅ്തികാഫ് മൂന്ന് പള്ളികളിൽ മാത്രമോ?

ഇഅ്തികാഫ് ഇരിക്കൽ അനുവദനീയമായത് മസ്ജിദുൽ ഹറാം, മസ്ജിദുന്നബവി, മസ്ജിദുൽ അക്സാ എന്നീ മൂന്ന് പള്ളികളിൽ മാത്രമാണ് എന്ന് അഭിപ്രായപ്പെട്ട പണ്ഡിതന്മാർ, ഗ്രന്ഥകാരന്മാരെപ്പോലെ, ഇസ്‌ലാമിക ലോകത്തുണ്ടെങ്കിലും എല്ലാ പള്ളികളിലും ഇഅ്തികാഫ് സാധുവാകും എന്ന അഭിപ്രായമാണ് കൂടുതൽ പ്രബലം. താഴെ കൊടുത്തിരിക്കുന്ന തെളിവുകൾ ശ്രദ്ധിക്കുക.

1. "നിങ്ങൾ പള്ളികളിൽ ഇഅ്തികാഫിലായിരിക്കെ അവരുമായി (ഭാര്യമാരുമായി) ബന്ധപ്പെടരുത്" എന്ന ക്വുർആൻ സൂക്തത്തിൽ പള്ളികൾ എന്ന് പൊതുവായിട്ടാണ് പറഞ്ഞത്. ആ വ്യാപകാർഥത്തെ പ്രത്യേകമാക്കുന്ന വിധത്തിലുള്ള ഖണ്ഡിതമായ തെളിവുകളില്ല.

2. ആഇശ(റ) പറയുന്നു: "ഇഅ്തികാഫിരിക്കുന്നവർക്കുള്ള നബിചര്യയാണ് (സുന്നത്ത്) മാനുഷികാവശ്യങ്ങൾക്കല്ലാതെ പുറത്ത് പോകാൻ പാടില്ല എന്നത്. ജമാഅത്ത് നടക്കുന്ന പള്ളികളിലല്ലാതെ ഇഅ്തികാഫുമില്ല."[1]

ഇവിടെ ആഇശ(റ) ജമാഅത്ത് നടക്കുന്ന പള്ളികൾ എന്നല്ലാതെ അമ്പിയാക്കൻമാർ നിർമിച്ച മൂന്ന് പള്ളികൾ എന്ന് പ്രത്യേകമാക്കുന്നില്ല. അലി(റ), ഇബ്നു മസ്ഊദ്(റ) തുടങ്ങിയവരും ഈ മൂന്ന് പള്ളികളി

1. ബൈഹകി.

ലല്ലാതെയും ഇഅ്തികാഫ് സാധുവാകും എന്ന അഭിപ്രായക്കാരാണ്.(2)

3. സ്വഹാബിമാരുടെ കാലഘട്ടത്തിൽ തന്നെ മുൻപറഞ്ഞ മൂന്ന് പള്ളികളിലല്ലാതെ ആളുകൾ ഇഅ്തികാഫിരുന്ന സംഭവങ്ങളുണ്ടായിട്ടുണ്ട്. എന്നിട്ടവരാരും അതിനെ എതിർത്തിട്ടില്ല. ഹുദൈഫ رضي الله عنه അബ്ദുല്ലാഹിബ്നു മസ്ഊദി رضي الله عنه ന്റെ അടുക്കൽ ചെന്ന് പറഞ്ഞു: "താങ്കളുടെയും അബൂമൂസൽ അശ്അരിയുടെയും വീടിനിടയിൽ ഇഅ്തികാഫിരിക്കുന്ന ചിലരെ നിങ്ങൾ കണ്ടിട്ടും എന്തുകൊണ്ട് താങ്കൾ ആക്ഷേപിച്ചില്ല? മൂന്ന് പള്ളികളിലല്ലാതെ ഇഅ്തികഫില്ലെന്ന് താങ്കൾക്കറിയുമല്ലോ?" അപ്പോൾ അബ്ദുല്ലാഹിബ്നു മസ്ഊദ് رضي الله عنه പറഞ്ഞു: "താങ്കൾക്ക് പിഴവ് പറ്റുകയും അവർ ശരിപ്രാപിക്കുകയും ചെയ്തതായേക്കാം. താങ്കൾ മറക്കുകയും അവർ ഹൃദിസ്ഥമാക്കിയതുമാവാം."(3)

"മൂന്ന് പള്ളികളിലല്ലാതെ ഇഅ്തികാഫില്ല" എന്ന റിപ്പോർട്ട് പ്രബലമാണ് എന്ന് ശൈഖ് നാസ്വിറുദ്ദീൻ അൽബാനി رحمه الله അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ, അദ്ദേഹം തന്നെ അഭിപ്രായപ്പെട്ടിട്ടുള്ളത് ഇഅ്തികാഫിന്റെ പരിപൂർണതയും ഉൽകൃഷ്ടതയും മാത്രമാണ് അതിന്റെ വിവക്ഷ എന്നാണ്. "അമാനത്ത് (വിശ്വസ്തത) ഇല്ലാത്തവന് ഈമാനില്ല" എന്നിങ്ങനെയുള്ള ഹദീഥുകളുടേത് പോലെ തന്നെയാണ് ഇതിന്റെയും വിവക്ഷ എന്ന് സാരം.

മദീനയിലെ പ്രമുഖപണ്ഡിതനായ ശൈഖ് അബ്ദുൽ മുഹ്സിൻ ബ്നു അബ്ബാദ് അൽ ബദ്റും ഇപ്രകാരമാണ് വിശദീകരിക്കുന്നത്.(4) കൂടാതെ, സുഊദി അറേബ്യയിലെ ഗ്രാന്റ് മുഫ്തിയായിരുന്ന ശൈഖ് ഇബ്നു ബാസ് رحمه الله ഫത്‌വ നൽകിയതും ഈ മൂന്ന് പള്ളികളിലല്ലാത്ത മറ്റ് പള്ളികളിലും ഇഅ്തികാഫ് ശരിയാകും എന്ന് തന്നെയാണ്.(5)

---

2. *തഫ്സീറുൽ ക്വുർത്വുബി*(1/708), *മുഗ്നി*(3/189), *അഹ്കാമിൽ ക്വുർആൻ ലിൽ ജസ്സ്വാസ്*(1/243) എന്നിവ കാണുക.
3. ബൈഹക്വി, മുസ്വന്നഫ് അബ്ദിർറസാക്വ്.
4. *ശറഹു അബീദാവൂദ് ലിശ്ശൈഖ് അബ്ദിൽ മുഹ്സിൻ അബ്ബാദ്.*
5. *ഫതാവാ ഇബ്നി ബാസ്* (15/444).

# ഗ്രന്ഥസൂചി


1. **വിശുദ്ധഖുർആൻ.**
2. *അൽ ഇജ്മാഅ്*, ഇബ്നുൽ മുൻദിർ, സുഊദി.
3. *അൽ ഇഹ്കാം*, ഇബ്നു ഹസ്മ്, പരിശോധന: അഹ്മദ് ശാകിർ, ഈജിപ്ത്.
4. *അഹ്കാമുൽ ഈദൈൻ*, അലി ഹസൻ അലി അബ്ദുൽ ഹമീദ്, ഒമാൻ.
5. *ഇർവാഉൽ ഗലീൽ*, അൽ അൽബാനി, ബൈറൂത്ത്.
6. *അൽ ഇസ്വാബഃ ഫീ തംഈസിസ്സ്വഹാബഃ*, ഇബ്നു ഹജർ, ബൈറൂത്ത്.
7. *ഇഅ്ലാമുൽ മുവഖിഈൻ*, ഇബ്നുൽ ഖയ്യിം, ഈജിപ്ത്.
8. *അമാലീ അൽമുഹാമലീ*, പരിശോധന: ഇബ്റാഹീമുൽ ഖൈസി, അൽ ആലത്തുൽ കാതിബഃ.
9. *അൽ അൻസാബ്*, അസ്സംആനി, ബൈറൂത്ത്, ഇൻഡ്യ.
10. *അൽ ഇൻസാഫ് ഫീ അഹ്കാമിൽ ഇഅ്തികാഫ്*, അലി ഹസൻ അലി അബ്ദുൽ ഹമീദ്, ഒമാൻ.
11. *ബഗ്യത്തുൽ ഇൻസാൻ ഫീ വദാഇഫി റമദാൻ*, ഇബ്നു റജബ്, ബൈറൂത്ത്.
12. *താരീഖു ദിമശ്ക്*, ഇബ്നു അസാകിർ, കയ്യെഴുത്തുപ്രതി.
13. *തജ്രീദു അസ്മാഇസ്സ്വഹാബഃ*, അദ്ദഹബി, ഇൻഡ്യ.

14. *തുഹ്ഫതുൽ അശ്റാഫ്*, അൽ മിസ്സി, ഇൻഡ്യ.

15. *തഖ്രീജു അഹാദീഥി ഇഹ്‌യാ ഉലൂമിദ്ദീൻ*, അൽ ഇറാക്വി, ഈജിപ്ത്.

16. *തദ്‌രീബുർറാവി*, അസ്സുയൂത്വി, ഈജിപ്ത്.

17. *അത്തർഗീബു വത്തർഹീബ്*, അൽ അസ്ബഹാനി, കയ്യെഴുത്തു പ്രതി.

18. *അത്തർഗീബു വത്തർഹീബ്*, അൽ മുൻദിരി, ഈജിപ്ത്.

19. *തഗ്‌ലീക്വുത്തഅ്‌ലീക്*, ഇബ്നു ഹജർ, ഒമാൻ, ബൈറൂത്ത്.

20. *തഫ്സീറുൽ ക്വുർആനിൽ കരീം*, ഇബ്നു കഥീർ, ബൈറൂത്ത്.

20. *അത്തഖ്‌ലീസ്വുൽ ഹബീർ*, ഇബ്നു ഹജർ, ഈജിപ്ത്.

21. *തഹ്ദീബുത്തഹ്ദീബ്*, ഇബ്നു ഹജർ, ഇൻഡ്യ.

22. *തഹ്ദീബുൽ കമാൽ*, ഇബ്നു ഹജർ, ബൈറൂത്ത്.

23. *ജാമിഉൽ ഉസ്വൂൽ*, ഇബ്നുൽ അഥീർ, ദമസ്കസ്

24. *അൽ ജാമിഉസ്സ്വഗീർ*, അസ്സ്വുയൂത്വി, ഈജിപ്ത്.

25. *ജാമിഉൽ ഉലൂമി വൽഹികം*, ഇബ്നു റജബ്, ഈജിപ്ത്.

26. *അൽ ജാമിഉ ലിഅഹ്കാമിൽ ക്വുർആൻ*, അൽ ക്വുർത്വുബി, ഈജിപ്ത്.

27. *ജാമിഉൽ ബയാൻ*, അത്ത്വബ്‌രി, ഈജിപ്ത്.

28. *അൽ ജർഹു വത്തഅ്ദീൽ*, ഇബ്നു അബീഹാതിം, ഇൻഡ്യ.

29. *ജുസ്ഉൽ ഇഅ്തികാഫ്*, അൽ ഹമ്മാമി, പരിശോധന: അലി ഹസൻ അലി അബ്ദുൽ ഹമീദ്, പണിപ്പുരയിൽ.

30. *ജുസ്ഉൽ അൻസ്വാരി*, ഇബ്നു മാസി, കയ്യെഴുത്തുപ്രതി.

31. *ജംഉൽ ജവാമിഅ്*, അസ്സ്വയൂത്വി, ഈജിപ്ത്.

32. *ഹക്വീക്വത്തുസ്സ്വിയാം*, ഇബ്നു തൈമിയ, ബൈറൂത്ത്.

33. *ഹിൽയത്തുൽ ഔലിയാഅ്*, അബൂനുഐം, ഈജിപ്ത്.

34. *ദിറാസാത്തുൻ മൻഹജിയ്യഃ ഫിൽ അക്വീദത്തിസ്സലഫിയ്യഃ*, സലീമുൽ ഹിലാലി, ഒമാൻ.

35. *അദ്ദുർറുൽ മൻഥൂർ*, അസ്സ്വുയൂത്വി, ബൈറൂത്ത്.

36. *രിസാലതാനി മൂജിസതാനി ഫിസ്സകാത്തി വസ്സ്വിയാം*, അബ്ദുൽ

അസീസിബ്നു ബാസ്, സഊദി.

37. *രിയാദുസ്സ്വാലിഹീൻ*, അന്നവവി, ബൈറൂത്ത്.
38. *സാദുൽ മസീർ ഫീ ഇൽമിത്തഫ്സീർ*, ഇബ്നുൽ ജൗസി, ദമസ്കസ്.
39. *അസ്സുനൻ*, ഇബ്നു മാജഃ, ഈജിപ്ത്.
40. *അസ്സുനൻ*, അബൂദാവൂദ്, ഈജിപ്ത്.
41. *അസ്സുനൻ*, അത്തിർമിദി, ഈജിപ്ത്.
42. *അസ്സുനൻ*, അദ്ദാറകുത്വ്നി, ഈജിപ്ത്.
43. *അസ്സുനൻ*, അദ്ദാറമി, ദമസ്കസ്.
44. *അസ്സുനൻ*, അന്നസാഈ, ഈജിപ്ത്.
45. *അസ്സുനനുൽ കുബ്റാ*, അൽ ബൈഹകി, ഇൻഡ്യ.
46. *ശറഹു ഇഹ്യാ ഉലൂമിദ്ദീൻ*, അസ്സബീദി, ഈജിപ്ത്.
47. *ശറഹുസ്സുന്നഃ*, അൽ ബഗവി, ബൈറൂത്ത്.
48. *ശറഹുസ്സ്വദ്ർ ബിദികിരി ലൈലത്തുൽ കദ്ർ*, അൽ ഇറാകി, ഈജിപ്ത്.
49. *ശറഹു മആനിയൽ ആഥാർ*, അത്ത്വഹാവി, ഈജിപ്ത്.
50. *സ്വഹീഹ് ഇബ്നി ഖുസൈമ*, പരിശോധന: മുസ്ത്വഫൽ അഅ്ളമി, ദമസ്കസ്.
51. *സ്വഹീഹുൽ ബുഖാരി*, ഈജിപ്ത്.
52. *സ്വഹീഹു മുസ്ലിം*, ഈജിപ്ത്.
53. *അദ്ദുഅഫാഅ്*, അൽ ഉകൈലി, ബൈറൂത്ത്.
54. *ഇലലുൽ ഹദീഥ്*, ഇബ്നു അബീഹാതിം, ഈജിപ്ത്.
55. *ഉലൂമുൽ ഹദീഥ്*, ഇബ്നിസ്സ്വലാഹ്, ദമസ്കസ്.
56. *ഉംദത്തുൽ ക്വാരി*, അൽ ഐനി, ഈജിപ്ത്.
57. *അമലുൽ യൗമി വല്ലൈലഃ*, ഇബ്നുസ്സുന്നി, ഇൻഡ്യ.
58. *അമലുൽ യൗമി വല്ലൈലഃ*, അന്നസാഈ, മൊറോക്കോ.
59. *ഔനുൽ മഅ്ബൂദ്*, അൽ അളീം ആബാദി, ഈജിപ്ത്.
60. *ഫത്ഹുൽ ബാരി*, ഇബ്നു ഹജർ, ഈജിപ്ത്.
61. *ഫത്ഹുൽ മുഗീഥ്*, അസ്സഖാഫി, ഈജിപ്ത്.

62. *ഫദാഇലു ശഹ്രി റമദാൻ*, ഇബ്നുശ്ശാഹീൻ, അസ്സർകാഅ്, ഉർദുൻ.

63. *അൽ ഫിക്ഹു വൽ മുതഫക്കിഹ്*, അൽ ഖത്വീബ്, സഊദി.

64. *ഫൈദുൽ ക്വദീർ*, അൽ മനാവി, ഈജിപ്ത്.

65. *ക്വിയാമുല്ലൈൽ*, ഇബ്നു നസ്ർ, ഇൻഡ്യ.

66. *അൽ കാമിൽ ഫിദ്ദുഅഫാഅ്*, ഇബ്നു അദിയ്യ്, ബൈറൂത്ത്.

67. *കശ്ഫുൽ അസ്താർ അൻ സവാഇദിൽ ബസ്സാർ*, അൽ ഹൈഥമി, ബൈറൂത്ത്.

68. *അൽ കശ്ഫുസ്സ്വരീഹ് അൻ അഗ്ലാത്തിസ്സ്വാബൂനീ ഫീ സ്വലാത്തിത്തറാവീഹ്*, അലി ഹസൻ അലി അബ്ദുൽ ഹമീദ്, പണിപ്പുരയിൽ.

69. *അൽ കിഫായഃ ഫീ ഇൽമിർരിവായ്യഃ*, അൽ ഖത്വീബുൽ ബഗ്ദാദി, ഇൻഡ്യ.

70. *അല്ലുബാബ് ഫീ തഹ്ദീബിൽ അൻസാബ്*, ഇബ്നുൽ അഥീർ, ബൈറൂത്ത്.

71. *ലിസാനുൽ അറബ്*, ഇബ്നു മൻളൂർ, ബൈറൂത്ത്.

72. *അല്ലുഅ്ലുഉ വൽ മർജാൻ ഫീമത്തഫക്വ അലൈഹിശ്ശൈഖാനി*, മുഹമ്മദ് ഫുആദ് അബ്ദുൽ ബാക്ക്വി, ഈജിപ്ത്.

73. *മജ്മഉൽ ബഹ്റൈൻ ഫീ സവാഇദിൽ മുഅ്ജമൈൻ*, അൽ ഹൈഥമി, കയ്യെഴുത്തുപ്രതി.

74. *മജ്മഉസ്സവാഇദ്*, അൽ ഹൈഥമി, ഈജിപ്ത്.

75. *അൽ മജ്മൂഅ്*, അന്നവവി, ഈജിപ്ത്.

76. *മജ്മൂഉ ഫതാവാ ശൈഖിൽ ഇസ്ലാം ഇബ്നി തൈമിയ്യ*, സഊദി.

77. *മഹാസിനുൽ ഇസ്വത്വിലാഹ്*, അൽ ബൽക്വീനി, ഈജിപ്ത്.

78. *അൽ മഹല്ലാ*, ഇബ്നു ഹസ്മ്, ഈജിപ്ത്.

79. *മുഖ്തസ്വർ സ്വഹീഹിൽ ബുഖാരി*, അൽ അൽബാനി, ബൈറൂത്ത്.

80. *അൽ മുസ്തദ്റക്*, അൽ ഹാക്കിം, ഇൻഡ്യ.

81. *മുശ്കിലുൽ ആഥാർ*, അത്ത്വഹാവി, ഇൻഡ്യ.

82. *അൽ മുസ്നദ്*, അബൂ യഅ്ലാ, ദമസ്കസ്.

83. *അൽ മുസ്നദ്*, അഹ്മദ് ബ്നു ഹമ്പൽ, ഈജിപ്ത്.
84. *അൽ മുസ്നദ്*, ഇമാം ശാഫിഈ, ഈജിപ്ത്.
85. *അൽ മുസ്നദ്*, അബൂദാവൂദ് അത്ത്വയാലിസി, ഇൻഡ്യ.
86. *അൽ മസ്വാബീഹ് ഫീ സ്വലാതിത്തറാവീഹ്*, അസ്സുയൂത്വി, പരിശോധന: അലി ഹസൻ അലി അബ്ദുൽ ഹമീദ്, ഒമാൻ.
87. *മിസ്ബാഹുസ്സുജാജഃ ഫീ സവാഇദിബ്നി മാജഃ*, അൽ ബൂസ്വീരി, ബൈറൂത്ത്.
88. *അൽ മിസ്ബാഹുൽ മുനീർ*, അൽ ഫുയ്യൂമി, ഈജിപ്ത്.
89. *അൽ മുസ്വന്നഫ്*, ഇബ്നു അബീ ശൈബഃ, ഇൻഡ്യ.
90. *അൽ മുസ്വന്നഫ്*, അബ്ദുർറസാക് അസ്സ്വൻആനി, ബൈറൂത്ത്.
91. *അൽ മത്വാലിബുൽ ആലിയ്യഃ ഫീ സവാഇദിൽ മസാനീദിഥ്ഥമാനിയ്യഃ*, ഇബ്നു ഹജർ, കയ്യെഴുത്തുപ്രതി.
92. *മആലിമുസ്സുനൻ*, അൽ ഖത്ത്വാബി, ഈജിപ്ത്.
93. *മുഅ്ജമുത്ത്വബ്റാനി അസ്സ്വഗീർ*, ഈജിപ്ത്.
94. *മുഅ്ജമുത്ത്വബ്റാനി അൽ കബീർ*, പരിശോധന: ഹംദീ അബ്ദുൽ മജീദ് അസ്സലഫി, ഇറാക്.
95. *അൽ മുഗ്നി*, ഇബ്നു ക്വുദാമഃ, ഈജിപ്ത്.
96. *അൽ മുൻതകാ*, ഇബ്നുൽ ജാറൂദ്, ഈജിപ്ത്.
97. *മവാരിദുള്ളമാൻ ഫീ സവാഇദിബ്നി ഹിബ്ബാൻ*, അൽ ഹൈഥമി, ഈജിപ്ത്.
98. *അൽ മുവാഫികാത്ത്*, അശ്ശാത്ത്വബി, ഈജിപ്ത്.
99. *മൗദിഹു ഔഹാമിൽ ജംഇ വത്തഫ്രീക്*, അൽ ഖത്വീബ് അൽ ബഗ്ദാദി, ഇൻഡ്യ.
100. *അൽ മൗദൂആത്ത്*, ഇബ്നുൽ ജൗസി, ഈജിപ്ത്.
101. *അൽ മുവത്വ*, മാലിക് ഇബ്നു അനസ്, ഈജിപ്ത്.
102. *മീസാനുൽ ഇഅ്തിദാൽ*, അദ്ദഹബി, ഈജിപ്ത്.
103. *അന്നാസിഖ് വൽ മൻസൂഖ്*, ഇബ്നു ശാഹീൻ, അസ്സർകാഅ്, ഉർദുൻ.
104. *നൈലുൽ ഔത്വാർ*, അശ്ശൗകാനി, ഈജിപ്ത്.
105. *അൽ വാബിലുസ്സ്വയ്യിബ്*, ഇബ്നുൽ ക്വയ്യിം, ദമസ്കസ്.